# തിരുവിതാംകൂർ ചരിതം.

ആററൂർ കൃഷ്ണപ്പിഷാരടി.



എസ്സ്. ആർ. ബുക്കഡിപ്പോ,

തിരുവനന്തപുരം.

—:*:—



വി. വി. പ്രസ്സ്—കൊല്ലം.

1105.

# FOREWORD.

"Good wine needs no bush." Any foreword of mine to such an excellent book as Mr. Krishna Pisharoty's "Short History of Travancore" should be superfluous. As the first complete and connected account of Travancore History in Malayalam, it is a most timely and welcome publication; and Mr. Pisharoty as an interesting writer and serious student of History has an established reputation, which will invite the attention of all interested to a careful study of his work.

It is noteworthy that Mr. Pisharoty has not left the beginnings of Travancore to the imagination of the uninstructed, nor, like his predecessors, indulged in mere fanciful traditions to fill up the gap. The study of History as a discipline and as a science demands a clear grasp of the distant past as well as the immediate present. Without it, the student is unable to set his information in clear perspective. Mr. Pisharoty has therefore rightly insisted upon the study of origins as an integral part of the story. This part of the work is almost original. No doubt, some points of detail in the early narrative, now presented for the first time in a connected account, may require further examination; but I see no ground for questioning the accuracy of the main thesis.

There is commendable restraint, and scholarly instinct in the discussion of crucial questions throughout the book; and the way is indicated for the interesting pursuit of social and economic topics. I must confess to having enjoyed a very delightful afternoon in reading the central portion of the story covered by the third to the tenth sections of the book. No Travan-

corean who reads through these pages can fail to recognise the deep admiration and reverence which the achievements of those eventful years have evoked in the mind of the author, nor fail to be moved in response by a thankfulness for such a noble heritage.

The shortcomings of the work are necessarily those of its scope and purpose. The history of the last fifty years has yet to be written. Meanwhile, we are treated to a clear and concise account of the more salient and fruitful incidents. Institutional development and administrative policy are set forth in sufficient detail only to carry meaning to the minds of pupils. Judgment on men and measures is not attempted where prejudices are yet strong. Any elaborate attempt to relate the history of Travancore to events outside or to bring it into line with the life of the people as a whole would have unduly expanded the volume of the work, although anybody would recognise the author's competence for such a treatment of the subject. Even in its present from, it is the best book yet written for students, well adapted by selection and presentation of matter to instruct the young in a reasoned account of the history of the land, and to develop in them the 'historic sense.' To my mind, the importance of Mr. Pisharoty's work lies f rther in the background it provides for fruitful discussion and research in the different aspects of past history.

The narration of a long story is apt to be tedious; in the mass of details in the life of a people, the interest might even become uneven. Lapses in diction have also been found to be inevitable. That this book is free from such faults is the least I should say about it; it is not to say much of Mr. Pisharoty.

**A. Gopala Menon.**

# തിരുവിതാംകൂർ ചരിത്രം.

## ഒന്നാം പ്രകരണം.

### I. രാജ്യത്തിന്റെ അതിരും പേരും.

ഭാരതഭൂമിയിൽ ഏററവും തെക്കെ പടിഞ്ഞാറെ അറ്റത്തുള്ള രാജ്യമാണ് തിരുവിതാംകൂർ. ഈ രാജ്യത്തിന്റെ തെക്കും പടിഞ്ഞാറും അതിരുകൾ മിക്കതും കടലും പടിഞ്ഞാറെ അതിരിൽ കുറച്ചുഭാഗം മാത്രം കൊച്ചിരാജ്യവും, വടക്കെ അതിര് കൊച്ചിരാജ്യവും, കോയമ്പത്തൂർ ജില്ലയും, കിഴക്കെ അതിര് മധുര, തിരുനെൽവേലി ഈ ജില്ലകളുമാണ്. രാജ്യത്തിന്റെ സ്ഥിതിയാകട്ടെ ഏകദേശം ചതുരക്കളിയുടെ ആകൃതിയിൽ അല്ല; വളഞ്ഞുകൊണ്ടും തെക്കുനിന്ന് വടക്കോട്ട് ക്രമത്തിൽ വീതി കൂടിക്കൊണ്ടുമാണ് ഇരിക്കുന്നത്. ഏററവും വീതി കൂടിയ ഭാഗത്ത് 75 നാഴികയോളം വീതിയും അതുപോലെ ഏററവും നീളം കൂടിയേടത്ത് 174 നാഴിക നീളവും ഈ രാജ്യത്തിനുണ്ട്. ആകെ 7625 ചതുരശ്രനാഴികയാണ് ഇതിന്റെ വിസ്താരം. രാജ്യത്തിൽ പകുതിയിലധികം ഭാഗവും കുന്നും മലകളുമായിട്ടാണിരിക്കുന്നത്. ഈ രാജ്യത്തിനു തിരുവിതാംകൂർ എന്നും തിരുവിതാംകോട് എന്നും രണ്ടു പേരുകൾ പ്രസിദ്ധങ്ങളായിട്ടുണ്ട്. ഇപ്പോഴത്തെ കൽക്കുളം താലൂക്കിൽപ്പെട്ട തിരുവിതാംകോട് എന്ന പ്രദേശം ഒരു കാലത്ത് രാജ്യത്തിൽ വളരെ പ്രധാനമായിരുന്നതുകൊണ്ടാണ് രാജ്യത്തിനുതന്നെ തിരുവിതാംകോട് എന്ന പേർ സിദ്ധിച്ചിട്ടുള്ളത്. തിരുവിതാംകൂർ എന്നതാകട്ടെ തിരുവിതാംകോട് എന്ന പദത്തിൽനിന്നു തന്നെ തൽഭവമായി ഉണ്ടായിട്ടുള്ളതുമാണ്.

### II. പൂർവ്വചരിത്രം.

തിരുവിതാംകൂർരാജ്യം കേരളത്തിൽ ഉൾപ്പെട്ടതാകയാൽ അതിന്റെ പൂർവ്വചരിത്രം അറിയുന്നതിന് വളരെ ചുരുക്കത്തിലെങ്കിലും കേരളത്തിന്റെ പൂർവ്വചരിത്രം അറിഞ്ഞിരിക്കേണ്ടത് അത്യാവശ്യമാണ്. എന്നു മാത്രമല്ല മലബാർജില്ല, കൊച്ചി, തിരുവിതാംകൂർ എന്നീ കേരളഭൂമിയിലെ ഭൂപ്രകൃതിയും ജനങ്ങളുടെ ഭാഷയും പ്രകൃതിയും ആചാരവും എല്ലാം ഒരുപോലെയുള്ളതും അവയ്ക്കുള്ള പരിഷ്കാരങ്ങളും മാററങ്ങളും ഒരുമിച്ചുണ്ടായവയുമാകയാൽ കേരളത്തിന്റെ പൂർവ്വചരിത്രം

അറിയാതെ ശരിയായ തിരുവിതാംകൂർ രാജ്യചരിത്രം അറിവാൻ കഴി
യുന്നതുമല്ല. അതുകൊണ്ട് ഈ രാജ്യചരിത്രം അറിവാൻ അവശ്യം
അറിഞ്ഞിരിക്കേണ്ട കേരളപൂർവ്വചരിത്രത്തിന്റെ ചില ഭാഗങ്ങളാണ്
താഴെ കാണിക്കുന്നത്.

### 1. ആദിചേരവംശം.

സഹ്യപർവ്വതവും അറബിക്കടലും മേൽകീഴതിരുകളായി കന്യാകു
മാരിമുതൽ ഗോകർണ്ണംവരെ നീണ്ടുകിടക്കുന്ന ഭൂഭാഗമാണ് പണ്ടത്തെ
കേരളം. ഇവിടത്തെ പൂർവ്വനിവാസികൾ ദ്രാവിഡവർഗ്ഗത്തിൽപ്പെട്ടവ
രും നാഗന്മാർ എന്നു പറഞ്ഞുവന്നിരുന്നവരുമായ ഒരു പ്രത്യേകവർഗ്ഗ
ക്കാരായിരുന്നു. കേരളത്തിലെ പ്രത്യേക വർഗ്ഗക്കാരായ ഈ നാഗ
ന്മാർ പരമ്പരയായിത്തന്നെ ഭരണകർത്താക്കന്മാരായിരുന്നു. വ
ളരെ പുരാതനമായ കാലത്ത് മറ്റുള്ള രാജ്യങ്ങളിലെന്നപോലെ കേര
ളത്തിലും രാജാക്കന്മാരോ നാടുവാഴികളോ ചെറിയ ചെറിയ പ്രദേശങ്ങളാ
യി തിരിച്ച് ഭരണം നടത്തിവരികയാണ് ചെയ്തിരുന്നത്. എന്നാൽ
കാലക്രമത്തിൽ ഇവിടെയും കേരളത്തിനു മുഴുവനും നായകന്മാരായി
ട്ടുള്ള പല രാജാക്കന്മാരും ഉണ്ടായിത്തീർന്നു. അങ്ങനെയുള്ള രാജാക്ക
ന്മാരിൽ ചരിത്രദൃഷ്ട്യാ കൊണ്ട് ഇപ്പോൾ അറിയാവുന്നതിൽ ഏറ്റവും
പുരാതനമായിട്ടുള്ളത് "ആദിചേരന്മാർ" എന്ന രാജവംശക്കാരായി
ട്ടാണിരിക്കുന്നത്. ആ രാജവംശത്തിന്റെ സ്ഥാപകനായ ആദിപു
രുഷൻ പ്രസിദ്ധനായ മഹാബലിചക്രവർത്തിയുമായിരുന്നു. ആദ്യ
ത്തിൽ ആദിചേരരാജാക്കന്മാരുടെ വാസസ്ഥാനവും രാജ്യത്തിന്റെ
തലസ്ഥാനനഗരവുമായിരുന്നത് ഇപ്പോഴത്തെ 'കുന്നത്തുനാട്' താലൂ
ക്കിൽപ്പെട്ടതും 'തൃക്കാരിയൂർക്കര' എന്നതിന്റെ ചുരുക്കവുമായ 'തൃക്കാ
ക്കര' എന്ന പ്രദേശമാണ്. എന്നാൽ ആ വംശത്തിലുണ്ടായ 'ചേരൻ'
എന്ന രാജാവ്. രാജ്യത്തിന്റെ തലസ്ഥാനം ഇപ്പോഴത്തെ കൊച്ചി
രാജ്യത്തിൽപ്പെട്ട 'തിരുവഞ്ചിക്കുളം' എന്ന പ്രദേശത്തേക്ക് മാറ്റി
സ്ഥാപിച്ചു. കൊടുങ്ങല്ലൂർ ഇതുമുതല്ക്ക് കാലങ്ങളിൽ വിദേശീയരു
ടെ കച്ചവടക്കപ്പലുകൾ ധാരാളം വന്നിരുന്നതുകൊണ്ടുണ്ടായ കച്ചവട
സൗകര്യംനിമിത്തം ആ പ്രദേശത്തിനു വളരെ പ്രാധാന്യമുണ്ടായിത്തീ
ർന്നിരുന്നു. അതുകൊണ്ടായിരിക്കണം ചേരരാജാവ് തലസ്ഥാനം അ
ങ്ങോട്ടു മാറ്റിയതെന്നും വിചാരിക്കാവുന്നതാണ്. ആ തലസ്ഥാനന
ഗരത്തിന് ചേരപട്ടണം, വഞ്ചിപട്ടണം, കരുവൂർ പട്ടണം എന്നീ
വകപേരുകളും കാലക്രമത്താൽ പ്രസിദ്ധങ്ങളായിത്തീർന്നു.

ചേരരാജാവിന്റെ കാലത്ത് കന്യാകുമാരിമുതൽ ഗോകർണ്ണംവ

ളെയുള്ള കേരളത്തിന്നു പുറമെ കുടക്, നീലഗിരി, ഇപ്പോഴത്തെ മൈസൂർരാജ്യത്തിന്റെ തെക്കെ അറ്റത്തുള്ള ഏതാനും ഭാഗങ്ങൾ, കോയമ്പത്തൂർ, സേലം എന്നീ പ്രദേശങ്ങളടങ്ങിയ കൊങ്ങുനാടും ചേരസാമ്രാജ്യത്തിൽ ചേർന്നിരുന്നു. അതിന്നുംപുറമെ, കന്യാകുമാരിയിൽനിന്നു തെക്കോട്ട് ഇപ്പോൾ കടലായിക്കിടക്കുന്ന പ്രദേശത്ത് 'കുമാരിക്കോട്' എന്നൊരു മലയും 'കുമാരി' എന്നും 'പറുളി' എന്നും പേരായ രണ്ടു നദികളും ഉള്ളതായി നാല്പത്തൊമ്പതു ദേശങ്ങളടങ്ങിയ ഒരു ഭൂഭാഗം ഉണ്ടായിരുന്നു. അതിൽ ഏതാനും ഭാഗവും ചേരരാജ്യത്തിൽ ചേർന്നതായിട്ടാണിരുന്നിരുന്നത്. ശേഷം പാണ്ഡ്യരാജാവിന്റെ അധീനത്തിലുമായിരുന്നു.

മേൽപ്രകാരം സർവ്വാധിപത്യം വഹിക്കുന്ന ഒരു രാജാവുണ്ടായിരുന്നുവെങ്കിലും അക്കാലങ്ങളിലും കേരളത്തിലെ നാടുവാഴികൾ ഓരോരോ പ്രദേശങ്ങൾ ആ രാജാവിന്റെ കീഴിൽ ഭരിച്ചുവന്നിരുന്നു. അങ്ങനെയുള്ള നാടുവാഴികൾ തന്നെ കുറെ അധികം പ്രദേശങ്ങളുടെ നായകന്മാരും ചുരുക്കം പ്രദേശങ്ങളുടെ നായകന്മാരുമായി പലതരത്തിലുമാണിരുന്നിരുന്നത്. ചക്രവർത്തിയായ രാജാവാകട്ടെ രാജ്യത്തിൽ കുറെ ഭാഗം മാത്രമാണ് സ്വന്തമാക്കിവെച്ച് ഭരണം നടത്തി വന്നിരുന്നത്.

ഈ ആദിചേരരാജാക്കന്മാരുടെ കാലത്ത് നടന്നിട്ടുള്ള ചരിത്രസംഭവങ്ങളിൽ നമുക്കറിയാവുന്നിടത്തോളം മൂന്നു സംഗതികളാണ് പ്രധാനമായി ഉണ്ടായിട്ടുള്ളത്. അതിലൊന്ന് കന്യാകുമാരിയിൽ നിന്നു തെക്കോട്ടു നീണ്ടുകിടന്നിരുന്ന ഭൂഭാഗംമുഴുവനും ഭയങ്കരമായുണ്ടായ സമുദ്രക്ഷോഭത്താൽ കടലിൽ മുങ്ങിപ്പോയി എന്നുള്ളതാണ്. രണ്ടാമത്തേത് കോയമ്പത്തൂർ, സേലം മുതലായ കൊങ്ങുനാടിന്റെ ഭരണം നടത്തുന്നതിന്നായി ഈ ചേരരാജാക്കന്മാരുടെ ഒരു ശാഖ കൊങ്ങുനാട്ടിൽ 'അമരാവതി' എന്ന നദിയുടെ കരയിലുള്ള 'കരൂർ' എന്ന പ്രദേശത്ത് താമസം ഉറപ്പിക്കയും കാലക്രമത്തിൽ ആ ശാഖതന്നെ അവിടത്തെ സ്വതന്ത്രഭരണകർത്താക്കന്മാരായിത്തീരുകയും ചെയ്തു എന്നതാണ്. ആര്യബ്രാഹ്മണർ കേരളത്തിലേക്ക് ആദ്യമായി വന്ന് സ്ഥിരതാമസം തുടങ്ങിയതാണ് മൂന്നാമത്തെ സംഭവം. ആര്യമുനിവര്യനായ പരശുരാമൻ ദേശസഞ്ചാരം ചെയ്തുവന്നതിന്നിടയിൽ കേരളത്തിലും ഒന്നാമതായി പ്രവേശിക്കയും ഈ ഭൂഭാഗത്തിന്റെ പ്രകൃതിസിദ്ധമായ ഫലപുഷ്ടിയും മറ്റും കണ്ടതിന്റെ ഫലമായി പിന്നെ കുറെ ആര്യബ്രാഹ്മണരെ കുടുംബസഹിതം ഇവിടെയ്ക്കു കൂട്ടിക്കൊണ്ടുവരികയും ചെയ്തു. എന്നിട്ട് അക്കാലത്തെ ചേരരാജാവിനെച്ചെന്നു കണ്ട് "തിരുത്തങ്കൂടി" എന്ന പേരുള്ളതും വിശേഷപ്പെട്ടതുമായ

ഒരു കിരീടം ആ രാജാവിന് കാഴ്ചവെച്ചു. രാജാവിന്റെ അനുവാദ ത്തോടുകൂടി ആ ആൎയ്യബ്രാഹ്മണരെ കേരളത്തിൽ തന്നെ സ്ഥിരമായി താമസിപ്പിക്കയും ചെയ്തു. ആ ആൎയ്യബ്രാഹ്മണർ വഴിക്കാണ് കേരള ത്തിൽ ക്രമേണ വൈദികമതം പ്രധാനമായി പ്രചരിച്ചുതുടങ്ങിയത്. ഇപ്രകാരം ഉത്തരഭാരതപ്രദേശത്തിലെ ആൎയ്യവൎഗ്ഗക്കാൎക്ക് കേരളഭൂമി യെപ്പററി ഒന്നാമതായി അറിവുണ്ടാക്കിക്കൊടുത്ത സംഗതി അടിസ്ഥാ നമായി ആൎയ്യപുരാണഗ്രന്ഥങ്ങളിൽ കേരളം പരശുരാമൻ സൃഷ്ടിച്ച താണ് എന്നുള്ള ഒരു പ്രവാദവും ഉണ്ടായിത്തീൎന്നു.

## 2. സമുദായഭരണം.

കേരളത്തിലെ മേൽപ്പറഞ്ഞ ആദിചേരവംശം ഏകദേശം ക്രി സ്തുവൎഷാരംഭത്തിനു ൨൦൦ വൎഷം മുമ്പിൽത്തന്നെ ശക്തി കുറഞ്ഞും ഒടുവിൽ ആളില്ലാതെയും അവസാനിച്ചു. അവരുടെ ശക്തിക്ഷയ ത്തോടുകൂടി കേരളത്തിന്റെ വടക്കും തെക്കുമുള്ള ഏതാനും ഭാഗങ്ങളും മററു ചില രാജാക്കന്മാർ കൈവശപ്പെടുത്തുകയും ചെയ്തു. കൊല്ലം പ രൂർ മുതൽ വടക്ക പെരുമ്പുഴവരെ ശേഷമുള്ള മദ്ധ്യഭാഗങ്ങളാകട്ടെ പിന്നെ കുറേക്കാലത്തേക്ക സമുദായഭരണമാണ് നടത്തി വന്നിരുന്ന ത്. ആ സമുദായഭരണത്തിന്റെ അധികാരത്ത് നാട്ടുവാഴികളായ നായന്മാർതന്നെ പ്രതിനിധികളെ നിശ്ചയിച്ചു കേരളത്തിന്റെ സൎവ്വാധിപത്യഭരണം നടത്തുവാൻ തുടങ്ങി. പക്ഷേ, അക്കാലത്തേക്ക കേരളത്തിലെ ആൎയ്യബ്രാഹ്മണരും മതാചാരങ്ങളുടെ മേലധികാരം വഴിയായി വളരെ പ്രധാനന്മാരായിത്തീൎന്നിരുന്നു. ആ ബ്രാഹ്മണർ രാജ്യഭരണകാൎയ്യത്തിലും അവൎക്ക് പ്രാധാന്യം സമ്പാദിപ്പാൻ വേണ്ടി ശ്രമവും വഴക്കും ആരംഭിച്ചു. പ്രബലന്മാരായ നായന്മാർ ആദ്യ ത്തിൽ അവരെയെല്ലാം കേരളത്തിൽനിന്നോടിക്കുമെന്നു ഭയപ്പെടുത്തി അടക്കിയിരുത്തി; എങ്കിലും ആ ബ്രാഹ്മണർ മതാധിപത്യം വഴിക്ക് കാലക്രമത്തിൽ നായന്മാരിൽത്തന്നെ അവരുടെ ബന്ധുത്വംകൊണ്ടും മററും പലതരം ജാതിവ്യത്യാസങ്ങളും മററും ഉണ്ടാക്കിത്തീൎക്ക യും ആവക തന്ത്രങ്ങളാൽ നായപ്രധാനന്മാരിൽ പലരെയും സ്വാധീ നപ്പെടുത്തുകയും ചെയ്തു. അങ്ങനെ സ്വാധീനപ്പെട്ട നായന്മാരിൽ നിന്ന് ബ്രാഹ്മണരിൽ ചിലർ ആയുധാഭ്യാസവും ശീലിച്ചു. പിന്നെ ആവക നായന്മാരുടെ സഹായത്തോടുകൂടി ഭരണാധികാരം കിട്ടുവാൻ വീണ്ടും വഴക്കും യുദ്ധവും തുടങ്ങി. ഒടുവിൽ ആ യുദ്ധം ഭരണാധികാ രികളായ നായന്മാരും ബ്രാഹ്മണരും തമ്മിൽ സന്ധിചെയ്തു കലാശി പ്പിക്കേണ്ടതായും വന്നു. ആ സന്ധിപ്രകാരം ബ്രാഹ്മണരിൽനിന്ന് നാ ലാളുകളെ മുമ്മൂന്നുവൎഷത്തേക്കും നായന്മാരിൽനിന്നും ഒരാളെ പന്തി രണ്ടു വൎഷത്തേക്കും വീതം തെരഞ്ഞെടുത്ത് അവരെ 'രക്ഷാപുരുഷ

ന്മാർ' എന്ന സ്ഥാനപ്പേരോടുകൂടി കേരളത്തിന്റെ സർവ്വാധിപത്യഭരണം നടത്തുവാൻ നിയമിക്കയും ഓരോ രക്ഷാപുരുഷന്മാരും മൂന്നു കൊല്ലം കഴിയുമ്പോൾ ഭരണാധികാരം ഒഴികയും അതിനു വേറെ ആളെ നിയമിച്ചുവരികയും ചെയ്തു. ഈ വിധത്തിലാണ് പിന്നെ നൂറ്റെട്ടു വർഷത്തോളംകാലം കേരളത്തിലെ രാജ്യഭരണം നടന്നുവന്നത്.

### 3- സമുദായഭരണരീതിയും അതിന്റെ അവശിഷ്ടങ്ങളും

മേൽപ്രകാരമുണ്ടായ സമുദായഭരണത്തിൽ ഏർപ്പെടുത്തിയ ഭരണരീതികൾ ചുരുക്കത്തിൽ ഈ പ്രകാരമാണ്:—ഗോകർണ്ണത്തിനും കന്യാകുമാരിക്കും ഇടയ്ക്കുള്ള കേരളത്തെ 64 ഗ്രാമങ്ങളായും ഓരോ ഗ്രാമത്തെയും പല തറകൾ (ദേശങ്ങൾ) ആയും തിരിച്ചു. ഓരോ തറകളിലും പൊതുജനങ്ങളുടെ യോഗം ഏർപ്പെടുത്തി ആ യോഗംവഴിയായി കാര്യങ്ങൾ നടത്തിവരികയും ചെയ്തു. ആ വക തറയോഗങ്ങളുടെ മേലധികാരത്തോടുകൂടി ഗ്രാമയോഗങ്ങളും അവയുടെ മേലായ്മയിൽ ഒരു മഹാസഭയും ഏർപ്പെടുത്തിയിരുന്നു. ആ സഭായോഗങ്ങളിൽതന്നെ മഹാചാരസഭ, ഭരണസഭ, കച്ചവടസഭ, കൈത്തൊഴിൽസഭ, ദേവസ്വസഭ ഇങ്ങനെ ഓരോന്നിന്റെയും വിഷയങ്ങൾ വേർതിരിച്ചായിരുന്നു ഏർപ്പെടുത്തിയിരുന്നത്. രക്ഷാപുരുഷന്മാർ ഭരണത്തിന് ഓരോ സഭകളുടെ മേലധികാരം പ്രത്യേകമായും എല്ലാറ്റിന്റെയും മേലധികാരം പൊതുവായും ഉണ്ടായിരുന്നു. ഓരോ സഭകൾക്കും 'കഴകം' എന്നാണ് അക്കാലത്ത് പേർ പറഞ്ഞിരുന്നത്. ഓരോ തറയോഗങ്ങൾക്കും ഗ്രാമയോഗങ്ങൾക്കും അതിലെ അംഗങ്ങളായ ആളുകളുടെ സംഖ്യയനുസരിച്ച് മുന്നൂറ്റുവർ, അറുനൂറ്റുവർ, അഞ്ഞൂറ്റുവർ എന്നും മറ്റും പറഞ്ഞുവരികയും ചെയ്തിരുന്നു. ഈ വക തറയോഗങ്ങൾ സമുദായഭരണം അവസാനിച്ചിട്ട് പിന്നെയും വളരെക്കാലം പേരിനു മാത്രം നടന്നുവന്നിട്ടുണ്ട്. അതിനെപ്പറ്റി ക്രിസ്തുവർഷം പന്തിരണ്ടാംനൂറ്റാണ്ടിൽപോലും 'അറുനൂറ്റുവർ' എന്നും മറ്റും ചില രേഖകളിൽ പറഞ്ഞുകാണുന്നുണ്ട്. മൊട്ടങ്ങള്ളൂർ മുതലായി ദുർല്ലഭം ചില സ്ഥലത്ത് ഇക്കാലത്തും ഈ വക തറയോഗങ്ങൾ ഒരു കാര്യവും കൂടാതെ മാസത്തിലൊരിക്കൽ പേരിനുവേണ്ടി നടന്നുവരുന്നുമുണ്ട്. അതുപോലെതന്നെ കേരളത്തിലെ നമ്പൂതിരിമാരിൽ 'ആഢ്യന്മാർ' എന്നും 'ആസ്യന്മാർ' എന്നും പ്രധാനമായി രണ്ടു വർഗ്ഗക്കാരുണ്ട്. ആഢ്യന്മാരെ 'നമ്പൂതിരിപ്പാട്' എന്നും ആസ്യന്മാരെ 'നമ്പൂതിരി' എന്നും മാത്രവും സാധാരണമായി പറഞ്ഞുവരുന്നു. അതിനാൽ ആഢ്യന്മാർ മിക്കതും സമുദായഭരണകാലത്തു രക്ഷാപുരുഷസ്ഥാനം വഹിച്ചുവന്നവരുടെ വംശപരമ്പരയിൽപ്പെ-

ട്ടുവരാണ്. ആപ്രകാരംതന്നെ സ്ഥാനികളായിട്ടുള്ളവരിൽ ചി
ലരും രക്ഷാപുരുഷസ്ഥാനം വഹിച്ചുവരുന്ന കുടുംബപരമ്പരയിൽ
ഉണ്ടായവരാണ്.

4. സമുദായ ഭരണത്തിന്റെ അവസാനം.

സമുദായഭരണം അല്പം കുറച്ചുകാലം ശരിയായി നടന്നുവെ
ങ്കിലും അതും ഏകദേശം ഒന്നുരണ്ടു ശതവർഷത്തോളമേ നിലനി
ന്നുള്ളൂ. കാലക്രമത്തിൽ രക്ഷാപുരുഷന്മാരായി വരുന്നവർ രാജ്യ
കാര്യത്തിൽ തീരെ ശ്രദ്ധയില്ലാതായി. മൂന്നു വർഷംകൊണ്ട് എത്ര
ത്തോളം പണം സമ്പാദിക്കാമോ അത്രയുംകൊണ്ടുമാത്രം അവർ ശ്ര
ദ്ധിച്ചു നോക്കിത്തുടങ്ങി. അതോടുകൂടി നാട്ടിൽ അരാജകത്വവും വ
ർദ്ധിച്ചു വന്നു. അങ്ങനെയിരിക്കെ രക്ഷാപുരുഷസ്ഥാനം വഹിച്ചി
രുന്നവർ അവരുടെ വാഴ്ചക്കാലാവധി കഴിഞ്ഞിട്ടും മുമ്പു സത്യം
ചെയ്തിട്ടുള്ള പ്രകാരം സ്ഥാനം ഒഴിയാതെ വാഴുകയും ചെയ്തു. അ
തുനിമിത്തം നാട്ടിലെ പ്രഭുക്കന്മാരും മറ്റും ഒരു ഭാഗത്തും ഭരണാധി
കാരികളും അവരുടെ സൈന്യങ്ങളും മറുഭാഗത്തുമായി വലിയ യുദ്ധം
തന്നെ തുടങ്ങുന്നതിനിടയായി. രണ്ടുകക്ഷിയിലും സാമാന്യം ബല
മുണ്ടായിരുന്നതിനാൽ ആ യുദ്ധം കുറച്ചധികംകാലം നീണ്ടുനി
ല്ക്കുകയും ചെയ്തു. ഒടുവിൽ ഇപ്രകാരമാണ് അതവസാനിച്ചത്. ആ
കാലത്ത് കൊടുങ്ങനാട്ടു വസിച്ചിരുന്നത് മഹാബലിവംശത്തിന്റെ
ഒരു ശാഖയിൽ ജനിച്ച 'ഉദയൻമാർത്താണ്ഡവർമ്മൻ' എന്ന രാജാവായി
രുന്നു. ആ രാജാവ് വലിയ നയജ്ഞനായിരുന്നു. കേരളത്തിലെ
ഭരണാധികാരികളും പ്രഭുക്കന്മാരും തമ്മിൽ യുദ്ധം തുടങ്ങിയതറിഞ്ഞ
പ്പോൾ അദ്ദേഹം ആ യുദ്ധത്തിന്റെ സ്ഥിതിഗതികൾ അറിവാൻ ശ്ര
ദ്ധമായി ആളുകളെ അയക്കയും രണ്ടു കക്ഷിക്കാർക്കും യുദ്ധകാലത്തുവേ
ണ്ട ഭക്ഷണസാധനങ്ങളും മറ്റും സൈന്യങ്ങളുമായി ധാരാളം അയച്ചു
കൊടുക്കുകയും ചെയ്തു. അങ്ങനെ രണ്ടു കക്ഷികളുടെയും പ്രീതി അദ്ദേ
ഹം സമ്പാദിച്ചു. അപ്രകാരം കുറെക്കഴിഞ്ഞപ്പോൾ യുദ്ധം അദ്ദേഹ
ത്തിന്റെ മദ്ധ്യസ്ഥതയിൽ അവസാനിപ്പിക്കുന്നത് രണ്ടു ഭാഗക്കാർക്കും
സമ്മതമായി. അതനുസരിച്ച് മേലിൽ സമുദായഭരണം വേണ്ടെന്നും
ഒരു രാജാവിനെത്തന്നെ ഭരണാധികാരിയായി നിയമിക്കുന്നതാണ്
നല്ലതെന്നുമുള്ള നിശ്ചയത്തിന്മേൽ യുദ്ധം അവസാനിപ്പിക്കയും
ചെയ്തു. ആരെയാണ് രാജാവാക്കി വാഴിക്കേണ്ടതെന്ന കാര്യത്തിൽ
രണ്ടുകൂട്ടർക്കും പക്ഷാന്തരത്തിനു വകയുണ്ടായിരുന്നില്ല. ഉദയൻ
മാർത്താണ്ഡവർമ്മനെത്തന്നെ കേരളീയരെല്ലാം പൂർണ്ണസമ്മതത്തോടുകൂടി കേ
രളത്തിന്റെ സർവ്വാധിപതിയാക്കി 'പെരുമാൾ' എന്ന സ്ഥാനവും
കല്പിച്ചു വാഴിച്ചു. ആ രാജാവാകട്ടെ കൊടുങ്ങനാടിന്റെ ഭരണം

വീരനും പരാക്രമിയുമായിരുന്നു. സമുദ്രാന്തരത്തിനു മുമ്പു കേരളത്തിൽ നിന്നു വിട്ടുപോയ ഭാഗങ്ങൾ വീണ്ടെടുത്തതുകൂടാതെ ചെറുപ്പത്തിൽത്തന്നെ ഇദ്ദേഹം ഒരു വലിയ ദിഗ്ജയവും നടത്തി. ചോളപാണ്ഡ്യരാജാക്കന്മാരെയും മറ്റും ജയിച്ചു വടക്കോട്ടു ഹിമാലയംവരെയും പോയി ഹിമാലയത്തിൽ വിജയക്കൊടി നാട്ടിട്ടാണ് തിരികെ വന്നിട്ടുള്ളത്. ആ ദിഗ്ജയത്തിന്റെ മുദ്രയായി ഈ പെരുമാൾ കിരീടത്തിന്മേൽ ഏഴിഴയുള്ള ഒരു മുത്തുമാലയണിഞ്ഞിരുന്നു. ഇദ്ദേഹത്തിന്റെ ആശ്രിതനും വലിയ ധനികനുമായ ഒരാൾ വഞ്ചിനഗരത്തിൽ വളരെ വിശേഷപ്പെട്ട ഒരു ബുദ്ധചൈത്യം പണിചെയ്യിച്ചിരുന്നു. അത് പിന്നെ വളരെക്കാലത്തേക്ക് അവിടെയുള്ള കാഴ്ചകളിൽ ഏറ്റവും പ്രധാനപ്പെട്ടതുമായിരുന്നു. വിദേശീയരും അതിനെപ്പറ്റി വളരെ വർണ്ണിച്ചിട്ടുണ്ട്. 'നെടിയ ചേരമാൻപെരുമാൾ' എന്നത്രേ 'പെരുഞ്ചേരലാതൻ' എന്നാണ് ഇദ്ദേഹത്തെ സാധാരണയായി പറഞ്ഞുവരുന്നത്. ഈ പെരുമാൾ 58 സംവത്സരത്തോളം (ക്രി. മു 13 വരെ) രാജ്യം വാണിരുന്നു.

പിന്നത്തെപ്പെരുമാൾ ആ ചേരപ്പെരുമാളുടെ അനുജൻ 'ഗജവർമ്മൻ' എന്ന രാജാവാണ്. ഇദ്ദേഹത്തിനു 'കുട്ടുവനാതൻ' എന്ന പേരിലും പ്രസിദ്ധിയുണ്ട്. ഈ പെരുമാൾ വലിയ ധർമ്മിഷ്ഠനും ശാന്തനുമായിരുന്നു. കേരളത്തിൽ കൃഷിസംബന്ധമായി പല പരിഷ്കാരങ്ങളും ഏർപ്പെടുത്തി നടപ്പാക്കിട്ടുള്ളവരിൽ ഈ പെരുമാൾ ഒരു പ്രധാനനായിരുന്നു. ക്രി. മു 18 വരെയായി 25 വർഷം രാജ്യം ഭരിച്ചതിന്റെ ശേഷം ഇദ്ദേഹം വിഷയവിരക്തനായി രാജ്യഭാരം ഒഴിഞ്ഞു. ശേഷമുള്ള ആയുഷ്കാലം വിജനപ്രദേശത്തു താമസിച്ച് ഈശ്വരധ്യാനം ചെയ്തു കഴിച്ചുകൂട്ടുകയും ചെയ്തു.

പിന്നെ ഇമയവരമ്പപ്പെരുമാളുടെ പുത്രൻ രണ്ടാം 'ശോണവർമ്മൻ' പെരുമാളായി വാണു. ഇദ്ദേഹവും പിതാവിനെപ്പോലെ യുദ്ധവീരനായിരുന്നു. ചോളപാണ്ഡ്യരാജാക്കന്മാരെ യുദ്ധത്തിൽ തോല്പിച്ചു. 'നന്നൻ' എന്ന പാണ്ഡ്യരാജാവിനെ വധിക്കയും അദ്ദേഹത്തിന്റെ പുത്രനെ പാണ്ഡ്യരാജാവാക്കി വാഴിക്കയും ചെയ്തു. പാണ്ഡ്യരാജ്യത്തിൽച്ചേർന്നുകിടന്നിരുന്ന 'പൂഴിനാട്' എന്ന പ്രദേശം (ഇപ്പോഴത്തെ ആരുവാമൊഴിക്കടുത്ത ചില ഭാഗങ്ങൾ) കേരളത്തോടുചേർത്തു. ഈ പെരുമാൾ ക്രി. പി. 7-ാം വത്സരംവരെയാണ് രാജ്യം വാണിട്ടുള്ളത്.

അതിന്നുശേഷം ആ പെരുമാളുടെ പുത്രൻ 'പൊറയൻ'പെരുമാൾ ക്രി. പി. 21-ാം വത്സരം വരെയും പിന്നെ അദ്ദേഹത്തിന്റെ പുത്രൻ 'അഴിവർമ്മൻ'പെരുമാൾ ക്രി. പി. 46 വരെയും അദ്ദേഹ

ത്തിൻെറ പുത്രൻ മന്ദരവർമ്മൻ'പെരുമാൾ ക്രി. പി. 63 വരെയും അദ്ദേഹത്തിൻെറ പുത്രൻ രണ്ടാം'പൊറയൻ'പെരുമാൾ 79 വരെയും കേരളം ഭരിച്ചുവാണു. അവരുടെ വാഴ്ചക്കാലങ്ങളിൽ പറയത്തക്ക സംഭവങ്ങളൊന്നും ഉണ്ടായിട്ടില്ല.

പിന്നെ രണ്ടാംപൊറയൻപെരുമാളുടെ മകൻ 'നെടുംചേരലാതൻ' ക്രി. പി 79-ൽ പെരുമാളായി. എന്നാൽ അദ്ദേഹം അധികകാലം വാണില്ല. വാഴ്ചതുടങ്ങി മൂന്നാംവത്സരത്തിൽ 'കിള്ളി' എന്ന ചോളരാജാവുമായുണ്ടായ യുദ്ധത്തിൽ രണ്ടു രാജാക്കന്മാരും ഒരേസമയത്തു പരസ്പരം വെട്ടുകയും രണ്ടാളും വെട്ടുകൊണ്ടു വീണു വീരസ്വർഗ്ഗം പ്രാപിക്കയും ചെയ്തു.

അതിൽപ്പിന്നെ അദ്ദേഹത്തിൻെറ മകൻ മൂന്നാം'ബാണവർമ്മൻ' പെരുമാളായി വാണു. ഇദ്ദേഹത്തിൻെറ കാലത്ത് ഉത്തരേന്ത്യയിൽ നിന്നു കുറേ ബൗദ്ധബ്രാഹ്മണർ കേരളത്തിൽ വന്നു. പെരുമാൾ അവർക്കിരിപ്പാനായി 'തോണിയൂർ' എന്ന പ്രദേശവും (മലബാർ ജില്ലയിൽ പൊന്നാനി താലൂക്കിലുള്ളത്) ഉപജീവനത്തിനായി കുറേ പള്ളുക്കളെയും ദാനംചെയ്തു. ഈ പെരുമാൾ 28 വത്സരം രാജ്യം വാണിട്ടുണ്ട്.

ക്രി. പി. 110-ൽ അദ്ദേഹത്തിൻെറ മകൻ രണ്ടാം ഇമയവരമ്പപ്പെരുമാൾ രാജ്യഭാരം തുടങ്ങി. ഇദ്ദേഹവും 'കരികാലൻ' എന്ന ചോളരാജാവും തമ്മിൽ ഒരു യുദ്ധമുണ്ടായി. അതിൽ കരികാലൻെറ ശൗര്യം ഏറ്റു മുറിപറ്റിയപ്പോൾ പെരുമാൾ തോറ്റമ്പപ്പെട്ടുപോയി. സ്വബോധം വന്നപ്പോൾ തനിക്ക പറ്റിയ അവമാനം ഓർത്ത് മാനിയായ പെരുമാൾ ലജ്ജിച്ചു യുദ്ധം മതിയാക്കി നാടുവിട്ടുപോയി സന്യാസവൃത്തി സ്വീകരിച്ചു. അഞ്ചുവത്സരമേ ഈ പെരുമാൾ രാജ്യം വാണിട്ടുള്ളു.

പിന്നെ അദ്ദേഹത്തിൻെറ പുത്രൻ നാലാം ബാണവർമ്മൻ ക്രി. പി. 115-ൽ പെരുമാളായി. ഈ പെരുമാളും ചോളരാജാവിനോടു പടക്കൊരുങ്ങി; എങ്കിലും ഒടുവിൽ തമ്മിൽ സന്ധിചെയ്യുകയും ചോളൻെറ മകളെ വിവാഹം കഴിക്കയും ആണുണ്ടായത്. ഇദ്ദേഹത്തിനു രണ്ടു പുത്രന്മാരുണ്ടായി. അവരിൽ അനുജൻ വലിയ കവിയായിരുന്നു. അദ്ദേഹം ചെറുപ്പത്തിൽത്തന്നെ ബൗദ്ധമതം സ്വീകരിച്ച് ഒരു ബൗദ്ധസന്യാസിയായിട്ടാണ് കാലം കഴിച്ചത്. പെരുമാളാകട്ടെ 16 വത്സരം രാജ്യം വാണതിനുശേഷം പരലോകപ്രാപ്തനായി. ജ്യേഷ്ഠപുത്രനായ മൂന്നാം ഇമവർമ്മൻ അന്നു മുതൽ പെരുമാളായി വാണു. ഈ പെരുമാൾ രണ്ടാംപെരുമാളെപ്പോലെ തന്നെ വലിയ ഒരു ദിഗ്

ജയം നടത്തീട്ടുണ്ട്. വിദ്യാഭ്യാസവിഷയത്തിൽ പല പരിഷ്കാരങ്ങളും ഏൎപ്പെടുത്തീട്ടുമുണ്ട്. വലിയ പ്രതാപത്തോടുകൂടി 55 വൎഷം രാജ്യം വാണതിനുശേഷം ക്രി. 185-ൽ അദ്ദേഹം പരലോകപ്രാപ്തനായി. പിന്നെ അദ്ദേഹത്തിൻെറ പുത്രൻ 'കോതരവിവൎമ്മൻ' പന്ത്രണ്ടു സംവത്സരം പെരുമാളായി വാണു. അതിനുശേഷം അദ്ദേഹത്തിൻെറ പുത്രൻ രണ്ടാം 'കുമാരവൎമ്മൻ' പെരുമാളായി.

ഇങ്ങനെ തുടങ്ങി ഏതാണ്ടു വൎഷശതങ്ങളോളംകാലം ഓരോരോ പെരുമാക്കന്മാരായി കേരളം ഭരിച്ചു വാണിട്ടുണ്ട്. അതിൽ മദ്ധ്യകാലങ്ങളിൽ വാണിട്ടുള്ള പല പെരുമാക്കന്മാരെപ്പറ്റിയും വേണ്ടത്തോളം വിവരങ്ങൾ കിട്ടീട്ടില്ല. പെരുമാൾവാഴ്ചയുടെ ആദികാലങ്ങളിലും അവസാനകാലങ്ങളിലും ഉണ്ടായിരുന്നവരെപ്പറ്റി മാത്രമാണ് വിവരങ്ങൾ പലതും നമുക്കറിവാൻ സാധിച്ചിട്ടുള്ളത്.

### 6. പെരുമാക്കന്മാരുടെ കാലത്തെ രാജ്യസ്ഥിതി.

വഞ്ചിപട്ടണം പെരിയാറിൻ കരയിലുള്ളതും വളരെ വലിപ്പമുള്ളതുമായിരുന്നു. ആ നഗരത്തിനു ചുറ്റും ആനപ്പള്ളയുടെ ആകൃതിയിൽ കെട്ടിയുണ്ടാക്കിയ കോട്ടമതിലും ഉണ്ടായിരുന്നു. ആ മതിലിന്മേൽ അവിടവിടെയായി ശത്രുക്കളുടെ നേരെ ആയുധങ്ങൾ പ്രയോഗിക്കുന്നതിനുള്ള പലമാതിരി യന്ത്രങ്ങളും നിറുത്തിവെച്ചിരുന്നു. കോട്ടയ്ക്കു ചുറ്റും വളരെ ആഴമുള്ള കിടങ്ങും ആ കിടങ്ങിൽ ആൾപ്പിടിയൻ മുതലകളും ഉണ്ടായിരുന്നു. നാലു കോട്ടവാതിലിന്മേലും വലിയ ഗോപുരങ്ങൾ പണിചെയ്തിരുന്നു. ഉയൎന്ന കൊടിമരങ്ങളും ആ കൊടിമരങ്ങളിൽ അമ്പു തൊടുത്തുവലിച്ചിരിക്കുന്ന വില്ലിൻെറ ആകൃതി അടയാളമായി തുന്നിച്ചേൎത്തിട്ടുള്ള കൊടിക്കൂറകളും ദൂരെനിന്നു കാണത്തക്കവിധം ശോഭിച്ചിരുന്നു. പട്ടണത്തിലെ ഏറ്റവും വിശേഷപ്പെട്ട വിചിത്രമന്ദിരങ്ങൾ പെരുമാളുടെ രാജധാനിയും അതിനടുത്ത് പൊൻമാളികയായി പണിചെയ്തിരുന്ന വിഷ്ണുക്ഷേത്രവും ഒരു ബുദ്ധചൈത്യവും ജൈനന്മാരുടെ സന്യാസിമഠവും ആയിരുന്നു. മന്ത്രിമാരും മറ്റുള്ള ഉദ്യോഗസ്ഥന്മാരും പ്രഭുക്കന്മാർ, വിദ്വാന്മാർ, വൈദികന്മാർ, ബുദ്ധസന്യാസികൾ, അന്യവ്യാപാരികൾ മുതലായവരും പട്ടണത്തിൽ പല ഭാഗങ്ങളിലുമായി പാൎത്തുവന്നിരുന്നു. കടൽവഴിക്കും മലകളിൽനിന്നും വിശേഷപ്പെട്ട അനവധി സാമാനങ്ങൾ അവിടെ വന്നു ചേൎന്നിരുന്നു. പെരിയാറ്റുതുറമുഖത്തു വന്നുചേരുന്ന യവനക്കപ്പലുകളുടെ കാഴ്ച വളരെ വിശേഷപ്പെട്ടതുതന്നെയായിരുന്നു. അവകപ്പലുകളിൽ മിക്കതും സ്വൎണ്ണവും മറ്റു ലോഹങ്ങളുമാണ് കയറിവന്നിരുന്നത്. ഏലവും, കുരുമുളകും, ഇഞ്ചിയും, ആനക്കൊമ്പും, പട്ടു

വസ്ത്രങ്ങളും ആണ് അവർ കപ്പലുകളിൽ ഇവിടെനിന്നു കയററി അയച്ചിരുന്നത്. ഏലം, ഇഞ്ചി, കുരുമുളക് ഇവകൾ ധാരാളമായി അടക്കി ചന്തസ്ഥലങ്ങളിൽ ശേഖരിച്ചിരുന്നു. 'കാണം' എന്ന പേരുള്ള പൊൻനാണയമായിരുന്നു ഒരോന്നിനും വിലനിശ്ചയിച്ച് കൈമാററം നടത്തുന്നതിൽ പ്രധാനമായി ഉപയോഗിച്ചിരുന്നത്. നാട്ടുപുറങ്ങളിൽ നെൽകൃഷിക്കും മററും ധാരാളം അഭിവൃദ്ധിയുണ്ടായിരുന്നതിനു പുറമെ കാട്ടുപ്രദേശങ്ങളിലും പലതരം കൃഷികൾ ചെയ്തുവരിക പതിവായിരുന്നു. പെരുമാൾ പല അവസരങ്ങളിലും കാട്ടുപ്രദേശങ്ങളിൽ പോയി മലയരേയും മററും കൃഷികൾ കണ്ടു സന്തോഷിക്കയും അവരെ ഉത്സാഹപ്പെടുത്തുകയും ചെയ്തിരുന്നു.

### 7. മതവും ആചാരവും.

ജനങ്ങളെല്ലാം മതത്തെസ്സംബന്ധിച്ചടത്തോളം വൈദികമതക്കാർ, ബൗദ്ധമതക്കാർ എന്നിങ്ങനെ രണ്ടു തരക്കാരായിട്ടാണ് കണ്ടിരുന്നത്. അതിൽതന്നെയും സംഖ്യകൊണ്ട് ബൗദ്ധമതക്കാർ വൈദികമതക്കാരേക്കാൾ ഒട്ടും കുറവായിരുന്നില്ല. വൈദികമതക്കാർ അന്യമതക്കാരെ ഇക്കാലത്തെപ്പോലെയോ അടുത്ത കാലത്തുണ്ടായിരുന്നതുപോലെയോ അകന്ന നിലയിൽ ഗണിക്കയും നികൃഷ്ടന്മാർ എന്നു കരുതുകയും ചെയ്തിരുന്നില്ല. ഒരു ഗൃഹത്തിലെ അംഗങ്ങളിൽ തന്നെ ജ്യേഷ്ഠൻ വൈദികമതക്കാരനും അനുജൻ ബൗദ്ധമതക്കാരനും ആയാലും അവർ തമ്മിൽ ഒരുമിച്ചിരുന്നു ഭക്ഷണം കഴിക്കുന്നതിനോ ഒരാൾ പാകം ചെയ്തത് മറെറ ആൾക്കു ഭക്ഷിക്കുന്നതിനോ മതസംബന്ധമായി യാതൊരുവിരോധവും കല്പിക്കപ്പെട്ടിരുന്നില്ല. ഒരേതറവാട്ടിൽതന്നെ ഭർത്താവ് ഒരു മതവും ഭാര്യ മറെറാരു മതവും സ്വീകരിച്ചുവരായി ധാരാളം ആളുകൾ ഉണ്ടായിരുന്നു. ഇതുപോലെതന്നെ താണജാതിക്കാരെന്നു കരുതി വന്നിരുന്ന ചിലർക്ക് കുറേക്കാലമായി കേരളത്തിൽ ആചരിച്ചുവരുന്ന തീണ്ടൽ എന്ന ഏർപ്പാടും ആദി പെരുമാക്കന്മാരുടെ വാഴ്ചക്കാലത്ത് ഏർപ്പെട്ടു കഴിഞ്ഞിട്ടുണ്ടായിരുന്നില്ല. ഇക്കാലത്ത് തീണ്ടൽജാതിക്കാരായി ഗണിച്ചുവരുന്ന മലയർ, കുറച്ചിയർ, കാണിക്കാർ മുതലായവർ അക്കാലത്ത് പൊതുജനങ്ങളുടെ ഇടയിൽ ഏതു സമയത്തും അടുത്തു പെരുമാറി വന്നിരുന്നു.

### 8. കച്ചവടരീതി.

കേരളത്തിലെ ഉല്പന്നങ്ങൾ വഴിക്കും മററും പണ്ടുകാലം മുതൽക്കു തന്നെ ദ്വീപാന്തരങ്ങളും വിദേശങ്ങളുമായുള്ള കച്ചവടത്താൽ രാജ്യത്തേക്കു നല്ല ലാഭം ഉണ്ടായിരുന്നു. ക്രി. മു. 1000 സംവത്സരത്തോളം മുമ്പ് 'ഇസ്രാ'യിലെ രാജാവായിരുന്ന സോളമന്റെ കാലത്ത്

ഫിനീഷ്യർകൾ പെരിയാററുമുഖംവഴിക്ക് കച്ചവടം നടത്തിയിരുന്നു. അവരെ തുടർന്നുകൊണ്ടു യൂദന്മാരും പിന്നെ സുറിയാനിക്കാരും ഈജിപ്തുകാരും വന്നുതുടങ്ങി. ഇഞ്ചി, കറുവാപ്പട്ട, കുരുമുളക് ഇവയാണ് അധികമായി കൊണ്ടുപോയിരുന്നത്. പിന്നെ റോമക്കാരുടെ കപ്പലുകൾ അധികമായി വന്നുതുടങ്ങി. പെരുമാക്കന്മാരുടെ കാലങ്ങളിൽ അധികവും ആ യവനക്കപ്പലുകൾ വഴിയായിട്ടാണ് വിദേശങ്ങളുമായുള്ള കച്ചവടം നടന്നുവന്നിരുന്നത്. അതിനു പുറമെ കച്ചവടത്തിൽ സമർത്ഥന്മാരായിത്തീർന്നവർ 'മണിഗ്രാമപ്പട്ടം' എന്ന പേരോടു കൂടി ഓരോ പട്ടണങ്ങളിലെയും കച്ചവടത്തിന്റെ ആധിപത്യം വഹിക്കുന്നതിനുള്ള അധികാരവും ആ മണിഗ്രാമപ്പട്ടത്തിനു പറ്റിയ സ്ഥാനമാനങ്ങളും പെരുമാക്കന്മാർ തന്നെ കല്പിച്ചു കൊടുത്തിരുന്നു. ആ വഴിക്ക് പൊതുജനങ്ങളുടെ ഇടയിൽ കച്ചവടത്തിനു വലിയ മാന്യതയും പ്രോത്സാഹനവും സിദ്ധിക്കുകയും ചെയ്തിരുന്നു. അതുപോലെ തന്നെ കൈത്തൊഴിലിന്റെ അഭിവൃദ്ധിക്കുവേണ്ടി 'അഞ്ചുവണ്ണപ്പട്ടം' എന്ന ഒരു സ്ഥാനം ഏർപ്പെടുത്തി ഓരോ പ്രധാനസ്ഥലങ്ങളിലും അതതു തൊഴിലുകളിൽ അധികം നൈപുണ്യമുള്ളവർക്ക് ആ സ്ഥാനവും മാന്യപദവിയും കൊടുത്തു ബഹുമാനിച്ചുപോന്നിരുന്നു.

### ൫. അവകാശികളുടെ ക്രമം.

പാരമ്പര്യമായി പെരുമാൾവാഴ്ച്ചയുടെ ക്രമമാകട്ടെ, നാടുവാഴുന്ന പെരുമാളുടെ മൂത്തപുത്രൻ പിന്നത്തെ പെരുമാളാവുകയെന്ന മട്ടിൽതന്നെ ആയിരുന്നു. അവർ വിവാഹം ചെയ്യുന്നതും ചോളരാജകുടുംബത്തിൽനിന്നോ പാണ്ഡ്യരാജകുടുംബത്തിൽനിന്നോ ആഭിജാത്യംകൊണ്ട് സമത്വമുള്ള സാമന്തരാജകുടുംബങ്ങളിൽനിന്നോ പ്രഭുകുടുംബങ്ങളിൽനിന്നോ ആയിരുന്നു. പുത്രിമാരെ അതുപോലെ കൊടുത്തിരുന്നതു മിക്കതും ചോളപാണ്ഡ്യ രാജകുടുംബങ്ങളിലേക്കുമാണ്. നാടുവാഴുന്ന പെരുമാളുടെ മൂത്തപുത്രനു പ്രായംതികയുന്നതിനു മുമ്പിൽതന്നെ ആ പെരുമാൾ മരിക്കയോ രാജ്യഭാരം ഉപേക്ഷിക്കയോ ചെയ്താൽ അദ്ദേഹത്തിന്റെ അനുജനാണ് പിന്നത്തെപ്പെരുമാളാകുന്നത്. അങ്ങനെ പെരുമാൾസ്ഥാനം വഹിക്കുന്നതാകട്ടെ കേവലം ജ്യേഷ്ഠന്റെ പുത്രന്റെ പ്രതിനിധിയുടെ നിലയിലല്ല; സ്വന്തം നിലയിൽതന്നെയാണ്. അതിനാൽ ആ രാജാവിന്റെ പിറ്റെക്കാലത്തു മാത്രമേ മൂപ്പിലത്തെ പെരുമാളുടെ മകന് രാജ്യാധികാരം സിദ്ധിച്ചിരുന്നുള്ളൂ. ജ്യേഷ്ഠപുത്രന് പ്രായം തികഞ്ഞിട്ടില്ലാത്ത സ്ഥിതി വരുമ്പോൾ മേൽപ്രകാരം അനുജനും പെരുമാളായി വാഴാൻ അവകാശമുണ്ടെങ്കിലും ആ അനുജന്റെ പുത്രന് ജ്യേഷ്ഠന്റെ പുത്രനുള്ള

പ്പോഴും രാജ്യാവകാശം ഉണ്ടായിരുന്നില്ല. ജ്യേഷ്ഠന്റെ സന്തതിപരമ്പരവഴിക്കു തന്നെയായിരുന്നു ആ അവകാശം നിയമിച്ചിരുന്നത്. ഒരു പെരുമാൾക്ക് ഒന്നിലധികം പുത്രന്മാരുണ്ടെങ്കിൽ അവരിൽ മൂത്ത പുത്രനൊഴിച്ചു മറ്റുള്ളവരെല്ലാം സ്വജാതിയിൽനിന്നോ നായർവർഗ്ഗത്തിൽനിന്നു താഴെയല്ലാത്ത വർഗ്ഗത്തിൽപ്പെട്ട കുടുംബങ്ങളിൽനിന്നോ ഇഷ്ടംപോലെ വിവാഹം ചെയ്തിരുന്നു. അവരുടെ സന്തതിപരമ്പരയ്ക്കും ഓരോരോ നാട്ടിലെ നാടുവാഴിസ്ഥാനങ്ങളും ദുർല്ലഭം ചിലർക്കു സാമന്തരാജാവിന്റെ പദവിതന്നെയും കൊടുത്തുവരികയും ചെയ്തിരുന്നു. എന്നാൽ ആ കുടുംബക്കാർ കേരളീയരായിരുന്നുവെങ്കിൽ അവരുടെ അവകാശക്രമം കേരളത്തിൽ പണ്ടേക്കു പണ്ടേമുതൽ നടപ്പുവന്നിരുന്ന മരുമക്കത്തായം വഴിക്കു തന്നെയല്ലാതെ പെരുമാൾ വംശത്തിൽപ്പെട്ട അച്ഛന്റെ സന്തതിയാണെന്നുള്ളതടിസ്ഥാനമാക്കി മക്കത്തായമാക്കിയിരുന്നില്ല. മക്കത്തായക്കാരായ കേരളബ്രാഹ്മണർ മരുമക്കത്തായകുടുംബത്തിലെ സ്ത്രീകളെ വിവാഹം ചെയ്തിട്ടുണ്ടാകുന്ന സന്തതികൾ എങ്ങനെ മരുമക്കത്തായക്കാർതന്നെയായിരിക്കുന്നുവോ അതുപോലെ തന്നെയാണ് ആ പെരുമാൾ വംശക്കാരുടെ സന്തതികളും നടന്നുവന്നിരുന്നത്. ചുരുക്കിപ്പറയുന്നതായാൽ കേരളബ്രാഹ്മണരായ നമ്പൂതിരിമാരുടെ അവകാശക്രമത്തിന്റെയും മറ്റും സ്ഥിതിയിൽനിന്ന് വളരെയധികം വ്യത്യാസമില്ലാത്ത നിലയിലായിരുന്നു പെരുമാക്കന്മാരുടെ അവകാശക്രമമെന്നും ഇളയപുത്രന്മാർ സ്വജാതിയിൽനിന്നുതന്നെ വിവാഹം ചെയ്താലും അവർക്കു പിതൃകുടുംബത്തിലെ രാജ്യാവകാശം സിദ്ധിച്ചിരുന്നില്ലെന്നു ഒരു സംഗതിയിൽ മാത്രമേ അതിൽനിന്നു ഭേദമുണ്ടായിരുന്നുള്ളുവെന്നും പറയാം. എന്നാൽ ഒരു പെരുമാളുടെ ഇളയപുത്രന്റെ മക്കളെയും അവരുടെ കുടുംബപരമ്പരയെയും ആ പെരുമാളുടെ വംശക്കാരാണെന്ന മാന്യപദവിയോടുകൂടി തന്നെ പിൽക്കാലത്തും ഗണിച്ചുവന്നിരുന്നു. ആ വഴിക്കാണ് പെരുമാൾവാഴ്ച അവസാനിച്ചതിനു ശേഷവും കേരളത്തിലെ ചില രാജാക്കന്മാർ ഓരോരോ പെരുമാക്കന്മാരുടെ വംശക്കാരാണെന്ന നിലയിൽ ഗണിച്ചുവരുന്നതിനിടയായിട്ടുള്ളത്.

### 10. അക്കാലത്തെ യുദ്ധമുറകൾ.

പ്രജകളുടെ കൂട്ടത്തിൽ നായന്മാർ മുഴുവനും മറ്റുവർഗ്ഗങ്ങളിൽ പലരും നിർബ്ബന്ധമായിത്തന്നെ ആയുധാഭ്യാസം ശീലിച്ചുവന്നിരുന്നു. പ്രധാനങ്ങളായ ആയുധങ്ങൾ വില്ലും അമ്പും വാളും പരിചയും ആയിരുന്നുവെങ്കിലും ഈട്ടി കുന്തം തുടങ്ങിയ മറ്റുപലതും പലരും സ്വാധീനമാക്കിക്കൊണ്ടുതന്നെയായിരുന്നത്. അക്കാലത്ത്

ഒരുകാലത്തിൽ, എന്നല്ല ഭാരതഖണ്ഡത്തിൽ മുഴുവൻതന്നെയും യുദ്ധത്തിന്റെയും ദിഗ്ജയത്തിന്റെയും സമ്പ്രദായവും ഇക്കാലത്തെപ്പോലെ സർവ്വസംഹാരം ചെയ്യുന്നമട്ടിലായിരുന്നില്ല. പേരും പെരുമയും നേടുന്നതിനല്ലാതെ പണം പറിച്ച് അധികാരഭ്രംശം ചെയ്യുന്നതിന് യാതൊരു നിലയും വിലയും ആളുകൾ വകവെച്ചിരുന്നില്ല. അതിനാൽ ദിഗ്ജയം ചെയ്ത് രാജാക്കന്മാർക്കും രാജാവായി ഒരു ചക്രവർത്തി വാണിരുന്നു; എങ്കിലും അദ്ദേഹം ജയിച്ചു കീഴടക്കീട്ടുള്ള രാജ്യങ്ങളിൽ മുഴുവനും ഭരണാധികാരം വഹിച്ചിരുന്നില്ല. പിതൃപരമ്പരവഴിക്ക് തനിക്കു ലഭിച്ചിട്ടുള്ള രാജ്യം ചെറുതായിരിക്കട്ടെ വലുതായിരിക്കട്ടെ അവിടെ മാത്രമേ അദ്ദേഹം സ്വന്തമായി ഭരണം നടത്തിയിരുന്നുള്ളു. കീഴടങ്ങിയ രാജാക്കന്മാരെല്ലാം അവരവരുടെ രാജ്യഭരണങ്ങളിൽ മുമ്പിലത്തെപ്പോലെ സ്വതന്ത്രന്മാരായിട്ടാണിരുന്നിരുന്നത്. അവർ തമ്മിൽ കലഹിക്കുന്നതിനുമാത്രം ചക്രവർത്തി അനുവദിച്ചിരുന്നില്ലെന്നേ ഉള്ളൂ. മറ്റു പ്രധാനകാര്യങ്ങളിൽപ്പോലും മേൽക്കോയ്മയുടെ യാതൊരഭിപ്രായവും അവർക്ക് നോക്കേണ്ടതുണ്ടായിരുന്നില്ല. ചക്രവർത്തിക്ക് അനുകൂലമായവിധത്തിൽത്തന്നെ ആ രാജ്യങ്ങളിലെയും രാജ്യഭരണം നടത്തണമെന്ന ഉദ്ദേശത്തോടുകൂടി ഓരോ രാജ്യത്തിലും ഭരണരീതി ഉപദേശിക്കുന്നതിനോ അന്വേഷിച്ചു നോക്കുന്നതിനോ ഇക്കാലത്തെപ്പോലെ ചക്രവർത്തിയുടെ പ്രതിനിധികളെ ഏർപ്പെടുത്തിവരുന്ന സമ്പ്രദായവും ഉണ്ടായിരുന്നില്ല. ചക്രവർത്തിസ്ഥാനം വംശപരമ്പരവഴിക്കുതന്നെ നിലനിൽക്കുവാൻ വേണ്ടിയുള്ള ഈ വക ഏർപ്പാടുകളൊന്നും ഇല്ലാതിരുന്നതിനാൽ പിതാവിനു ലഭിച്ച ചക്രവർത്തിസ്ഥാനം പുത്രനും പ്രാപിച്ചുകൊള്ളുമെന്ന നിയമവും ഇല്ലാതെയാണിരുന്നത്. പുത്രൻ ചക്രവർത്തിയാകണമെങ്കിൽ അയാൾ വേറെതന്നെ ദിഗ്ജയംചെയ്ത് ആ സ്ഥാനം സമ്പാദിച്ചുകൊള്ളണം. ചുരുക്കത്തിൽ വംശപരമ്പരയെ അനുസരിച്ചല്ല വീര്യപരാക്രമങ്ങളേയും പ്രജകളെ രഞ്ജിപ്പിക്കുന്നതിനുള്ള സാമർത്ഥ്യത്തെയും അനുസരിച്ചാണ് അക്കാലത്തു ഒരു രാജാവിനു സാർവ്വഭൗമസ്ഥാനം ലഭിച്ചിരുന്നതെന്നു പറയാം. അതിനാൽ ഒരു രാജാവിനു അദ്ദേഹത്തിന്റെ പിതാവ് ചക്രവർത്തിയായിരുന്നാലും ഇല്ലെങ്കിലും പിതൃപരമ്പരയായി കിട്ടുന്ന രാജ്യാവകാശം പിതാവ് സ്വന്തം ഭരണത്തിൻകീഴിൽ വെച്ചിരുന്ന ചെറിയ രാജ്യത്തെപ്പറ്റിയേടത്തോളം മാത്രമായിരുന്നു. പിതാവു ജയിച്ചു കീഴടക്കിയ ഒരുരാജാവുതന്നെ പുത്രനെ തോല്പിച്ചു കീഴടക്കി പ്രാബല്യം നേടുകയെന്നുള്ളതു തീരെ അസാധാരണസംഭവവുമല്ലായിരുന്നു.

## 11. അവസാനത്തെ പെരുമാക്കന്മാർ

പെരുമാൾ വാഴ്ചക്കാലത്തിന്റെ അവസാനഭാഗത്ത് വാണിരുന്ന പെരുമാക്കന്മാരിൽ 'ഹരിശ്ചന്ദ്രവർമ്മപ്പെരുമാൾ,' 'കുലശേഖരവർമ്മപ്പെരുമാൾ' 'ഭാസ്കരരവിവർമ്മപ്പെരുമാൾ' എന്നിവർ പല സംഗതികൊണ്ടും ചരിത്രത്തെപ്പററിയേടത്തോളം ഏററവും പ്രധാനപ്പെട്ടിട്ടുള്ളവരാണ്. 'ഹരിശ്ചന്ദ്രപ്പെരുമാൾക്ക്' ഉപപ്രഥൻ എന്നും ഒരു സ്ഥാനപ്പേരുണ്ടായിരുന്നു. അദ്ദേഹത്തിന്റെ 'കാലത്താണ്' കേരളത്തിലെ സമുദായസ്ഥിതിക്ക് ആകപ്പാടെ ഒരു പരിവർത്തനത്തിനുള്ള കാരണങ്ങൾ ഉണ്ടായിത്തുടങ്ങിയത്. അക്കാലത്തുക്ക് കർമ്മപ്രധാനമായ മീമാംസകമതം 'കുമാരിലഭട്ട'ന്റെ പരിശ്രമംവഴിക്ക് ഭാരതഖണ്ഡത്തിൽ വളരെ പ്രബലപ്പെട്ടുവന്നു. അതിനാൽ അനേക മതഗ്രന്ഥങ്ങൾ നിർമ്മിച്ചിട്ടുള്ള സംസ്കൃതഭാഷയും വിദ്യാഭ്യാസത്തെപ്പററിയേടത്തോളം ഭാരതഖണ്ഡത്തിലെ പൊതുഭാഷയുടെ നിലയിലും എത്തിയിരുന്നു. കേരളത്തിലെ ബ്രാഹ്മണർക്ക് ആ മതപ്രാധാന്യം വഴിക്കു കുറെക്കൂടി പ്രാബല്യവും സിദ്ധിച്ചിരുന്നു. പെരുമാൾ ആ മതഗ്രന്ഥങ്ങളിൽ വലിയ പണ്ഡിതനും മതാനുഷ്ഠാനങ്ങളിൽ വലിയ നിഷ്ഠയുള്ള ആളുമായിരുന്നുവെന്നു മാത്രമല്ല, ആ മതത്തിന്റെ പ്രചാരത്തിനായി പല ഏർപ്പാടുകളും പുതുതായി ഏർപ്പെടുത്തുകയും ചെയ്തു. അതുമുതൽ ഓരോരോ കർമ്മങ്ങൾക്കുള്ള അവകാശം ഇന്നിന്ന ജാതിയിലുള്ളവർക്കു മാത്രമേ ഉള്ളൂ എന്നു വ്യവസ്ഥപ്പെടുത്തുവാനും തുടങ്ങി. ആ പെരുമാളുടെ കാലത്തല്ലെങ്കിലും കാലക്രമത്തിൽ അനേക കർമ്മങ്ങളുടെ ഏററക്കുറവുകൾ കേരളത്തിൽ പല ജാതിഭേദങ്ങളുണ്ടാകാൻ കാരണമായിത്തീർന്നിട്ടുണ്ട്. മീമാംസകമതം പ്രബലപ്പെട്ടു തുടങ്ങിയപ്പോൾ ബൗദ്ധമതത്തിൽനിന്നും ജൈനമതത്തിൽനിന്നും പലരും വൈദികമതത്തിലേക്കു ചേരുന്നതിനും ആ വഴിക്കും കുറെ ജാതിഭേദം ഉണ്ടാകുന്നതിനും ഇടയായി. കേരളത്തിലെ ജാതികളിൽ പലതിന്റെയും ഉത്ഭവം ഈ വഴിക്കാണുണ്ടായിത്തുടങ്ങിയിട്ടുള്ളത്. ഈ പെരുമാളുടെ കാലം ക്രി. പി. ൮-ാം ശതകത്തിന്റെ അവസാനഭാഗമാണ്. ഈ പെരുമാൾക്കു രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവരിൽ ജ്യേഷ്ഠനായ 'കുലശേഖരവർമ്മൻ' പിന്നെപ്പെരുമാളായി വാണു. അനുജന്റെ സന്തതിപരമ്പരയാണ് ഇപ്പോഴത്തെ വടക്കൻ കോട്ടയത്തുള്ള രാജവംശം.

കുലശേഖരപ്പെരുമാൾ വലിയ വീരനും ധർമ്മിഷ്ഠനുമായിരുന്നതിനു പുറമെ ഉത്തമനായ ഒരു മഹാകവിയും വിദ്വാനും കൂടിയായിരുന്നു. ഇദ്ദേഹം ചോളപാണ്ഡ്യരാജാക്കന്മാരെ ജയിച്ച് മൂന്നു രാജ്യങ്ങളും ഏകശാസനയിൻകീഴിലാക്കി. കേരളത്തിൽ പലേടത്തും

മായി അനേകം വിഷ്ണുക്ഷേത്രങ്ങൾ നിർമ്മിച്ചു. സംസ്കൃതത്തിലും തമിഴിലും ഈ പെരുമാളുടെ കൃതികളായ അനേകം ഉത്തമഗ്രന്ഥങ്ങൾ ഇന്നും പ്രസിദ്ധങ്ങളായിട്ടുണ്ട്. സകല രാജഗുണങ്ങളും തികഞ്ഞ ഈ രാജശ്രേഷ്ഠനെ പ്രജകളെല്ലാം സ്വന്തം പിതാവിനെപ്പോലെയാണ് കരുതിയിരുന്നത്. എന്നു തന്നെയുമല്ല, രാജാക്കന്മാർക്ക് മാതൃകാപുരുഷനായിരുന്ന ഇദ്ദേഹത്തിന്റെ 'കുലശേഖരപ്പെരുമാൾ' എന്ന നാമത്തെ ഉൽകൃഷ്ടസ്ഥാനപ്പേരിന്റെ നിലയിൽ പിൽക്കാലത്തുണ്ടായ പല കേരളരാജാക്കന്മാരും ചില പാണ്ഡ്യരാജാക്കന്മാർ പോലും സ്വീകരിച്ചിട്ടുണ്ട്. അതിനാൽ രവിവർമ്മാ, രാമവർമ്മാ എന്നും മററും സ്വന്തം പേരായിട്ടുള്ള ആ രാജാക്കന്മാരിൽനിന്ന് ഈ പെരുമാളെ വേർതിരിച്ചു മനസ്സിലാക്കുന്നതിന് കുലശേഖരവർമ്മാ എന്നുള്ള സാങ്കേതികനാമം തന്നെ പിൽക്കാലങ്ങളിൽ പറയേണ്ടതായും തീർന്നിട്ടുണ്ട്. രാജഗുണങ്ങളിൽ അത്രത്തോളം വിശിഷ്ടനായ ഇദ്ദേഹം കേരളത്തിൽ സംസ്കൃതവിദ്യാഭ്യാസപ്രചാരത്തിനും പലമാതിരി പരിഷ്കാരങ്ങളും ഏർപ്പെടുത്തി നടപ്പാക്കി. സംസ്കൃതനാടകങ്ങൾ അഭിനയിക്കുന്നതിൽ പുതുതായി പല ഭേദഗതികളും ചെയ്ത്, സാധാരണ പൊതുജനങ്ങൾക്കുകൂടി രസിക്കത്തക്കവിധം നന്നാക്കി 'കൂടിയാട്ട'മെന്ന പേരിൽ പ്രചരിപ്പിച്ചു. 'ചാക്യാർ കൂത്ത്' എന്ന കഥാപ്രസംഗവും ജനങ്ങളെ ആകർഷിക്കുന്ന മട്ടിൽ പല പുതിയ പരിഷ്കാരങ്ങളും വരുത്തി നാടെങ്ങും നടപ്പാക്കിത്തീർത്തു. ഇങ്ങനെ എല്ലാ ഗുണത്തിലും അത്യുത്തമനായ ഈ മഹാരാജാവ് രാജ്യത്തിനെല്ലാം അസാമാന്യമായ പുഷ്ടിയും ഇഷ്ടിയും ചെയ്ത് രണ്ടു പന്തീരാണ്ടോളം കാലം നാടുവാണതിനുശേഷം വിഷയവിരക്തനായി പരമഭക്തനായ ഒരു വൈഷ്ണവസന്ന്യാസിയായിത്തീർന്നു. പൊൻകട്ടയും മൺകട്ടയും തുല്യമായിത്തീർന്ന ആ യോഗിവര്യൻ പിന്നെ ഓരോരോ പുണ്യസ്ഥലങ്ങളിൽ ഏകനായി തീർത്ഥാടനം ചെയ്തുകൊണ്ടാണ് ശേഷം ജീവിതകാലം കഴിച്ചുകൂട്ടിയത്. വൈഷ്ണവമുനിശ്രേഷ്ഠന്മാരായ പന്തിരണ്ടു ആഴ്വാന്മാരിൽ അദ്വിതീയനായി 'കുലശേഖരാഴ്വാർ' എന്ന പുണ്യനാമധേയത്താൽ പിൽക്കാലത്തു പ്രസിദ്ധനായിത്തീർന്നിട്ടുള്ളതും വൈഷ്ണവവേദത്തിൽ ഏതാനും ഭാഗം നിർമ്മിച്ചിട്ടുള്ളതും എല്ലാം ഈ മഹാത്മാവുതന്നെയാണ്. ഇദ്ദേഹത്തിന്റെ വാഴ്ച്ചക്കാലം ക്രിസ്തുവത്സരം 7-ാം ശതകത്തിന്റെ ആദിഭാഗത്തുമാണ്. 'കുലശേഖരവർമ്മപ്പെരുമാൾ'ക്ക് രണ്ടു പുത്രന്മാരും ഒരു പുത്രിയുമുണ്ടായിരുന്നു. അവരിൽ ജ്യേഷ്ഠനായ 'ഭാസ്കരരവിവർമ്മൻ' പിന്നെപ്പെരുമാളായി വാണു. അനുജനായ 'മാർത്താണ്ഡവർമ്മൻ' അക്കാലത്തു പെരുമാളുടെ കീഴിലുള്ള ഒരു സാമന്തരാജകുടുംബവും ഇപ്പോഴത്തെ 'ആററിങ്ങൽ' സ്വരൂപത്തിന്റെ മൂലകുടുംബവുമായ അന്നത്തെ

കീഴ്പ്പേരൂർ' എന്ന 'വേണാട്ട്' സ്വരൂപത്തിൽനിന്നാണ് ഒരു കന്യകയെ പത്നിയാക്കി സ്വീകരിച്ചത്. അദ്ദേഹത്തിന് ആ രാജ്ഞിയിലുണ്ടായ മക്കൾക്ക പ്രത്യേകമായി 'കൂപകം' എന്ന രാജ്യവും പെരുമാളുടെ കീഴിലുള്ള സാമന്തരാജാധികാരവും ആ വഴിക്കു സിദ്ധിച്ചു. ആ കൂപകരാജ്യമാണ് പിൽക്കാലത്ത് 'കൊല്ലം രാജ്യ'മെന്ന പേരിലും പ്രസിദ്ധമായിത്തീർന്നത്. ഇങ്ങനെ സാക്ഷാൽ 'കുലശേഖരപ്പെരുമാളുടെ' ഒരു സന്തതിപരമ്പരയായിട്ടുള്ള നിലയിലാണ് പിൽക്കാലത്ത് 'വേണാട്ടുസ്വരൂപം' വർദ്ധിച്ചു വന്നിട്ടുള്ളതും. 'കൂപക' സ്വരൂപവും 'കീഴ്പ്പേരൂർ' സ്വരൂപവും ഇപ്രകാരം ഒരേ രാജകുടുംബം തന്നെയായിരുന്നുവെങ്കിലും 'കൂപക'രാജ്യത്തിൽ ഭരണാധികാരം വഹിച്ചിരുന്നത് ആ ശാഖയിലെ മൂത്ത പുരുഷനും 'കീഴ്പ്പേരൂർ' കുടുംബത്തിലെ കീഴ്നടപ്പനുസരിച്ച് ആ രാജ്യത്തിലെ ഭരണാധികാരം വഹിച്ചിരുന്നതു കുടുംബത്തിലെ മൂത്ത സ്ത്രീയുമായിരുന്നു.

രാജശേഖരവർമ്മപ്പെരുമാൾക്ക് "ചേരമാൻ പെരുമാൾ" എന്ന പേരിലാണ് അധികം പ്രസിദ്ധിയുള്ളത്. ഈ പെരുമാളും പിതാവിനെപ്പോലെതന്നെ പ്രജകൾക്ക് ഏറ്റവും പ്രിയപ്പെട്ട രാജാവായിരുന്നു. കുലശേഖരപ്പെരുമാൾ വലിയ വിഷ്ണുഭക്തനായിരുന്നതുപോലെ ഇദ്ദേഹം വലിയ ശിവഭക്തനുമായിരുന്നു. ചെറുപ്പം മുതൽതന്നെ ശാന്തവും സമാധാനപരവുമായ സ്വഭാവമാണ് ഇദ്ദേഹത്തിനുണ്ടായിരുന്നത്. ഈ പെരുമാളും ഒരു നല്ല കവിയായിരുന്നു. കൂടിയാട്ടമെന്ന നാടകാഭിനയത്തിൽ കുലശേഖരപ്പെരുമാൾ വരുത്തിയ പരിഷ്കാരങ്ങളെ മണിപ്രവാളഭാഷയും മറ്റും ചേർത്തു പൂർത്തിയാക്കിയതും ഇദ്ദേഹമാണ്. ഈ പെരുമാളുടെ ബുദ്ധിഗുണവും ഭരണസാമർത്ഥ്യവും കാണിക്കുന്ന പല കഥകളും കേരളത്തിൽ ഇന്നും പ്രസിദ്ധങ്ങളായിട്ടുണ്ട്. വളരെ ചെറുപ്പത്തിൽത്തന്നെ കുലശേഖരപ്പെരുമാളുടെ വിദ്വത്സദസ്സിൽ പ്രവേശം ലഭിച്ചു അസാധാരണവിദ്വാനും 'നമ്പിത്തോലൻ' എന്ന പേരിൽ പ്രസിദ്ധനുമായ ഒരു കേരളബ്രാഹ്മണനായിരുന്നു ഈ പെരുമാളുടെ പ്രധാന മന്ത്രി. അദ്ദേഹവും ഒരു വലിയ കവിയും ഫലിതപ്രയോഗത്തിൽ അദ്വിതീയനുമായിരുന്നു. കേരളീയരെല്ലാം അത്യുത്സാഹത്തോടുകൂടി ആഘോഷിച്ചു വരുന്ന ഓണമഹോത്സവം കേരളത്തിലെ അധിചക്രവർത്തിയായ 'മഹാബലി'യുടെയും അദ്ദേഹത്തിന്റെ വംശത്തിന്റെയും സ്മാരകമായ നിലയിൽ ഏർപ്പെടുത്തിയതും ഈ ചേരമാൻ പെരുമാളാണ്. അതിനും പുറമെ മദ്ധ്യകേരളത്തിൽ ഭാരതപ്പുഴയുടെ കരയിലുള്ള 'തിരുനാവായ' എന്ന സ്ഥലത്തുവെച്ച് പന്തീരാണ്ടു കാലം കൂടുമ്പോൾ ഒരിക്കൽ കേരളത്തിലെ സകല പ്രധാനജനങ്ങളും ഒത്തുകൂടി നടത്തത്തക്കവിധം 'മാമാങ്കം' എന്നപേരായ

ഉത്സവം കുംഭമാസക്കാലത്ത് നടന്നു വന്നിരുന്നു. അതും ഈ പെരുമാൾ നിശ്ചയിച്ചേർപ്പെടുത്തിയതാണ്. മലയാളരാജ്യം ടിപ്പുസുൽത്താൻ ആക്രമിച്ചു കാലം മുതൽക്കാണ് ആ മാമാങ്കോത്സവം നിന്നു പോയത്. ഇപ്രകാരം പ്രജകളെ രഞ്ജിപ്പിക്കുന്നതിൽ അതിസമർത്ഥനും വിചാരനും ശക്തനും സമാധാനതല്പരനുമായ ഈ രാജാവ് ഏകദേശം 60 വർഷത്തോളംകാലം രാജ്യഭാരം ചെയ്തിട്ടുണ്ട്.

## 12. ചേരമാൻ പെരുമാളുടെ രാജ്യവിഭാഗം.

ചേരമാൻപെരുമാൾ തന്റെ കീഴിലുള്ള ഓരോ സാമന്തരാജാക്കന്മാർക്കും പിൽക്കാലത്ത് അതാതുരാജ്യത്തിന്റെ പൂർണ്ണാധികാരം താൻതന്നെ അനുവദിച്ചു ഭാഗിച്ചുകൊടുപ്പാനാണ് നിശ്ചയിച്ചിരുന്നത്. അതിനു പ്രത്യേകം ചില കാരണങ്ങളുമുണ്ടായിരുന്നു. കർമ്മപ്രധാനമായ മീമാംസകമതം ഭാരതഖണ്ഡത്തിൽ എല്ലാം പ്രാബല്യം പ്രാപിച്ചതോടുകൂടി കേരളത്തിലെയും ചോളപാണ്ഡ്യരാജ്യങ്ങളിലെയും ജനങ്ങളുടെ ആചാരങ്ങൾക്ക് സാരമായ ചില വ്യത്യാസങ്ങളും ഉണ്ടായിത്തീർന്നു. അതുനിമിത്തം ആവക ദേശങ്ങളിലുള്ളവരുമായിട്ടുള്ള വിവാഹസംബന്ധവും രണ്ടുകൂട്ടർക്കും സമ്മതമല്ലാതായി. കന്യക ഋതുവാകുന്നതിനു ശേഷമുള്ള വിവാഹം മറ്റുള്ള പ്രദേശങ്ങളിൽ തീരെ നിഷിദ്ധമായി. കേരളത്തിൽ നിഷിദ്ധമായതുമില്ല. ഈ വക കാരണങ്ങളാൽ മുമ്പുണ്ടായിരുന്ന മാതിരിയിൽ ചോളപാണ്ഡ്യരാജകുടുംബങ്ങളിൽ നിന്ന് പെരുമാൾക്ക് വിവാഹം ചെയ്യുന്നതിനും അദ്ദേഹത്തിന്റെ ഇളയസഹോദരിയെ ആ രാജകുടുംബങ്ങളിലേതിലെങ്കിലും വിവാഹം കഴിച്ചു കൊടുക്കുന്നതിനും തടസ്ഥം നേരിട്ടു. അതുകൊണ്ട് സഹോദരിയെ ഒരു കേരളബ്രാഹ്മണനെക്കൊണ്ടു വിവാഹം ചെയ്യിക്കയാണ് പെരുമാൾ ചെയ്തത്. അദ്ദേഹം പത്നിയായി സ്വീകരിച്ചതും ഒരു നായർസ്ത്രീയെയാണ്. തന്റെ ഭാഗിനേയന് ഏതെങ്കിലും രാജ്യത്തിന്റെ അവകാശം സിദ്ധിക്കാതിരിക്കുന്നത് അതുവരെയുള്ള നടപ്പനുസരിച്ച് നോക്കുമ്പോൾ സഹോദരിക്ക് വിഷാദത്തിനു കാരണമായിത്തീരുമെന്നും പെരുമാൾ വിചാരിച്ചിരുന്നു. അതിനു പരിഹാരമായി താൻ സ്വന്തമായി ഭരിക്കുന്ന രാജ്യഭാഗത്തിന്റെ അധികാരം ഭാഗിനേയനു കൊടുപ്പാൻ അദ്ദേഹം തീർച്ചപ്പെടുത്തുകയും ചെയ്തിരുന്നു. ആ സംഗതിയിൽ കീഴിലുള്ള സാമന്തരാജാക്കന്മാർക്കു യാതൊരു വിസമ്മതവും ഉണ്ടാകാതിരിക്കുവാനുള്ള ഉത്തമമാർഗ്ഗം ആ രാജാക്കന്മാർക്കും പൂർണ്ണസ്വാതന്ത്ര്യം നൽകുകയാണെന്നു ബുദ്ധിമാനായ അദ്ദേഹം തീർച്ചപ്പെടുത്തി. അതനുസരിച്ച് സകല സാമന്തരാജാക്കന്മാരെയും ആളയച്ചു വരുത്തി ഓരോരു

ത്തക്കം അവരവരുടെ രാജ്യത്തിന്റെ പൂൎണ്ണസ്വാതന്ത്ര്യം ഉറപ്പുവരുത്തുകയും ചെയ്തു. പിന്നെ അവരുടെ സമ്മതത്തോടുകൂടി തന്റെ കിരീടം മരുമകനെ ധരിപ്പിച്ച് സ്വന്തം രാജ്യത്തിന്റെ അവകാശിയാക്കുകയും ചെയ്തു. ആ മരുമകന്റെ വംശപരമ്പരയിൽപ്പെട്ടവരാണ് ഇപ്പോഴത്തെ കൊച്ചി രാജവംശം. പുത്രനെ ഏറനാട്ടു രാജാവുമാക്കി. ഈ പ്രധാന സംഭവം നടന്നത് ക്രിസ്തുവൎഷം 7-ാംശതകത്തിന്റെ അവസാനത്തിലാണ്. മേൽപ്രകാരം രാജ്യദാനം കഴിഞ്ഞതിനുശേഷം ചേരമാൻപെരുമാൾ ഒരു തപസ്വിയുടെ നിലയിൽ രാജധാനിയിൽത്തന്നെ കുറച്ചുകാലം താമസിക്കുകയും 100-ാമത്തെ വയസ്സിൽ പരലോകം പ്രാപിക്കുകയുമാണ് ഉണ്ടായിട്ടുള്ളത്. ഈ പെരുമാളുടെ സ്മാരകമായി തിരുവഞ്ചിക്കുളം ക്ഷേത്രത്തിൽ ഇപ്പോഴും ഒരു പ്രതിമ വെച്ചു പൂജിച്ചുവരുന്നുണ്ട്.

### 13. ബൌദ്ധവിച്ഛേദകാലത്തെ സമുദായസ്ഥിതി.

ചേരമാൻപെരുമാൾ രാജ്യം വിഭജിച്ചു കൊടുത്തകാലത്തിന് ഏകദേശം രണ്ടുശതവൎഷത്തോളം മുമ്പുമുതൽക്കുതന്നെ കേരളത്തിലെ സമുദായസ്ഥിതിക്ക പല മാററങ്ങളും ഉടനുടൻ ഉണ്ടായിത്തുടങ്ങിട്ടുണ്ട്. മീമാംസകമതം പരന്നതോടുകൂടി വേദോക്തത്തിലുള്ള കൎമ്മങ്ങൾക്ക് പ്രചാരത്തിലും ഉൽക്കൎഷവും അപകൎഷവും കല്പിക്കയും അതാതു കൎമ്മങ്ങളോടൊന്നും കുലത്തൊഴിലായി സ്വീകരിച്ചിട്ടുള്ളവരെ കൎമ്മത്തിന്റെ തരംപോലെ മേൽകീഴ്ജാതികളായി കരുതിവരികയും ചെയ്തു. വൃത്തിയും ആചാരവും അടിസ്ഥാനമാക്കിയും അനേകം ജാതിഭേദങ്ങൾ കല്പിച്ചുവന്നു. ചില കൎമ്മങ്ങൾക്ക ലോപം പററിപ്പോകുന്നതും അതാതു ജാതികൾക്ക നിശ്ചയിച്ചിട്ടില്ലാത്ത കൎമ്മങ്ങൾ ചെയ്യുന്നതും ജാതിഭേദത്തിന്ന കാരണമായി. ഇതിന്നെല്ലാം പുറമെ മീമാംസകമതം പ്രബലപ്പെട്ടുതുടങ്ങിയപ്പോൾ ബൌദ്ധമതത്തിന്റെ ശക്തി കുറവാനും ബൌദ്ധമതക്കാരായിരുന്ന പലരും മീമാംസകമതത്തിലേക്ക ചേരുവാനും തുടങ്ങി. അങ്ങിനെ ഓരോരോ അവസരങ്ങളിൽ ബൌദ്ധമതം ഉപേക്ഷിച്ചു ചേൎന്നിട്ടുള്ളവരും ഓരോരോ ജാതികളായിത്തീൎന്നു. ക്രമേണ ബൌദ്ധമതത്തെ വളരെ നികൃഷ്ടനിലയിൽ കരുതിവരികയും ചെയ്തു. ധനപ്രാബല്യവും അധികാരപ്രാബല്യവുമനുസരിച്ചും പല ജാതികളുണ്ടായി. ചുരുക്കത്തിൽ ഇപ്പോൾ കേരളത്തിൽ കാണുന്നവിധം ബ്രാഹ്മണരിൽത്തന്നെ അനേകം വകഭേദങ്ങളും അസംഖ്യം അവാന്തരജാതികളും താണജാതികളും തീണ്ടലും തൊടലും എല്ലാം ചേരമാൻപെരുമാൾ രാജ്യം വിഭജിച്ചകാലത്തേക്ക തന്നെ മിക്കതും വ്യവസ്ഥപ്പെട്ടുകഴിഞ്ഞിരുന്നുവെന്ന പറയാം. ബ്രാഹ്മണരിൽ അഗ്നിഹോ

ത്തും, ഭട്ടവൃത്തി എന്ന രണ്ടുതരം കഴകങ്ങൾക്ക് അർഹതയുള്ളവരാണ് എല്ലാവരെക്കാളും ഉൽകൃഷ്ടജാതിക്കാരായിത്തീർന്നത്. മറ്റു സകല ജാതികളുടെയും ആഭിജാത്യ താരതമ്യം നിശ്ചയിക്കുന്നതിനുള്ള അധികാരവും ഇവർക്കായിരുന്നു. ഇപ്രകാരം പ്രബലന്മാരായിത്തീർന്ന ആ ബ്രാഹ്മണസംഘം കാലക്രമത്തിൽ 'ശുകപുരം ഗ്രാമക്കാർ, പന്നിയൂർ ഗ്രാമക്കാർ' എന്നിങ്ങനെ പ്രധാനമായി രണ്ടു ഗ്രാമത്തിലുൾപ്പെട്ടവരായിത്തീരുകയും ആഭിജാത്യപ്രാബല്യംവഴിക്ക് രാജ്യകാര്യങ്ങളിൽപോലും പ്രവേശിച്ച് അധികാരം നടത്തുകയും ചെയ്തിരുന്നതായി തെളിയുന്നു. ക്രിസ്തുവർഷം 6-ാംശതകത്തിന്റെ അവസാനത്തിൽ 'കദംബവംശ'ക്കാരനായ 'മയൂരവർമ്മൻ' എന്ന കർണ്ണാടകരാജാവിന്റെ കാലത്ത് കർണ്ണാടകദേശത്തിൽനിന്ന് കർമ്മാധികാരികളായ കുറേ ബ്രാഹ്മണർ കേരളത്തിൽ വന്ന് കേരളാചാരം സ്വീകരിച്ചു കേരളീയരായിത്തീർന്നിട്ടുണ്ട്. അവരാകട്ടെ, ഇരിങ്ങാലക്കുടഗ്രാമക്കാരും മറ്റു ചില ഗ്രാമക്കാരുമായിട്ടും തീർന്നു.

—:*:—



## രണ്ടാംപ്രകരണം.

### 1. വേണാട്ടുരാജകുടുംബത്തിന്റെ ശാഖകൾ.

#### 1. ആറ്റിങ്ങൽ ശാഖ.

വേണാട്ടിലെ രാജകുടുംബങ്ങളായ കീഴ്പ്പേരൂർ സ്വരൂപവും കൊല്ലത്തുണ്ടായിരുന്ന കൂപകസ്വരൂപവും ഒരേ രാജവംശത്തിന്റെ തന്നെ രണ്ടു ശാഖകളാണെന്നും അതിൽ കൊല്ലത്തുണ്ടായിരുന്ന രാജകുടുംബം സാക്ഷാൽ കുലശേഖരപ്പെരുമാളുടെ സന്തതിപരമ്പരയാണെന്നും ഒന്നാംപ്രകരണത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. 'കീഴ്പ്പേരൂർ' രാജകുടുംബം തന്നെയാണ് പിൽക്കാലത്ത് തലസ്ഥാനം ആറ്റിങ്ങലേക്കു മാറ്റി 'ആറ്റിങ്ങൽ' രാജകുടുംബമായിത്തീർന്നത്. ആ രാജകുടുംബത്തിൽ രാജ്യഭരണാധികാരം സ്ത്രീവഴിക്കായിരുന്നുവെങ്കിലും മൂത്ത പുരുഷന് പ്രത്യേകം സ്ഥാനസ്വത്തും 'തൃപ്പാപ്പൂർ' എന്ന ദേശത്തിന്റെ ഭരണാധികാരവും 'തൃപ്പാപ്പൂർ' സ്വരൂപം എന്ന സ്ഥാനപ്പേരും ഉണ്ടായിരുന്നു.

#### 2. കൊല്ലം ശാഖ.

കൊല്ലത്തുണ്ടായിരുന്ന 'കൂപക'സ്വരൂപമെന്ന ശാഖയാകട്ടെ പെരുമാൾവാഴ്ചക്കാലം കഴിഞ്ഞ ഉടൻതന്നെ ക്രമത്തിൽ അധികമധികം പ്രബലപ്പെട്ടുവന്നു. സ്വന്തംകുടുംബത്തിൽപെട്ട ആറ്റിങ്ങൽ

ശാലയുടെ രാജ്യമെന്നല്ല, കിഴക്കോട്ടു തിരുനൽവേലിവരെയുള്ള പ്രദേശങ്ങഠം മുഴുവനും 'വേടനാട്' എന്ന കായംകുളം രാജ്യവും എല്ലാദേശം ക്രിസ്ത്വബ്ദം 8-ാംശതകത്തിന്റെ അവസാനത്തോടുകൂടി തന്നെ കൊല്ലം രാജാക്കന്മാരുടെ കീഴിലായിത്തീൎന്നു. ആ രാജാക്കന്മാർ കുലശേഖരവൎമ്മപ്പെരുമാളുടെ വംശമാണെന്നുള്ളതിന്റെ സ്മാരകമായി 'കുലശേഖരപ്പെരുമാഠം' എന്ന സ്ഥാനപ്പേരും പരമ്പരയായി സ്വീകരിച്ചുവന്നു. ക്രിസ്ത്വബ്ദം 810-ാമാണ്ടിടയ്ക്കു 'ഗോദമാൎത്താണ്ഡവൎമ്മ' എന്ന പേരായ രാജാവാണ് കൊല്ലം രാജ്യം വാണിരുന്നത്. ഈ രാജാവ് വലിയ പ്രതാപശാലിയായിരുന്നതിനു പുറമെ നല്ല പണ്ഡിതനും ധൎമ്മിഷ്ഠനുമായിരുന്നു. ഇദ്ദേഹത്തിന്റെയും 'രാജശേഖരദേവൻ' എന്ന മധ്യകേരള (കൊച്ചി) രാജാവിന്റെയും വാഴ്ചക്കാലത്താണ് ലോകപ്രസിദ്ധനായ 'ശ്രീശങ്കരാചാൎയ്യസ്വാമികളു'ടെ ജീവിതകാലം.

കേരളത്തിലെ സാമുദായികചരിത്രത്തിൽ ശങ്കരാചാൎയ്യൎക്കുള്ള സ്ഥാനം ഏറ്റവും പ്രധാനമായിട്ടുള്ളതാണ്. മീമാംസകമതം ക്രമത്തിലധികം വൎദ്ധിച്ചതുനിമിത്തം ജനങ്ങളെല്ലാം വേണ്ടിയും വേണ്ടാതെയും കൎമ്മങ്ങളിൽ ഭ്രമിച്ചു കഷ്ടത്തിലകപ്പെട്ടിരുന്നു. ഈ വഴിക്ക് ആ മതത്തിന്റെ ഗുണാംശങ്ങഠം കുറഞ്ഞതല്ലാതെ ദുഷിക്കുകയും ചെയ്തിരുന്നു. കേരളം 'കൎമ്മഭൂമി' എന്ന ഒരു പുതിയ പേരും സമ്പാദിച്ചിരുന്നു. അതിനാൽ അത്യാവശ്യമായിത്തീൎന്നിരുന്ന അവസരത്തിലാണ് സകല ജീവാത്മാക്കഠംക്കും സമത്വം വ്യവസ്ഥാപിക്കുന്ന വേദാന്തമതത്തിന്റെ സ്ഥാപകനായ ശങ്കരാചാൎയ്യരുടെ ജനനം. 'പെരിയാർ' എന്ന പ്രസിദ്ധമായ ആലുവാപ്പുഴയുടെ കരയിൽ 'കാലടി' എന്ന പ്രദേശത്തുണ്ടായിരുന്ന "കയ്പിള്ളി" ഇല്ലത്താണ് അദ്ദേഹം ജനിച്ചത്. ചെറുപ്പത്തിൽതന്നെ വലിയ പണ്ഡിതനായിത്തീൎന്ന ആചാൎയ്യസ്വാമികഠം കൎമ്മഭ്രാന്തന്മാരായ മറ്റു ബ്രാഹ്മണരുടെ പലവിധത്തിലുള്ള വിരോധങ്ങളും തീരെ വകവെക്കാതെ മീമാംസകമതസിദ്ധാന്തത്തെ ഖണ്ഡിക്കുകയും അതിനേക്കാഠം ഏറ്റവും ഉൽകൃഷ്ടമാണ് അദ്വൈതമതമെന്നു സ്ഥാപിക്കുകയും ചെയ്തു. ഭാരതഖണ്ഡത്തിൽ മുഴുവനും ശിഷ്യന്മാരോടുകൂടി സഞ്ചരിച്ച് ആ മതം പ്രചരിപ്പിക്കുവാനും അദ്ദേഹം ഒരുങ്ങി. ആ പ്രകാരം അക്കാലത്തുണ്ടായിരുന്ന സകല വിദ്വാന്മാരെയും തന്റെ പുതിയ മതസിദ്ധാന്തത്തെ അദ്ദേഹം ഗ്രഹിപ്പിച്ചു സമ്മതിപ്പിക്കുകയും ചെയ്തു. അതിനും പുറമെ കേരളത്തിൽ ഉണ്ടായിത്തീൎന്നിട്ടുള്ള മിക്കജാതിക്കാൎക്കും മതകൎമ്മങ്ങളെപ്പറ്റിയേടത്തോളവും പരസ്പരം ചില സഹായങ്ങഠം കൂടാതെ നിവൃത്തിയില്ലാത്തവിധം ചില വ്യവസ്ഥകളും ലോകഗുരുവായ അദ്ദേഹം നി

ഘോഷിച്ചു. ആചാൎയ്യസ്വാമികളിൽ അസാധാരണമായ ഭക്തിയും ബഹുമാനവും ഉണ്ടായിരുന്ന അന്നത്തെ കൊല്ലംരാജാവും കൊച്ചിരാജാവും ആ കാൎയ്യത്തിൽ അദ്ദേഹത്തിനു വലിയ സഹായികളുമായിരുന്നു. ക്രിസ്തുവൎഷം 823-ാമതു ശങ്കരാചാൎയ്യർ സ്വൎഗ്ഗാരോഹണം ചെയ്തത്. അതിനുശേഷം 825-ൽ കൊല്ലം രാജാവു കേരളത്തിലുള്ള സകല രാജാക്കന്മാരെയും പ്രഭുക്കന്മാരെയും ബ്രാഹ്മണപ്രധാനന്മാരെയും ക്ഷണിച്ചുവരുത്തി കൊല്ലത്തുവെച്ചു ഒരു മഹാസഭകൂടി. ശങ്കരാചാൎയ്യർ പരിഷ്കരിച്ചിട്ടുള്ള മതവ്യവസ്ഥകളെല്ലാം കേരളത്തിൽ പരക്കെ സ്വീകരിക്കണമെന്നു ആ മഹാസഭയിൽ വെച്ചു നിശ്ചയവും ചെയ്തു. അതിന്റെ സ്മാരകമായി അന്നുമുതൽ പുതുതായി ഒരു വൎഷപ്പിറപ്പു തുടങ്ങുവാനും തീൎച്ചയാക്കി. ഇപ്പോഴും കേരളത്തിൽ മുഴുവനും പ്രമാണമായി കണക്കാക്കിവരുന്ന കൊല്ലവൎഷം അങ്ങനെ തുടങ്ങീട്ടുള്ളതാണ്.

### 3. ചിറവായ്‌രാജ്യം

വേണാട്ടു രാജകുടുംബത്തിനു മേൽകാണിച്ചപ്രകാരം ആററിങ്ങൽ, കൊല്ലം എന്ന രണ്ടു ശാഖകൾക്കു പുറമെ വേറെ ചില ശാഖകളും കാലക്രമത്തിൽ ഉണ്ടായിത്തീൎന്നിട്ടുണ്ട്. അതിലൊന്നു 'ചിറവായ്' എന്ന ശാഖയാണ്. ആ ശാഖയുടെ ഉൽപത്തി താഴെ കാണിക്കുന്ന വിധത്തിലുമാണ്.

പെരുമാൾവാഴ്ചക്കാലങ്ങളിൽ അവരുടെ കീഴിൽ സഹ്യപൎവ്വതത്തോടു ചേൎന്നുകിടക്കുന്ന ചില പ്രദേശങ്ങൾ ഭരിച്ചിരുന്നവരായി "വേളായർ" എന്നു പേരുള്ളവരും, യദുവംശക്കാരുമായ ചില സാമന്തരാജാക്കന്മാരുമുണ്ടായിരുന്നു. ശ്രീകൃഷ്ണന്റെ സ്വൎഗ്ഗാരോഹണത്തിനുശേഷം അവിടെയുള്ള യാദവന്മാർ തമ്മിൽത്തല്ലിപ്പിരിഞ്ഞ കൂട്ടത്തിൽ ചിലർ വടക്കെ ഇന്ത്യവിട്ടു തെക്കെ ഇന്ത്യയിൽ വന്നു കുടിയേറിപ്പാൎത്തുവെന്നും ആ യാദവന്മാരുടെ വംശക്കാരാണു ഈ "വേളായർ" എന്നു പറഞ്ഞിരുന്നവരെന്നും പഴയ തമിഴ്ഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുണ്ട്. ആ യദുവംശരാജാക്കന്മാരിൽ ഒരു കൂട്ടർ ഇപ്പോഴത്തെ തിരുവിതാംകൂറിന്റെ കിഴക്കെ അററത്തുള്ള അരുവാമൊഴിക്കടുത്ത വടക്കു 'അരിവിയൂർ' എന്നു അക്കാലത്തു പറഞ്ഞിരുന്ന പ്രദേശത്താണ് വാണിരുന്നത്. പെരുമാൾവാഴ്ച അവസാനിച്ചതോടുകൂടി അവരും സ്വതന്ത്രന്മാരായിത്തീൎന്നു. ക്രിസ്തുവൎഷം 830—840 കാലങ്ങളിൽ 'കരുനന്ദൻ' എന്നു പേരായ ഒരു രാജാവാണ് ആ രാജ്യം വാണിരുന്നത്. ഇപ്പോഴത്തെ 'കോട്ടാർ' മുതൽക്കുള്ള കിഴക്കൻ പ്രദേശങ്ങളെല്ലാം ആ രാജ്യത്തിൽ ചേൎന്നതുമായിരുന്നു. അക്കാലത്ത്, 'മാറൻ ജടിലൻ' എന്ന പാണ്ഡ്യരാജാവു ആ യദുവംശരാജാവി

ന്റെ രാജധാനിയും മററും ആക്രമിച്ചു കൈവശപ്പെടുത്തി. ശത്രുവി മിത്രം 'കരുനന്ദ'രാജാവിന് സകുടുംബം രാജ്യംതന്നെ ഉപേക്ഷിച്ച് ഒളിച്ചോടിപ്പോകേണ്ടതായും വന്നു. അദ്ദേഹം അനവധി ധനത്തോടും കുടുംബത്തോടും ചില ആശ്രിതന്മാരോടുംകൂടി രാജ്യം വിട്ടുപോന്ന് തിരുവനന്തപുരത്തുനിന്ന് പത്തുനാഴികയോളം കിഴക്കുതെക്കായി ഉള്ള 'വിഴിഞ്ഞം' എന്ന സ്ഥലത്താണ് പിന്നെ താമസമുറപ്പിച്ചത്. ആയ്‌വംശരാജാവ് വിഴിഞ്ഞത്തു കോട്ടകെട്ടി താമസം തുടങ്ങിയ വിവരം അറിഞ്ഞപ്പോൾ പാണ്ഡ്യരാജാവ് ആ പ്രദേശവും ആക്രമിക്കാൻ ഒരുങ്ങിയെങ്കിലും അന്നത്തെ കൊല്ലംരാജാവിന്റെ സഹായത്തോടുകൂടി പാണ്ടിപ്പടയുടെ ആക്രമം തടുത്തുനിർത്തുവാൻ 'കരുനന്ദ'ന് സാധിച്ചു.

ക്രിസ്തുവർഷം 854-ഓടുകൂടി ആ 'കരുനന്ദ'രാജാവ് പരലോകം പ്രാപിച്ചപ്പോൾ അദ്ദേഹത്തിന്റെ പുത്രൻ 'ശ്രീവല്ലഭൻ' ആ രാജകുടുംബത്തിന്റെ അധിപനായി. അദ്ദേഹം വലിയ നയജ്ഞനായിരുന്നു. ആ പ്രദേശങ്ങളിലുള്ള ജനങ്ങളെ സ്വാധീനപ്പെടുത്തി അവിടെ ചെറുതായൊരു രാജ്യംതന്നെ സ്ഥാപിക്കാൻ അദ്ദേഹത്തിനു സാധിച്ചു. ഇപ്പോൾ വിളവംകോട് താലൂക്കിൽ 'പാർത്ഥിവപുരം' എന്നു പറഞ്ഞുവരുന്ന 'പാർത്ഥിവശേഖരപുരം' എന്ന വലിയ വിഷ്ണുക്ഷേത്രം ഒന്നാമതായി പണിയിച്ച് പ്രതിഷ്ഠ കഴിപ്പിച്ചിട്ടുള്ളത് ഈ ശ്രീവല്ലഭരാജാവാണ്. ആ ക്ഷേത്രത്തിനോടുകൂടി തൊണ്ണൂററഞ്ചു വിദ്വാന്മാർ അംഗങ്ങളായിട്ടുള്ള ഒരു പണ്ഡിതസഭയും അദ്ദേഹം ഏർപ്പെടുത്തിയിരുന്നു. ക്രിസ്തുവർഷം 868-ലാണ് ക്ഷേത്രവും സഭയും പണികഴിപ്പിച്ചത്. ഇദ്ദേഹം 35 വർഷത്തോളം നാടുവാണിട്ടുണ്ട്. അതിൽപ്പിന്നെ ശ്രീവല്ലഭന്റെ പുത്രൻ 'വിക്രമാദിത്യവരഗുണൻ' ആയ്‌വംശരാജാവായി. പാണ്ഡ്യരാജാവ് കൈവശപ്പെടുത്തിയിരുന്ന പ്രദേശങ്ങളെല്ലാം ഈ 'വരഗുണൻ' വീണ്ടെടുത്ത് രാജ്യത്തിന് വിസ്താരം വരുത്തുകയും വലിയ പേർ സമ്പാദിക്കയുംചെയ്തു. തന്റെ ഷഷ്ട്യബ്ദപൂർത്തിദിവസം ഇദ്ദേഹം രാജ്യഭാരമെല്ലാം പുത്രനായ 'വീരകോതവർമ്മ'നെ ഏല്പിച്ചു. എന്നിട്ട് അക്കാലത്തേക്കു കേരളത്തിൽ മിക്കതും നഷ്ടപ്രായമായിരുന്നുവെങ്കിലും തെക്കൻതിരുവിതാംകൂറിൽമാത്രം ശേഷിച്ചിരുന്ന ബൗദ്ധമതസംഘത്തിൽചേർന്നു. അതിനുശേഷം ഒരു ബൗദ്ധസന്യാസിയായിട്ടാണ് അദ്ദേഹം കാലംകഴിച്ചത്. വീരകോതവർമ്മന്റെ പില്ക്കാലത്ത് അദ്ദേഹത്തിന്റെ പുത്രൻ 'രായിരവർമ്മൻ' രാജാവായി. അദ്ദേഹത്തിന്റെ വാഴ്ചക്കാലമായ ക്രിസ്തുവർഷം 10-ാംശതകത്തിന്റെ അവസാനത്തോടുകൂടി രണ്ടാംപരാന്തകൻ എന്ന പാണ്ഡ്യരാജാവ് തെക്കൻതിരുവിതാംകൂർ മുഴുവനും ആക്രമിച്ചുകൈവശപ്പെടുത്തി,

വിഴിഞ്ഞം തുറമുഖവും പാർത്ഥിവപുരത്തെ പണ്ഡിതസഭയും നശിപ്പിക്കയും ആയ്വംശരാജാവിനെ വിഴിഞ്ഞത്തുനിന്ന് ഓടിക്കയും ചെയ്തു. അക്കാലത്തെ കൊല്ലംരാജാവാകട്ടെ വളരെ ശക്തനായിരുന്നു. അദ്ദേഹം 'പരാന്തകപാണ്ഡ്യ'ന്റെ മകളെ വിവാഹം ചെയ്തുകൊണ്ട് ബന്ധുത സമ്പാദിക്കയാണുണ്ടായത്. രാജ്യം പോയ ആയ്വംശരാജാവ് കൊല്ലത്തുനിന്നും വടക്കോട്ടുപോയി കായംകുളം രാജ്യത്ത് കായംകുളത്തിനും തിരുവല്ലായ്ക്കും മദ്ധ്യത്തിൽ പമ്പാനദിയുടെ കരയിൽ 'തെക്കുംതലി' എന്ന പ്രദേശത്താണ് പിന്നെ വാസമുറപ്പിച്ചത്. കാലക്രമത്തിൽ ആ പ്രദേശത്തെ ഒരു നാടുവാഴിസ്ഥാനവും ആ രാജവംശക്കാർ സമ്പാദിച്ചു. 'കിഴായത് സ്വരൂപം' എന്ന സ്ഥാനപ്പേരും അവർക്കുണ്ടായി. ഏകദേശം നാലു ശതവർഷങ്ങൾ കഴിഞ്ഞപ്പോഴേക്കും കായംകുളം രാജകുടുംബവും ഈ ആയ്വംശരാജകുടുംബത്തിൽ നിന്ന് ദത്തെടുത്ത വഴിക്ക് ആയ്വംശത്തിൽ ചേർന്നവരായിത്തീർന്നു.

മേൽകാണിച്ച 'പരാന്തകപാണ്ഡ്യ'ന്റെ ആക്രമകാലം മുതൽ തെക്കൻ തിരുവിതാംകൂറിൽപ്പെട്ട നാഞ്ചിനാട് മുതലായ പ്രദേശങ്ങൾ പലപ്പോഴും പാണ്ഡ്യരാജാക്കന്മാരുടെയും ചില ചോളരാജാക്കന്മാരുടെയും ആക്രമണത്തിനിരയായിത്തീർന്നിട്ടുണ്ട്. 'പരാന്തകപാണ്ഡ്യ'ന് സഹായമായി വന്ന 'ഒന്നാം രാജരാജൻ' എന്ന ചോളരാജാവും ആ പ്രദേശത്ത് ഏതാനംഭാഗം കൈവശപ്പെടുത്തിയിരുന്നു. അതിനുശേഷം ക്രി. വ. 11-ാംശതകത്തിന്റെ ആദികാലത്ത് ആ 'രാജരാജചോള'ന്റെ പുത്രനായ 'രാജേന്ദ്രചോളൻ' വലിയൊരു ദിഗ്ജയം നടത്തുകയുമുണ്ടായി. ആ കൂട്ടത്തിൽ ഇപ്പോഴത്തെ തെക്കൻ തിരുവിതാംകൂർ മുഴുവനും കൈവശപ്പെടുത്തുകയും അവിടെ ചില ക്ഷേത്രങ്ങൾ പുതുതായി പണിയിക്കയും ചെയ്തു. എന്നുമാത്രമല്ല അവക പ്രദേശങ്ങളുടെ ഭരണത്തിനായി പ്രത്യേകം ഒരു സ്ഥാനപതിയെ നിയമിച്ചിരുന്നതായും കാണുന്നുണ്ട്. ക്രി. വ. 1054 മുതൽ ഏകദേശം 1100-വരെ വാണിരുന്ന 'കുലോത്തുംഗചോള'നും ആ പ്രദേശം രക്ഷിപ്പാൻ പ്രത്യേകം ഒരു സ്ഥാനപതിയെ നിയമിച്ചിരുന്നു. ഈ സ്ഥാനപതിക്ക് 'നാഞ്ചിക്കോവൻ' എന്നാണ് പേർ പറഞ്ഞിരുന്നത്. രാജേന്ദ്രചോളന്റെ ആക്രമണത്തോടുകൂടി കേരളത്തിലെ രാജാക്കന്മാരിൽ പലരുടെയും ശക്തി ക്ഷയിച്ചിരുന്നു. കൊല്ലംരാജാവും ആ കൂട്ടത്തിൽ രാജ്യം ചുരുങ്ങി ഏറെ ക്ഷീണിച്ച നിലയിൽപെടുകയും ചെയ്തിരുന്നു. അതുനിമിത്തം 'നാഞ്ചിക്കോവൻ' അധികകാലം കഴിയുന്നതിനു മുമ്പുതന്നെ ചോളരാജാവിന്റെ സംസ്ഥാനപതിയുടെ നിലവിട്ട് നാഞ്ചിനാട്ടു മുതലായ പ്രദേശങ്ങളുടെ സ്വതന്ത്രഭരണകർത്താവായിത്തീർന്നു. എന്നാൽ ആ സ്ഥിതി

അധികകാലം നിലനില്ക്കാൻ ഇടവന്നില്ല. ക്രി. വ. 1116-ന്-കൊല്ലം 291 മുതൽ 'വീരകേരളവർമ്മ' എന്നപേരായ രാജാവ് കൊല്ലത്ത് രാജ്യഭാരം തുടങ്ങി. കൊല്ലം 292-ൽത്തന്നെ അദ്ദേഹം ചോളന്മാരെ കീഴടക്കി അവരുടെ പ്രദേശങ്ങൾ വീണ്ടും വേണാടിന്റെ അധികാരത്തിലാക്കി. കൊല്ലവർഷം 320-വരെയാണ് ഈ രാജാവ് രാജ്യം വാണിട്ടുള്ളത്. അതിനുശേഷം 335-വരെ 'കോദകേരളവർമ്മ' രാജാവും 339-വരെ 'രവിവർമ്മ' രാജാവുമാണ് വേണാടിന്റെ അധിപന്മാരായിരുന്നത്. ഈ രാജാക്കന്മാരുടെ കാലത്ത് ക്ഷേത്രങ്ങൾക്ക് ശുചീന്ദ്രത്തിനും പുതുതായി ചില വ്യവസ്ഥകൾ ചെയ്ത് യോഗക്കാരോടുകൂടി നാട്ടിലെങ്ങും നടപ്പാക്കിയതായി കാണുന്നുണ്ട്.

കൊല്ലവർഷം 339-മുതൽ 348-വരെ 'വീരകേരളവർമ്മ' എന്ന പേരായ രാജാവ് വേണാടു രാജ്യഭാരം ചെയ്തു. ഈ രാജാവിന്റെ കാലത്ത് 'കോതമാൻ ശ്രീവല്ലഭൻ' എന്ന പാണ്ഡ്യരാജാവ് കേരളത്തിന്റെ ചില ഭാഗങ്ങൾ ആക്രമിക്കാൻ തുടങ്ങിയിരുന്നു. ആ പാണ്ഡ്യരാജാവിനു തന്റെ അനന്തരവനായ 'ഉദയമാർത്താണ്ഡവർമ്മ' രാജാവിന്റെ പുത്രിയെ വിവാഹം ചെയ്തുകൊടുത്ത് 'വീരകേരളവർമ്മ' രാജാവ് അദ്ദേഹത്തിന്റെ ബന്ധുത്വം സമ്പാദിച്ചു. തിരുനൽവേലിക്കടുത്തുള്ള 'വള്ളിയൂർ' എന്ന പ്രദേശത്ത് വേണാട്ടുരാജാവിന്റെ അധീനത്തിലുണ്ടായിരുന്ന ചില ഭാഗങ്ങൾ ആ പാണ്ഡ്യരാജാവിന് സ്ത്രീധനമായികൊടുക്കയും ചെയ്തു. കൊല്ലം 348 മുതൽ 'ഉദയമാർത്താണ്ഡവർമ്മ' രാജാവും 365 മുതൽ 'കോദമാർത്താണ്ഡവർമ്മ കുലശേഖരപ്പെരുമാൾ' എന്ന രാജാവും ആണ് വേണാട്ടുരാജ്യം വാണിരുന്നത്. ഇക്കാലത്ത് "ശ്രീവീരകേരളവർമ്മ" എന്നുപേരായ കീഴ്പേരൂർ രാജകുടുംബത്തിലെ രാജാവ് തൃപ്പാപ്പൂർ മൂപ്പിൽസ്ഥാനവും വഹിച്ചിരുന്നു. എന്നാൽ കീഴ്പേരൂർ സ്വരൂപത്തിലും തൃപ്പാപ്പൂർ സ്വരൂപത്തിലും ഈ കാലത്ത് അംഗങ്ങൾ വളരെ ചുരുക്കമായിത്തീർന്നിരുന്നു. കൊല്ലവർഷം 371 മുതൽ 'വീരരാമവർമ്മ' രാജാവും 392 മുതൽ 'വീരകേരളവർമ്മ' രാജാവും വേണാട്ടുരാജ്യം ഭരിച്ചു. കൊല്ലം 420 മുതൽ 432 വരെ 'വീരമാർത്താണ്ഡവർമ്മ' എന്ന രാജാവും നാടുവാണു. 432-ൽ അദ്ദേഹം പരലോകപ്രാപ്തനായപ്പോൾ കൊല്ലം രാജകുടുംബം 'ഉമാ' എന്ന പേരായ ഒരു കന്യകമാത്രം ഉള്ളതായി ശേഷിച്ചു. കീഴ്പേരൂർ സ്വരൂപത്തിലും സാമാന്യം പ്രായമായ രണ്ടു രാജ്ഞികൾ മാത്രമേ അക്കാലത്തുണ്ടായിരുന്നുള്ളൂ. മന്ത്രിമാരും നാട്ടുകാരും കൂടി ആലോചിച്ച് അക്കാലത്ത് ചിറവായ് സ്വരൂപത്തിൽ ഉണ്ടായിരുന്ന 'കേരളവർമ്മ' എന്ന രാജാവിനെക്കൊണ്ട് കൊല്ലത്തെ രാജകന്യകയെ സ്വസ്ഥാനമായി വിവാഹം കഴിപ്പിക്കയും ആ വഴിക്ക് അദ്ദേഹത്തെ കൊല്ലം രാജാവാക്കി വാഴിക്കയും ചെയ്തു.

ആ കോളവർമ്മരാജാവ് വലിയ പ്രതാപശാലിയായിരുന്നു. പാണ്ഡ്യരാജാക്കന്മാർ കൈവശപ്പെടുത്തിയിരുന്ന തെക്കൻ തിരുവിതാംകൂർ പ്രദേശങ്ങളെല്ലാം അദ്ദേഹം കൊല്ലം രാജ്യത്തിന്റെ കീഴിലാക്കി. 'ജയസിംഹൻ' എന്ന ഒരു ബിരുദനാമവും ഈ രാജാവിനുണ്ടായിരുന്നു. ആ വഴിക്ക് കൊല്ലം രാജ്യത്തിന് 'ജയസിംഹനാട്' എന്ന ഒരു പേരും ഉണ്ടായി. ജയസിംഹനാട് എന്ന പദത്തെത്തന്നെ ചുരുക്കിട്ടാണ് പിൽക്കാലത്ത് 'ദേശിങ്ങനാട്' എന്നു പറഞ്ഞു വന്നിട്ടുള്ളത്.

ജയസിംഹരാജാവിന് 'വീരരവിവർമ്മ' എന്നും 'ആദിത്യവർമ്മ' എന്നും രണ്ടു പുത്രന്മാരുണ്ടായി. രണ്ടു രാജകുമാരന്മാരും ചെറുപ്പത്തിൽത്തന്നെ വലിയ വീരന്മാരും പരാക്രമശാലികളും അസാധാരണ വിദ്വാന്മാരും ആയിരുന്നു. 'വീരരവിവർമ്മ' രാജകുമാരന്റെ ജനനം കൊല്ലം 441-ലാണ്. ആ രാജകുമാരൻ പതിനെട്ടാമത്തെ വയസ്സിൽത്തന്നെ പിതാവിന്റെ പടനായകസ്ഥാനം സ്വീകരിച്ചു. പിന്നെ അധികകാലം കഴിയുന്നതിനു മുമ്പിൽത്തന്നെ പാണ്ഡ്യരാജാവുമായി ഒരു യുദ്ധത്തിന് ഒരുങ്ങേണ്ടതായും വന്നു. അക്കാലത്ത് പാണ്ഡ്യരാജ്യം വാണിരുന്ന 'വീരപാണ്ഡ്യ'രാജാവിന്റെ അനന്തരവനും പടനായകനുമായ 'വിക്രമപാണ്ഡ്യ'നുമായുണ്ടായ യുദ്ധത്തിൽ 'രവിവർമ്മ' രാജകുമാരൻ 'വിക്രമപാണ്ഡ്യനെ' തോൽപ്പിച്ച് തടവുകാരനാക്കിപ്പിടിച്ചു. യുദ്ധം അവസാനിച്ചതിനുശേഷം അദ്ദേഹത്തെ പാണ്ഡ്യരാജാവിന് വിട്ടുകൊടുക്കുകയും ചെയ്തു. 'രവിവർമ്മ' രാജകുമാരന്റെ വീര്യപരാക്രമങ്ങളും മഹാമനസ്കതയും കണ്ട് സന്തുഷ്ടനായ 'വിക്രമപാണ്ഡ്യൻ' തന്റെ മകളെ രാജകുമാരന് വിവാഹം ചെയ്തു കൊടുത്തു. കുറച്ചുകാലം കഴിഞ്ഞപ്പോൾ വീരപാണ്ഡ്യരാജാവ് വീണ്ടും യുദ്ധത്തിനൊരുങ്ങി. ആ യുദ്ധത്തിൽ രാജകുമാരൻ പാണ്ഡ്യരാജാവിന്റെ രാജധാനി തന്നെ ആക്രമിച്ചു കൈവശപ്പെടുത്തുകയും വീരപാണ്ഡ്യരാജാവിനെ രാജ്യത്തിൽ നിന്നോടിക്കയും ചെയ്ത് ശ്വശുരനായ വിക്രമപാണ്ഡ്യനെ പാണ്ഡ്യരാജാവാക്കി അഭിഷേകം ചെയ്തു. അതോടുകൂടിത്തന്നെ ചോളരാജ്യത്തെയും ജയിച്ചു കീഴടക്കി. അവിടെ കാഞ്ചീപുരത്തിൽ തന്റെ വിജയശാസനം സ്ഥാപിച്ച് കോളത്തിലേക്ക് മടങ്ങുകയുംചെയ്തു. ഇതെല്ലാം അദ്ദേഹത്തിന്റെ മുപ്പത്തിമൂന്നാം വയസ്സിനുള്ളിൽ നടത്തിയ സംഗതികളാണ്. നാല്പത്താറാം വയസ്സിൽ പിതാവായ ജയസിംഹരാജാവ് പരലോകപ്രാപ്തനായപ്പോൾ അദ്ദേഹം രാജ്യഭാരം സ്വീകരിച്ച് 'വീരരവിവർമ്മ കുലശേഖരപ്പെരുമാളാ'യി വാണു. അഭിഷേകോത്സവം നടത്തി കിരീടം ധരിക്കുന്നതും താൻ കീഴ്പ്പെടുത്തിയ കാഞ്ചീപുരത്തുവച്ചു വേണ

മെന്ന് അദ്ദേഹം നിശ്ചയിച്ചിരുന്നു. അപ്രകാരം കാഞ്ചീപുരത്തുള്ള 'വേഗവതി' നദീതീരത്തിൽവെച്ചാണ് ആ കർമ്മം നടന്നത്. അവിടെനിന്ന് തിരികെവന്ന് രാജ്യം രക്ഷിച്ചുകൊണ്ടിരിക്കുന്ന കാലത്ത്, മറെറാരു സംഭവവും നടക്കുകയുണ്ടായി. മുമ്പ് രാജ്യംവിട്ടോടിപ്പോയ വീരപാണ്ഡ്യരാജാവ് വടക്കെ കൊങ്കണദേശത്തുചെന്ന്, അവിടെയുള്ള ചില രാജാക്കന്മാരെയും പ്രഭുക്കന്മാരെയും സഹായത്തിനു കൂട്ടി വീണ്ടും യുദ്ധത്തിനൊരുങ്ങി വരുന്നുണ്ടെന്ന വർത്തമാനം രവിവർമ്മകുലശേഖര ച്ചക്രവർത്തിക്കറിവാനിടയായി. അതു കേട്ടപ്പോൾ കൊങ്കണദേശവും കീഴടക്കണമെന്ന നിശ്ചയിക്കയും സൈന്യങ്ങളോടുകൂടി പുറപ്പെട്ട് അവിടെച്ചെന്ന് വീരപാണ്ഡ്യനെയും സഹായികളെയും തോൽപ്പിക്കയും വീരപാണ്ഡ്യനെ അവിടെനിന്നും ഓടിക്കയും ചെയ്തു. ഇങ്ങനെ ഉത്തരദേശവും ജയിച്ചതിനുശേഷം ആ സംഗതിയും കാഞ്ചീപുരത്ത് ശാസനരൂപത്തിൽ രേഖപ്പെടുത്തി. ഈ രാജശ്രേഷ്ഠൻ ഇപ്രകാരം മഹാവീരനും പ്രതാപശാലിയും ആയിരുന്നതിനു പുറമെ ഒരു നല്ല കവിയും വലിയ ശാസ്ത്രജ്ഞനുമായിരുന്നു. അദ്ദേഹത്തിന്റെ വിദ്വത്സഭയിൽ അനേകം പണ്ഡിതന്മാരും ഉണ്ടായിരുന്നു. ഈ വീരരവിവർമ്മമഹാരാജാവിന്റെയും ഇദ്ദേഹത്തിന്റെ അനുജനായ ആദിത്യവർമ്മമഹാരാജാവിന്റെയും യോഗ്യതകൾ വർണ്ണിക്കുന്നതായ പല സംസ്കൃതഗ്രന്ഥങ്ങളും മലയാളഗ്രന്ഥങ്ങളും ഇപ്പോഴും പ്രസിദ്ധങ്ങളായിട്ടുണ്ട്. വീരരവിവർമ്മമഹാരാജാവിന്റെ കൃതിയായിട്ടുതന്നെയും ചില സംസ്കൃതഗ്രന്ഥങ്ങളുണ്ട്. അദ്ദേഹം മഹാരാജാവായപ്പോൾ അനുജനായ ആദിത്യവർമ്മരാജാവ് പടനായകസ്ഥാനം സ്വീകരിച്ചു. കിഴപ്പേരൂർ കുടുംബത്തിൽ അക്കാലത്തു പുരുഷന്മാർ ആരും ഇല്ലാതിരുന്നതിനാൽ തൃപ്പാപ്പൂർമൂപ്പുസ്ഥാനവും ആദിത്യവർമ്മരാജാവുതന്നെ സ്വീകരിച്ചിരുന്നു. ഈ വീരരവിവർമ്മ കുലശേഖര ചക്രവർത്തിയുടെ രാജ്യഭാരകാലത്ത് 'അലാവുദ്ദീൻ ഖിൽജി'യുടെ പടനായകനായ 'മാലിക്കാഫർ' തെക്കെഇന്ത്യയെ ആക്രമിക്കയുണ്ടായി. കേരളത്തിലേക്ക് ആ മഹമ്മദീയ സൈന്യം കടക്കാതിരിക്കാൻവേണ്ടി രവിവർമ്മചക്രവർത്തി തോവാളയും പാലക്കാട്ടു കാനത്തിലും പ്രത്യേകം സൈന്യങ്ങളെ നിയമിച്ചിരുന്നു. എന്നു മാത്രമല്ല ആ മഹമ്മദീയാക്രമകാലത്ത് വിക്രമപാണ്ഡ്യരാജാവിനെ സഹായിപ്പാനായി അനേകം സൈന്യങ്ങളോടുകൂടി ആദിത്യവർമ്മരാജാവിനെ അയച്ചുകൊടുക്കയും ചെയ്തിരുന്നു. ആദിത്യവർമ്മരാജാവും വിക്രമപാണ്ഡ്യരാജാവുംകൂടി ആ തുലുക്കപ്പടയെ തോൽപ്പിച്ച് ഓടിച്ചതായി ലക്ഷ്യങ്ങളാൽ തെളിയുന്നുമുണ്ട്. രവിവർമ്മചക്രവർത്തിയുടെ കാലത്തുതന്നെ അദ്ദേഹത്തിന്റെ പിതാവായ ജയസിംഹരാജാവിന്റെ പൂർവകുടുംബമായ ചിറവായ്സ്വരൂപത്തി.

ന്റെ വാസസ്ഥാനം കായംകുളംരാജ്യത്തിൽ ഉൾപ്പെട്ട പ്രദേശത്തിൽ നിന്ന് തെക്കൻതിരുവിതാംകൂറിലുള്ള തിരുവിതാംകോട്ടേക്ക് മാററി. അവിടെ പത്മനാഭപുരം മുതലായി ചില ദേശങ്ങളടങ്ങിയ ചെറിയ ഒരു രാജ്യത്തിന്റെ ഭരണാധികാരവും ആ രാജകുടുംബത്തിന് ചക്രവർത്തി ദാനംചെയ്തു. ഇങ്ങനെയാണ് ചിറവായ്സ്വരൂപത്തിന്റെ തലസ്ഥാനം തിരുവിതാംകോട്ടായിത്തീർന്നത്. ഈ രവിവർമ്മകുലശേഖരപ്പെരുമാൾക്ക് 'സംഗ്രാമധീരൻ' 'ദക്ഷിണാപഥചക്രവർത്തി' എന്നുമററും പല ബിരുദനാമങ്ങളും ഉണ്ടായിരുന്നു. ആദിത്യവർമ്മരാജാവ് തൃപ്പാപ്പൂർമൂപ്പുസ്ഥാനം വഹിച്ചതിനുശേഷം ചക്രവർത്തിയുടെ അനുവാദപ്രകാരം കീഴ്പ്പേരൂർ രാജകുടുംബത്തിലേക്ക് കോലത്തുനാട്ടുരാജകുടുംബത്തിൽനിന്ന് രണ്ടു തമ്പുരാട്ടിമാരെ കൊല്ലവർഷം 480-ൽ ദത്തെടുത്തു. ആററിങ്ങൽ പുതുതായി കൊട്ടാരം പണികഴിപ്പിച്ച് കീഴ്പ്പേരൂർ സ്വരൂപത്തിന്റെ തലസ്ഥാനം ആററിങ്ങലേക്ക് മാററി സ്ഥാപിക്കയുംചെയ്തു. രവിവർമ്മ ചക്രവർത്തി ക്രിസ്തുവർഷം 1332-ന് കൊല്ലം 507 വരെ ഉൽകൃഷ്ടമായി രാജ്യഭാരംചെയ്തതിനുശേഷം പരലോകപ്രാപ്തനായി.

## 4. പിൻഗാമികൾ.

വീരരവിവർമ്മചക്രവർത്തിക്കുശേഷം അദ്ദേഹത്തിന്റെ അനന്തരൻ സംഗ്രാമധീരൻ ആദിത്യവർമ്മകുലശേഖരപ്പെരുമാൾ കൊല്ലവർഷം 507 മുതൽ വേണാട്ടുരാജ്യം ഭരിച്ചുതുടങ്ങി. രവിവർമ്മചക്രവർത്തിയുടെ കാലത്തിന് ഏകദേശം 350 വർഷത്തോളം മുമ്പുതന്നെ കൊല്ലത്തുരാജാക്കന്മാർ വേണാട്ടിന്റെയും മററും സ്വാധിപതികളായിത്തീർന്നിരുന്നുവെങ്കിലും പരാന്തകപാണ്ഡ്യന്റെയും രാജരാജചോളൻ, രാജേന്ദ്രചോളൻ മുതലായവരുടെയും ആക്രമകാലംമുതൽക്ക് ആ സ്വാധിപത്യത്തിന് കുറെ ന്യൂനത വന്നിരുന്നു. അതിനാൽ മററു ചില നാടുവാഴികൾ സ്വതന്ത്രന്മാരായിത്തീരുകയും ചെയ്തിരുന്നു. ജയസിംഹരാജാവാകട്ടെ മുമ്പുണ്ടായിരുന്ന സ്വാധിപത്യത്തെ വീണ്ടും സ്ഥാപിച്ചു. രവിവർമ്മചക്രവർത്തി അതിനെ പ്രബലപ്പെടുത്തി എല്ലാം ഏകശാസനയിൽ നടത്തുകയും ചെയ്തു. ആദിത്യവർമ്മരാജാവും അതിനെത്തുടർന്നുകൊണ്ട് കന്യാകുമാരിമുതൽ കായംകുളംവരെയും കൊല്ലംമുതൽ തിരുനൽവേലിവരെയും സ്വന്തം ഭരണത്തിൻകീഴിൽ തന്നെയുള്ള രാജ്യമാക്കിക്കൊണ്ടു തന്നെയാണ് വെച്ചിരുന്നത്. കായംകുളം, തെക്കൻകൂർ മുതലായ രാജാക്കന്മാരും അദ്ദേഹത്തെ മേൽക്കോയ്മയുടെ നിലയിൽ കീഴ്വണങ്ങിയിരുന്നു. തൃപ്പാപ്പൂർമൂപ്പുസ്ഥാനവും അദ്ദേഹത്തിനായിരുന്നതിനാൽ ആററിങ്ങൽരാജ്യവും താൻത

ന്ന ഭരിക്കയാണ് ചെയ്തിരുന്നത്. തിരുവിതാംകോട്ടു സ്ഥാപിച്ച ചിറവായ് ശാഖയിലെ മൂത്തപുരുഷനെ ആവക പ്രദേശങ്ങളുടെ ഭരണം ഏൽപ്പിച്ചിരുന്നുവെങ്കിലും അതിന്റെയും ഒരു മേൽനോട്ടം ആദിത്യവർമ്മരാജാവുതന്നെ വഹിച്ചിരുന്നു. ആ തിരുവിതാംകോട്ടുരാജ്യത്തിന്റെ തലസ്ഥാനം പത്മനാഭപുരത്താക്കി അവിടെ വലിയ ഒരു കോട്ടയും കൊട്ടാരവും ഒന്നാമതായി നിർമ്മിച്ചതും ഈ രാജാവാണ്. അതിനും പുറമെ കൊട്ടാരക്കര, പത്തനാപുരം, നെടുമങ്ങാട്ടുതാലൂക്കിലെ ഏതാനംഭാഗം ഈവക പ്രദേശങ്ങൾ ഇളയരാജാവിന്റെ സ്ഥാനസ്വത്തിന്റെ നിലയിൽ വേർതിരിച്ച് ചിറവായ് രാജകുടുംബത്തിലെ ഒരു താവഴിയെ 'ഇളയിടത്തുസ്വരൂപ'മെന്ന സ്ഥാനപ്പേരോടുകൂടി കൊട്ടാരക്കരയും താമസിപ്പിച്ചു. ഇങ്ങനെ തിരുവിതാംകോട്ടും കൊട്ടാരക്കരയും രണ്ടു രാജസ്ഥാനങ്ങൾ സ്ഥാപിച്ചതിൽ ആ മഹാരാജാവിന് ഒരു പ്രത്യേക ഉദ്ദേശവുമുണ്ടായിരുന്നു. തോവാളവഴിയായും ചെങ്കോട്ടവഴിയായും മാത്രമാണ് പരദേശികളായ ശത്രുക്കൾക്ക് തിരുവിതാംകൂറിനകത്ത് കടപ്പാൻ സാധിക്കുന്നത്. ആ രണ്ടുമാർഗ്ഗങ്ങൾക്കും അധികം ദൂരമല്ലാതെ യുദ്ധസാമഗ്രികൾ മുതലായ ഉപകരണങ്ങളുള്ള രാജസ്ഥാനങ്ങളുണ്ടായാൽ പരദേശികളുടെ ആക്രമം എളുപ്പത്തിൽ തടുപ്പാൻ കഴിയുന്നതുമാണല്ലോ.

ii വേണാട്ടുരാജ്യം മൂന്നുവിഭാഗമായിപ്പിരിഞ്ഞത്.

ഈ ആദിത്യവർമ്മകുലശേഖരപ്പെരുമാൾ കൊല്ലവർഷം 510 വരെയാണ് വേണാട്ടുരാജ്യം വാണിട്ടുള്ളത്. ആ മഹാരാജാവിനു ശേഷമാകട്ടെ അദ്ദേഹത്തിന്റെ ഭാഗിനേയൻ വീരരാമമാർത്താണ്ഡവർമ്മകുലശേഖരപ്പെരുമാൾ രാജ്യഭാരം തുടങ്ങി ആറ്റിങ്ങൽശാഖയിലെ മൂത്തപുരുഷന്റെ സ്ഥാനമായ തൃപ്പാപ്പൂർ മൂപ്പിൽസ്ഥാനവും കൊല്ലവർഷം 519-വരെ ആ മഹാരാജാവുതന്നെയാണ് വഹിച്ചിരുന്നത്. എന്നാൽ 519-ൽ ആ സ്ഥാനം തന്റെ അനുജനും അക്കാലത്തെ പ്രായപൂർത്തിവന്ന ആളുമായ വീരകേരളവർമ്മരാജാവിന് നല്കുകയും ചേരവർമ്മചക്രവർത്തിയുടെ കാലത്തിനുമുമ്പുണ്ടായിരുന്ന രീതിയനുസരിച്ച് ആറ്റിങ്ങൽ രാജ്യത്തിന്റെ ഭരണം ആ വീരകേരളവർമ്മരാജാവിനെ ചുമതലപ്പെടുത്തുകയും ചെയ്തു. തിരുവിതാംകോട് മുതലായ പ്രദേശങ്ങളുടെ ഭരണമാകട്ടെ, തന്റെ വാഴ്ച്ചക്കാലംമുതൽക്കുതന്നെ ചിറവായ് ശാഖയിലുള്ള ഉദയമാർത്താണ്ഡവർമ്മരാജാവാണ് നടത്തിയിരുന്നത്. ആ വഴിക്ക കാലക്രമത്തിൽ വേണാട്ടുരാജ്യത്തിന്റെ ഭരണം പ്രധാനമായ മൂന്നു വിഭാഗമായിപ്പിരിയുവാനും ഇടവന്നു. ഇളയിടത്തുസ്വരൂപമാകട്ടെ ആദിത്യവർമ്മരാജാവിന്റെ നിശ്ചയമനുസരിച്ചു വളരെക്കാലത്തേക്ക്

കൂപകരാജാക്കന്മാരുടെ എളയസ്ഥാനത്തിന്റെ നിലയിൽത്തന്നെയാണിരുന്നിരുന്നത്. അല്ലാതെ സ്വതന്ത്രന്മാരായി അധികാരം നടത്തിയിരുന്നില്ല. മറ്റുശാഖകളിൽപ്പെട്ടവർ കൂപകരാജ്യം വാഴുന്ന രാജാവിനെ ഒരു മേൽക്കോയ്മയുടെ നിലയിൽ കരുതിയിരുന്നുവെങ്കിലും അവരവരുടെ രാജ്യത്തെപ്പറ്റിയേടത്തോളം പലപ്പോഴും സ്വതന്ത്രഭരണാധികാരികളായിട്ടും വാണിട്ടുണ്ട്.

II. വേണാട്ടുശാഖകൾ തമ്മിലുള്ള ബന്ധം.

വേണാട്ടു രാജവംശത്തിന്റെ മേൽകാണിച്ച നാലുശാഖകളും തമ്മിൽ ഒരേകുടുംബത്തിലെ അംഗങ്ങളുടെ നിലയിലുള്ള ബന്ധംതന്നെയുണ്ടായിരുന്നു. ഒരു ശാഖയിൽ പ്രായപൂർത്തിവന്ന പുരുഷനില്ലാതെ വന്നാൽ മറ്റെ ശാഖയിലുള്ള ആൾതന്നെ ആളില്ലാതെയായ ശാഖയിലെയും ഭരണകർത്താവായി വാണിരുന്നു. എന്നിലും വിശേഷിച്ചു കൂപകസ്വരൂപവും തൃപ്പാപ്പൂർ സ്വരൂപവും തമ്മിൽ വളരെ അടുത്ത ബന്ധംതന്നെയുണ്ടായിരുന്നു. ഈ രണ്ടു ശാഖകളിലൊന്നിലെങ്കിലും ആളില്ലാതെ വരുന്നതായാൽ മറ്റേശാഖയിൽ ഒന്നിലധികം ആളുണ്ടായിരുന്നാലും അവരിൽ മൂത്തപുരുഷൻതന്നെയാണ് രണ്ടു ശാഖകളുടേയും അധിപനായിരുന്നത്. ദേശിംഗനാട്ടു ശാഖയിലാണ് ആളില്ലാതിരുന്നതെങ്കിൽ രണ്ടാമത്തെ ആളെയാണ് ഭരണാധികാരിയാക്കിയിരുന്നതും. എന്നാൽ പ്രായപൂർത്തിവന്ന ഒരു രാജാവ് ഒരു ശാഖയിലുള്ളപ്പോൾ ആ രാജ്യത്തിന്റെ ഭരണാധികാരം മറ്റൊരു ശാഖയിൽ അതിലധികം പ്രായമായ ആളുണ്ടായിരുന്നാലും കൊടുക്കാറില്ലായിരുന്നുമില്ല. ചുരുക്കത്തിൽ മിക്കതും ഇന്നത്തെ കാരണവസ്ഥാനത്തിന്റെ നിലയിലും ദുർല്ലഭം ചിലപ്പോൾ പരസ്പരമായി പങ്കിട്ടെടുപ്പാനുള്ള അവകാശത്തിന്റെ നിലയിലുമായിരുന്ന ആ രാജകുടുംബശാഖകൾ തമ്മിലുള്ള ബന്ധമെന്നു പറയാം. പിന്നെ ആ സ്ഥിതിക്കു ഭേദം വന്നത് കൊല്ലവർഷം പത്താംശതകത്തിന്റെ ആദിയിൽ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലംമുതല്ക്കാണ്. അതിനാൽ മുമ്പു പ്രസ്താവിച്ച പ്രകാരം അക്കാലംവരെയും പലപ്പോഴും മൂന്നു പ്രധാന വിഭാഗങ്ങളായി പ്രത്യേകം ഓരോ ശാഖയിലുള്ള മഹാരാജാക്കന്മാരും ചുരുക്കം ചിലപ്പോൾ മാത്രം രണ്ടു രാജ്യങ്ങളും കൂടി ഒരേ മഹാരാജാവുതന്നെയുമായിട്ടാണ് വേണാട് ഭരിച്ചിരുന്നത്. അപ്രകാരം രാജ്യഭരണം നടത്തിട്ടുള്ള ഓരോ ശാഖയിലെയും മഹാരാജാക്കന്മാരുടെ നാമധേയങ്ങളും ഭരണകാലങ്ങളും ശാഖ തിരിച്ചു കാണിക്കുന്ന പട്ടികയാണ് താഴെ ചേർക്കുന്നത്.

വാനോ പൊതുക്കിണറുകളിൽനിന്നു വെള്ളം കോരുവാനോ സമ്മതിച്ചിരുന്നില്ലെന്നു മാത്രമല്ല അവരുടെ ചില അടിയന്തിരങ്ങഠം വാദ്യഘോഷത്തോടുകൂടി നടത്തുവാനം പാടില്ലെന്നു നിഷേധിച്ചിരുന്നു. നാട്ടുകാര്യങ്ങളിൽ അവക്കു പ്രത്യേകമായി ചില തലവരിയും ഏപ്പെടുത്തിയിരുന്നു. ഒരിക്കൽ ജയസിംഹമഹാരാജാവു് അവിടെച്ചെന്നിരുന്ന അവസരത്തിൽ ആ തൊഴിലുകാർ അവരുടെ സങ്കടങ്ങളെല്ലാം അറിയിച്ചു. ഉടൻതന്നെ ആ മഹാരാജാവും അന്നത്തെച്ചിറവായ് മൂത്ത തിരുവടികളും കൂടിച്ചേർന്നു ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. അതുപ്രകാരം ആ സാധുക്കളെ പൊതുക്കിണററിൽനിന്നു വെള്ളം കോരുന്നതിനും ക്ഷേത്രത്തിൽ വാദിക്കുന്നതിനും മററും ആക്കും വിരോധിപ്പാൻ നിവൃത്തിയില്ലാതാക്കി. അവരോടു പ്രത്യേകം യാതൊരു വരിയും പിരിപ്പാനും പാടില്ലെന്നു നിശ്ചയിച്ചു. അതുപോലെതന്നെ കൊല്ലം 704-മാണ്ടിടയ്ക്കു കന്യാകുമാരിക്കടുത്തു പ്രദേശത്തു മത്സ്യവ്യവസായം നടത്തിയിരുന്ന ഒരു ക്രിസ്ത്യൻ സംഘത്തോടു അവിടെയുള്ള ചില പ്രമാണികഠം അന്യായമായി വരി പിരിച്ചുവന്നിരുന്നു. അതിനെ അന്നത്തെ കൊല്ലം രാജാവായ ശ്രീവീരരവിവർമ്മ കലശലായ്പ്പെട്ടതായ ഒരു വിളംബരംമൂലം വിരോധിക്കയും അവക്കുവേണ്ട സഹായങ്ങളെല്ലാം ഏപ്പെടുത്തിക്കൊടുക്കയും ചെയ്തു. കൃഷികളെസ്സംബന്ധിച്ചും ഗ്രാമങ്ങളിൽ പല പരിഷ്കാരങ്ങളും വരുത്തുകയും മുമ്പുണ്ടായിരുന്ന കള്ളപ്പാത്രങ്ങഠം മാററി പറ മുതലായ പുതിയ അളവുകഠം നടപ്പാക്കുകയും ചെയ്തിട്ടുണ്ടു്.

### 3. അന്യമതക്കാരോടുള്ള പെരുമാററം

ഇക്കാലങ്ങളിൽ വേണാട്ടു രാജ്യത്തിൽ ഹിന്തുക്കളല്ലാതെയുണ്ടായിരുന്ന അന്യമതക്കാർ പ്രധാനമായി ക്രിസ്ത്യന്മാരും മഹമ്മദീയരും ദുർല്ലഭമായി ജൂതന്മാരും ജൈനന്മാരുമായിരുന്നു. ഇതിൽ ക്രിസ്തുമതക്കാർ ക്രിസ്തുവർഷം 50-മാണ്ടിടയ്ക്കുതന്നെ കേരളത്തിൽ വന്നുകൂടീട്ടുണ്ടെന്നാണു പറഞ്ഞുവരുന്നതു്. ചില വിദേശീയരേഖകളാൽ ക്രിസ്തുവർഷം 500-ാമാണ്ടിടക്കു ആ മതപ്രചാരകന്മാരിൽ ചിലർ 'മലയരാജ്യം' എന്ന ദിക്കിലേക്ക പോയതായി പ്രസ്താവിച്ചിട്ടുള്ളതു് മലനാടായ കേരളത്തിലേക്കായിരിക്കണമെന്നാണു വെച്ചിട്ടുള്ളതും. എന്തായാലും കൊല്ലവർഷം 300-ാമാണ്ടിനു മുമ്പുതന്നെ ക്രിസ്ത്യന്മാരും മഹമ്മദീയരും ഇവിടെ ധാരാളമുണ്ടായിരുന്നു പല രേഖകളാലും തെളിയുന്നുണ്ടു്. അവക്കു വേണ്ട സഹായങ്ങളെല്ലാം ഇവിടത്തെ രാജാക്കന്മാർ ചെയ്തുകൊടുക്കയും ചെയ്തിരുന്നു. എന്നു മാത്രമല്ല, പള്ളികഠം സ്ഥാപിപ്പാനും മററും സ്ഥലങ്ങഠം സൌജന്യമായി നൽകുകയും അവരവരുടെ പലപല മാതിരി സ്ഥാനമാനങ്ങളും കല്പിച്ചു കൊടുക്കയും ചെയ്തുവന്നിരുന്നു.

4. ചില പ്രഭുക്കന്മാരുടെ മത്സരം.

ഏകദേശം കൊല്ലവർഷം 555-മാണ്ടിടെക്കു ജാതവർമ്മപാണ്ഡ്യൻ ശ്രീചിന്നം മുതലായ പ്രദേശങ്ങൾ ആക്രമിച്ചകാലത്ത് നാട്ടുകാരായ ചില ഇടപ്രഭുക്കന്മാരും രാജാധികാരത്തെ വകവെക്കാതെ പെരുമാറിത്തുടങ്ങി. അതിൽ ചില ദേശപ്രഭുക്കന്മാരാണ് പ്രധാനന്മാരായിരുന്നത്. അവർ കരം കൊടുക്കാതെയും രാജാവിന്നെതിരായി പ്രജകളിൽ ലഹളയുണ്ടാക്കിക്കൊണ്ടും ഇരുന്നു. എന്നാൽ അക്കാലത്തെ തൃപ്പാപ്പൂർ മൂത്തതിരുവടികളായിരുന്ന വീരമാർത്താണ്ഡവർമ്മ മഹാരാജാവ് ആ അക്രമികളെയെല്ലാം ശിക്ഷിച്ച് നിഷ്പ്രയാസം ലഹളയൊതുക്കി. കൊല്ലം 660-ാമാണ്ടിടെക്കും ഇതുപോലെതന്നെ ചിറയിൻകീഴ്, കഴക്കൂട്ടം മുതലായ പ്രദേശങ്ങളിൽ വീണ്ടും ഒരു കലഹമുണ്ടായതായും അന്നത്തെ തൃപ്പാപ്പൂർ മൂപ്പ് വീരരവിവർമ്മമഹാരാജാവ് ആ ലഹളക്കാരിൽ പ്രധാനന്മാരെ പലരെയും നിഗ്രഹിച്ചു സമാധാനം വരുത്തിയതായും കാണുന്നുണ്ട്.



5. വിജയനഗരം ചക്രവർത്തിയുമായുള്ള സന്ധി.

കൊല്ലം 690-ൽ ഉദയമാർത്താണ്ഡവർമ്മകുലശേഖരപ്പെരുമാൾ തിരുനൽവേലിയും മററും കീഴടക്കിയതിന്നുശേഷം 718-മാണ്ടിടെക്കു കേരളവർമ്മകുലശേഖരപ്പെരുമാളുടെ കാലത്ത് വിജയനഗരം ചക്രവർത്തിയായിരുന്ന അച്യുതരായൻ ചോളപാണ്ഡ്യരാജ്യങ്ങളെല്ലാം കീഴടക്കിയ കൂട്ടത്തിൽ തിരുനൽവേലിമുതൽ കോട്ടാറുവരെയുള്ള പ്രദേശങ്ങളും വേണാട്ടുരാജാവിനെ തോല്പിച്ചു കൈവശപ്പെടുത്തി. പിന്നെ വേണാടും ആക്രമിക്കാനൊരുങ്ങി. ആ ചക്രവർത്തിയെ എതിർക്കുവാൻ പ്രയാസമാണെന്നു കണ്ട് കേരളവർമ്മ കുലശേഖരപ്പെരുമാൾ സന്ധിക്കപേക്ഷിക്കയും ആ സന്ധിപ്രകാരം എതാനും സംഖ്യ വർഷംതോറും ചക്രവർത്തിക്ക് കൊടുപ്പാൻ സമ്മതിക്കയും ചെയ്തു. എന്നാൽ അതനുസരിച്ച് രണ്ടു സംവത്സരത്തോളം മാത്രമേ കപ്പം കൊടുക്കപ്പെട്ടുള്ളു. 720-ൽ ആ കുലശേഖരപ്പെരുമാൾ പരലോകപ്രാപ്തനായതിന്നുശേഷം കൊടുത്തില്ല. അതു കാരണം അച്യുതരായന്റെ പുത്രൻ സദാശിവരായർ വീണ്ടും വേണാട് ആക്രമിക്കാൻ ഒരു രാജകുമാരനെ അയച്ചു. ആ രാജകുമാരൻ വേണാട്ടിന്റെ എതാനും ഭാഗം കീഴടക്കുകയും ചെയ്തു. എങ്കിലും നിശ്ചയപ്രകാരമുള്ള സംഖ്യ കൊടുത്തപ്പോൾ അദ്ദേഹം സൈന്യങ്ങളെ പിൻവലിച്ചു തിരികെപ്പോയി.

6. യൂറോപ്യന്മാരുടെ വരവ്.

പോർത്തുഗീസ്സുകാർ മുതലായ യൂറോപ്യന്മാർ കച്ചവടത്തിനായി

കേരളത്തിൽ വന്നതും തങ്ങൾപോലെ രാജ്യകാൎയ്യങ്ങളിൽ കൈകടത്തി ത്തുടങ്ങിയതും ഈവക കാരണങ്ങളിൽത്തന്നെയാണ്. അതിൽ പോൎച്ചുഗീസ്സുകാർ ആദ്യമായി കൊല്ലവൎഷം 673-ൽ കോഴിക്കോട്ടും പിന്നെ കൊച്ചിയിലും അതിൽപ്പിന്നെ തിരുവിതാംകൂറിലും പണ്ടകശാലകൾ സ്ഥാപിച്ചു. ആവക പണ്ടകശാലകളുടെ രക്ഷയ്ക്കെന്നുള്ള നിലയിൽ കോട്ടകൾ കെട്ടി ചില സൈന്യങ്ങളെയും ഏൎപ്പെടുത്തി. തിരുവിതാംകൂറിൽ കൊല്ലത്താണ് ആദ്യമായി പണ്ടകശാലയും കോട്ടയും കെട്ടിയത്. അത് കൊല്ലവൎഷം 694-ൽ ഉമയമ്മകാരണവരായിരുന്നതമ്പുരാട്ടിയാരുടെ വാഴ്ചക്കാലത്താണ്. അതിനുമുമ്പ് ഉദയമാൎത്താണ്ഡവൎമ്മകാരണവപ്പെരുമാളുടെ കാലമായ 679 മുതൽതന്നെ അവർ കൊല്ലത്തുനിന്ന കുരുമുളകും മററും ശേഖരിച്ചു കപ്പലിൽ കയററിക്കൊണ്ടുപോയിരുന്നു. അതുമുതൽതന്നെ തിരുവിതാംകൂറിൽനിന്ന് ഉള്ള കുരുമുളക് അവൎക്ക കൊടുത്തുകൊള്ളാമെന്ന വാഗ്ദത്തം ചെയ്തിരുന്നു. എങ്കിലും മഹാറാണിയുടെ അനുവാദംവാങ്ങി കോട്ടയും മററും സ്ഥാപിച്ചതിനുശേഷമാണ മുൻനിശ്ചയപ്രകാരമുള്ള കുരുമുളക മുഴുവനും കിട്ടിയിട്ടില്ലെന്ന വാദവുംമററും അവർ പുറപ്പെടുവിച്ചുതുടങ്ങിയുള്ളൂ. എന്നുമാത്രമല്ല, ബലം സ്വാധീനമുണ്ടെന്നുകണ്ടപ്പോൾ അവർ നിൎബന്ധിപ്പാനും തുടങ്ങി. അക്കാലത്ത് അറബി കച്ചവടക്കാരായ മഹമ്മദീയരും തിരുവിതാംകൂറിൽനിന്ന കുരുമുളകും മററും വാങ്ങിക്കൊണ്ടുപോയിരുന്നു. ആ മഹമ്മദീയരുടെ കുരുമുളക് കയററിയ കപ്പലുകൾ പോൎച്ചുഗീസ്സുകാർ പിടിച്ചടക്കുകയും മററും ചെയ്തുതുടങ്ങി. ഒടുവിൽ മഹാറാണിക്ക് പോൎച്ചുഗീസ്സുകാരുമായി ഒരു യുദ്ധംതന്നെ നടത്തേണ്ടിവന്നു. ആ യുദ്ധത്തിൽ രണ്ടു കക്ഷിക്കും വലിയ നാശത്തിനും ഇടയായി. 695-ൽ സന്ധിചെയ്തിട്ടാണ് യുദ്ധം അവസാനിച്ചത്. ആ ഉടമ്പടിപ്രകാരം തിരുവിതാംകൂറിലുണ്ടാകുന്ന കുരുമുളക മുഴുവനും പോൎച്ചുഗീസ്സുകാൎക്ക കൊടുത്തുകൊള്ളാമെന്ന മഹാറാണി സമ്മതിക്കയും ചെയ്തു. ഇങ്ങനെ "കുടിയിരിപ്പാൻ സ്ഥലം കൊടുത്താൽ കാലാന്തരത്തിൽ നാശം" എന്ന പഴമൊഴിയുടെ പരമാൎത്ഥം ഉടൻതന്നെ അനുഭവിക്കേണ്ടതായും വന്നു.

ഏകദേശം ഒന്നര ശതവൎഷത്തോളം പോൎച്ചുഗീസ്സുകാർ മേൽപ്രകാരം കച്ചവടത്തിനായി യുദ്ധവും, യുദ്ധംകൊണ്ടു കച്ചവടവും നടത്തിവന്നു. അതിനുശേഷം അതുപോലെതന്നെ കച്ചവടക്കമ്പനിയും യുദ്ധക്കമ്പനിയുമായി ഡച്ചുകാരായ യൂറോപ്യന്മാർ വന്നുചേൎന്നു. കൊല്ലവൎഷം 835-ാമാണ്ടോടടുത്താണ് അവരുടെ ബലം ഇന്ത്യയിൽ പലേടത്തും കേരളത്തിൽ വിശേഷിച്ചും വ്യാപിച്ചു കഴിഞ്ഞു. പോൎച്ചുഗീസ്സുകാരെ ഓടിച്ചല്ലാതെ അവരുടെ കാൎയ്യം സാധി

ക്കില്ലെന്നു കരുതി ഡച്ചുകാർ ആദ്യംതന്നെ പോർച്ചുഗീസ്സുകാരുമായി ട്ടാണ് യുദ്ധം നടത്തിയത്. നാട്ടുകാർ പോർച്ചുഗീസ്സുകാരെ സഹായിച്ചാൽ നാടു കൊള്ളയിടുവാൻ അതൊരു വഴിയാക്കാമെന്നും ആ കമ്പനിക്കാർ കരുതിയിരുന്നു. ഉദ്ദേശിച്ചപോലെതന്നെ കാൎയ്യവും ഫലിച്ചു. 836-ൽ കൊച്ചിയിലുണ്ടായിരുന്ന പോർച്ചുഗീസ്സുകോട്ടയെ ആക്രമിച്ചു കൈവശപ്പെടുത്തി. പിന്നെ കപ്പൽവഴിക്ക് കൊല്ലത്തുണ്ടായിരുന്ന കോട്ടയെ ആക്രമിപ്പാൻ പുറപ്പെട്ടു. പോർച്ചുഗീസ്സുകാരും നായർ പ്രമാണികളുംകൂടി ആവതു വിരോധിച്ചെപ്പോൾ ഡച്ചുസൈന്യങ്ങൾ കൊല്ലംപട്ടണംതന്നെ ആക്രമിക്കയും പലതും കൊള്ളയിട്ടു നശിപ്പിക്കയും ചെയ്തു. ഒടുവിൽ പോർച്ചുഗീസ്സുകാർ തോററ് ഒഴിച്ചുപോയി. അതിനുശേഷം അക്കാലത്തു കൊല്ലത്തു നാടുവാണിരുന്ന 'ഉമയമ്മറാണി' മഹാറാണി തൃപ്പാപ്പൂർ തിരുവടികളും, കായംകുളം രാജാവ്, പുറക്കാട്ടു രാജാവ്, ഇവരെല്ലാം ചേർന്ന് ഉള്ള കരുമുളകെല്ലാം ഡച്ചുകമ്പനിക്കാർക്കു കൊടുക്കാമെന്നും മററാർക്കും കൊടുക്കില്ലെന്നും മററും കരാറാക്കി ചെയ്ത് അവരെ സമാധാനിപ്പിക്കയും ചെയ്തു.

ഇംഗ്ലീഷുകാരും മേൽപ്രകാരമുള്ള കച്ചവടക്കമ്പനിക്കാരായിട്ടു തന്നെയാണ് ആദ്യത്തിൽ വന്നുകൂടിയിട്ടുള്ളത്. കൊല്ലവർഷം 867-ാമാണ്ടിടയ്ക്ക് ഉണ്ണിക്കേരളവർമ്മ കുലശേഖരപ്പെരുമാളുടെ കാലത്ത് അവർ തിരുവിതാംകൂറിൽ എത്തിട്ടുണ്ട്. എങ്കിലും അവരുടെ പ്രതാപം ഇന്ത്യയിൽ പോർച്ചുഗീസ്സുകാരുടേയും മററും പ്രതാപംപോലെ പെട്ടെന്ന് അളികത്തിക്കെട്ടുപോകാതെ വളരെക്കാലത്തേക്ക് പ്രമാണമായി കത്തിജ്വലിക്കാനുള്ളതായിരുന്നതിനാൽ അക്കാലത്ത് അതിനുവേണ്ട വിധത്തിൽ വേരിറ്റുപിടിച്ചു ഇടങ്ങിയിട്ടേ ഉണ്ടായിരുന്നുള്ളു. മഹാരാജാവിന്റെ അനുവാദത്തോടുകൂടി തിരുവിതാംകൂറിൽ 'വിഴിഞ്ഞം' എന്ന പ്രദേശത്താണ് അവർ ആദ്യമായി ഒരു പണ്ടകശാല സ്ഥാപിച്ചത്. പിന്നെ 'കോവളത്തും' അതിൽപ്പിന്നെ 'അഞ്ചുതെങ്ങ്' എന്ന പ്രദേശത്തും അവരുടെ പണ്ടകശാലകൾ ഉണ്ടായി. ഉമയമ്മറാണിയുടെ ഭരണകാലമായ കൊല്ലവർഷം 859-മാണ്ടായപ്പോഴേക്ക് ഈ മൂന്നു സ്ഥലത്തും അവർ കച്ചവട സാമഗ്രികൾ ശേഖരിച്ചു വന്നിരുന്നു.

### 7. തിരുവിതാംകൂറിന്റെ ഉൽക്രമം.

മേൽപ്രകാരം കച്ചവടത്തിനു വന്നു കൂടിയ യൂറോപ്യന്മാർ അയൽരാജാക്കന്മാരെ കൂട്ടുപിടിച്ചും തന്നെത്താനും കേരളത്തിലെ ഓരോ രാജാക്കന്മാരെയും കേരളരാജ്യത്തെത്തന്നെയും കീഴ്മേൽ മറിച്ചും കൊണ്ടുള്ള നിലയിലാണ് കൊല്ലവർഷം 9-ാംശതകം ആരംഭിച്ചിട്ടു

ള്ളത്. വേണാട്ടു രാജ്യത്തിനാകട്ടെ അനുകൂലമല്ലാതെ വേറെയും പല ശല്യങ്ങൾ അക്കാലങ്ങളുണ്ടായിരുന്നു. വിജയനഗരത്തിന്റെ പ്രാബല്യം സദാശിവരായ ചക്രവർത്തിയുടെ കാലംകഴിഞ്ഞതോടുകൂടി ക്ഷയിച്ചുതുടങ്ങി. അതിന്റെ കീഴിലുള്ള ഓരോ പ്രദേശങ്ങൾ ഭരിപ്പാൻ നിയമിച്ചിരുന്ന സ്ഥാനപതികൾ കാലക്രമത്തിൽ വിജയനഗരത്തിന്റെ മേലധികാരം വകവെക്കാതെ സ്വതന്ത്രന്മാരായി ഭരണം നടത്തുവാനും തുടങ്ങി. ആ കൂട്ടത്തിൽ മധുര മുതലായ പ്രദേശങ്ങൾ ഭരിച്ചിരുന്നവരും 'നായ്ക്കൻ' എന്ന സ്ഥാനപ്പേരുള്ളവരുമായ ഭരണകർത്താക്കന്മാരും സ്വതന്ത്രന്മാരായിത്തീർന്നു. കൊല്ലവർഷം 810-ാമാണ്ടിടയ്ക്കു് മധുരയിൽ ഏററവും പ്രബലനായിരുന്ന തിരുമലനായ്ക്കൻ, വിജയനഗരത്തോടു വേണാട്ടുരാജാവു് കൃത്യമായി ചെയ്തിട്ടുണ്ടായിരുന്ന ഉടമ്പടിപ്രകാരമുള്ള കപ്പം തനിക്കു കിട്ടേണ്ടതാണെന്നു് ഒരു ന്യായവും പുറപ്പെടുവിച്ചുകൊണ്ടു് നാഞ്ചിനാട് മുതലായ പ്രദേശങ്ങൾ ആക്രമിച്ചു കൈവശപ്പെടുത്തി. അക്കാലത്തെ ചിറവായ്മൂത്തതിരുവടിയായിരുന്ന വീരരവിവർമ്മ രാജാവു് അവരെ തടഞ്ഞു ഏറ്റനം സംഖ്യകൊടുത്തു് അവരുടെ ആക്രമം നിർത്തിയെങ്കിലും പിന്നെയും ഇടയ്ക്കിടെ ആ പാണ്ടിപ്പട ആക്രമിച്ചുകൊണ്ടുതന്നെയിരുന്നു. ഈവിധത്തിൽ യുദ്ധംകൊണ്ടു കച്ചവടം നടത്തുന്ന പാണ്ടികളുടേയും മററും ശല്യം ഒരുവക; പണത്തിനുവേണ്ടി യുദ്ധംചെയ്യുന്ന പാണ്ടിക്കാരുടെ ശല്യം മറെറാരുവക; എന്നിങ്ങനെ പുറമേനിന്നു വന്നുകൂടിയ ശല്യത്തിനുപുറമെ സ്വന്തം നാട്ടിലുള്ള പ്രഭുക്കന്മാരെക്കൊണ്ടുതന്നെ അക്കാലത്തു് വേണാട്ടു രാജാക്കന്മാർക്കുണ്ടായിരുന്ന ശല്യവും ഉപദ്രവങ്ങൾ ഒട്ടും കുറഞ്ഞതായിരുന്നില്ല.

## 8. എട്ടുവീടരും യോഗക്കാരും.

കേരളത്തിലെ ഓരോരോ ദേശങ്ങളിലും കാണുന്ന പ്രധാന ക്ഷേത്രങ്ങളിൽ മിക്കതും അതികാലത്തു് അതാതു നാട്ടുകാർ ചെലവുചെയ്തു നിർമ്മിച്ചിട്ടുള്ള പൊതുസ്ഥാപനങ്ങളാണ്. ആ ക്ഷേത്രങ്ങൾവകയായി കാണുന്ന സ്വത്തുക്കളും പൊതുജനങ്ങൾ സമർപ്പിച്ചിട്ടുള്ളതാണ്. ആ വക മതസ്ഥാപനങ്ങളെ സംബന്ധിച്ചുള്ള കാര്യങ്ങൾ നടത്തുന്നതിനും അതികാലംമുതൽതന്നെ മതാചാരകാര്യങ്ങളുടെ മേൽനോട്ടം വഹിച്ചിരുന്ന ബ്രാഹ്മണരിൽ ചിലരെയാണു് സൗകര്യമനുസരിച്ചു ചുമതലപ്പെടുത്തി വന്നിരുന്നത്. അപ്രകാരം ചുമതലപ്പെടുത്തിയിട്ടുള്ളവർക്ക് ആ ക്ഷേത്രത്തിന്റെ ഊരാളന്മാർ, അല്ലെങ്കിൽ ഊരാണ്മക്കാർ എന്നു് ഒരു സ്ഥാനപ്പേരും പറഞ്ഞു വന്നിരുന്നു. എന്നാൽ കാലക്രമത്തിൽ പല ക്ഷേത്രങ്ങളുടേയും ഊരാളന്മാർ, ഊരാണ്മ സ്ഥാനം ഉടമാവകാശമാക്കി വ്യാഖ്യാനിക്കയും, ഒടുവിൽ ഊരാ

ളന്മാർ എന്നത് സ്ഥാനപ്പേരിന്റെ നിലവിട്ട് ഉടമസ്ഥന്മാർ എന്ന അർത്ഥത്തിൽ പര്യവസാനിക്കയും ചെയ്തിട്ടുണ്ട്. ഈ കൂട്ടത്തിൽ തിരുവനന്തപുരത്തുള്ള ശ്രീപത്മനാഭക്ഷേത്രത്തിന്റെ ഊരാളന്മാരായിരുന്നത് എട്ടരയിലെ ബ്രാഹ്മണകുടുംബക്കാരാണ്. ഇവരെ യോഗത്തിൽ പോറ്റിമാർ എന്നും ചുരുക്കത്തിൽ യോഗക്കാർ എന്നും പറഞ്ഞുവന്നിരുന്നു. ഒരുകാലത്തു രാജാക്കന്മാരും പ്രഭുക്കന്മാരും മറ്റും പല കാലങ്ങളിലായി അനേകം വഴിപാടുകൾ ചെയ്തു വഴിക്ക് ശ്രീപത്മനാഭക്ഷേത്രത്തിലേക്കുള്ള സ്വത്തുക്കൾ ക്രമത്തിൽ നല്ലവണ്ണം വർദ്ധിച്ചുവന്നിരുന്നു. അതുനിമിത്തം നാട്ടിലെ പ്രധാനന്മാരായ ചില ഇടപ്രഭുക്കന്മാരും ക്ഷേത്രകാര്യങ്ങളിൽ കണ്ണുവെപ്പാൻ തുടങ്ങി. ഏകദേശം കൊല്ലവർഷം 515-ാമാണ്ടോടുകൂടി ആ ഇടപ്രഭുക്കന്മാർ യോഗക്കാരെ വകവെക്കാതെ ക്ഷേത്രകാര്യങ്ങളിൽ തങ്ങളുടെ അധികാരം നടത്തുവാനും തുടങ്ങി. ആ ഇടപ്രഭുക്കന്മാർ പ്രധാനമായി എട്ടുനായർ കുടുംബക്കാരായിരുന്നു. അവരെയാണ് എട്ടുവീട്ടിൽപിള്ളമാർ എന്നു പറഞ്ഞുവന്നിരുന്നത്. അവർ മാർത്താണ്ഡം, രാമനാമഠം, കുളത്തൂർ, കഴക്കൂട്ടം, വെങ്ങാനൂർ, ചെമ്പഴന്തി, കുടമണ്ണ്, പള്ളിച്ചൽ എന്നിങ്ങനെ എട്ടുദേശങ്ങളിലെ മേധാവികളായിരുന്നു. യോഗക്കാർക്കു എട്ടുവീട്ടിൽപിള്ളമാരോടു മത്സരിച്ചു നില്പാൻ തന്റേടം ശക്തിയുമില്ലെന്നു കണ്ട് കൊല്ലം 520-ാമാണ്ടിടയ്ക്ക് ഒന്നാമത്തെ ചിറവായ് മൂത്തതിരുവടിയായ വീരമാർത്താണ്ഡവർമ്മമഹാരാജാവിന്റെ സഹായം അപേക്ഷിച്ചു. തനിക്ക് ക്ഷേത്രകാര്യങ്ങളിൽ യാതൊരധികാരവുമില്ലാതെ അതിൽ പ്രവേശിക്കുന്നതു ന്യായമായിരിക്കയില്ലെന്നുള്ള കാരണത്താൽ മഹാരാജാവിന്റെ മറുപടികേട്ടപ്പോൾ യോഗക്കാരിൽ നാരായണൻ കൂടി ഉടമസ്ഥാവകാശമുള്ളതുപോലെ ചിറവായ് സ്വരൂപത്തിനും ഒന്നിൽ പകുതി അവകാശമുണ്ടെന്നു രേഖാമൂലം സമ്മതിച്ചു കൊടുത്ത് ശ്രീപത്മനാഭക്ഷേത്രത്തിന്റെ അധികാരം എട്ടരയോഗത്തിനെന്നു വ്യവസ്ഥ ചെയ്തു. അതനുസരിച്ച് ആ മഹാരാജാവ് ശ്രീപത്മനാഭക്ഷേത്രകാര്യങ്ങളിൽ പ്രവേശിച്ച് എട്ടുവീട്ടിൽ പിള്ളമാരുടെ കൈയേറ്റവും നീക്കി. എന്നാൽ ആ മഹാരാജാവും യോഗക്കാർ പോറ്റിമാരും തമ്മിലുള്ള സഖ്യം അധികകാലം നിന്നില്ല. ശ്രീപത്മനാഭക്ഷേത്രകാര്യങ്ങൾ വേണ്ടുപോലെ നടത്തുന്നതിനുള്ള സൌകര്യത്തിനായി തിരുവനന്തപുരത്ത് ഒരു കൊട്ടാരം പണിയിച്ച് ഇടയ്ക്കിടയ്ക്ക് അവിടെയും താമസിക്കണമെന്ന് മഹാരാജാവ് തീർച്ചപ്പെടുത്തി. ആ സംഗതി പോറ്റിമാർക്ക് തീരെ സമ്മതമായില്ല. അവർക്ക് അദ്ദേഹത്തെയും വാസ്തവത്തിൽ വിശ്വാസമുണ്ടായിരുന്നില്ല. പിള്ളമാരുടെ ശല്യം നിൽക്കാൻവേണ്ടി

വൃത്തിയില്ലാതെ "മണക്കാട്ടുപള്ളിറുമുക്" കാത്തുനിൽക്കേണ്ടിവ ന്നവരെ നാശമുള്ളൂ. എങ്കിലും മഹാരാജാക്കന്മാരും ആ ഇടപ്രഭുക്കന്മാരോടുംമറ്റും വിരോധത്തെ തീരെ വകവെച്ചിരുന്നില്ല. രാജകുടുംബത്തെ തിരുവനന്തപുരത്തുതന്നെ എന്നും സ്ഥിരമായിതാമസിപ്പിക്കാതെ നെടുമങ്ങാട് എന്ന പ്രദേശത്ത് ഒരു കൊട്ടാരം പണിയിപ്പിച്ച് ഏതാനുംകാലം അവിടെയും ഏതാനുംകാലം മാത്രം തിരുവനന്തപുരത്തുമായിട്ടാണ് താമസിപ്പിച്ചിരുന്നത്. നെടുമങ്ങാട്ട് കൊട്ടാരം ഉണ്ടായിരുന്ന ദേശത്തിന് (പകുതിക്ക്) ആക്കാലത്ത് ഒരുതല എന്നും പേർ പറഞ്ഞിരുന്നതായിക്കാണുന്നുണ്ട്.

### 9. എട്ടുവീടരുടെ അക്രമം.

കൊല്ലം 823-മുതൽ 852-വരെ നാടുവാണിരുന്ന ആദിത്യവർമ്മ ചിറവായ് മഹാരാജാവിന്റെകാലത്ത് മേൽവിവരിച്ചപ്രകാരം രാജശക്തിക്ക വളരെ ക്ഷയം തട്ടിയിരുന്നു. അക്കാലം പിള്ളമാരും മാടമ്പിമാരും രാജാവിനോട് മത്സരിച്ച് ശ്രീപത്മനാഭക്ഷേത്രത്തിൽ പൂജാദികളും ശരിയായി നടത്താനനുവദിക്കാതെ പലതരം ഉപദ്രവങ്ങളും ചെയ്തുതുടങ്ങി. മഹാരാജാവ് ക്ഷേത്രകാര്യങ്ങൾ ശരിയായി നടത്തുന്നതിൽ നിഷ്കർഷയായി താല്പര്യപ്പെടാനും തുടങ്ങി. അങ്ങനെ മത്സരം വർദ്ധിച്ചപ്പോൾ എട്ടുവീടർ മഹാരാജാവിനെ ചതിയിൽ അപായപ്പെടുത്തുവാൻ തന്നെ നിശ്ചയിച്ചു. വഞ്ചിയൂർ കൊട്ടാരത്തിന് അവർ തീവെച്ചു. അതിനാൽ കൊട്ടാരം മുഴുവനും വെന്തു നശിച്ചുപോയെങ്കിലും മഹാരാജാവിന് അപായം നേരിട്ടില്ല. അതു കണ്ടപ്പോൾ കൊട്ടാരം തീപിടിച്ചതു യാദൃച്ഛികമായിട്ടാണെന്ന് ചില സേവകന്മാർ വഴിക്ക് മഹാരാജാവിനെ ശത്രുക്കൾ വിശ്വസിപ്പിച്ചു. പിന്നെ കിള്ളിയാറിനു സമീപമുള്ള പുത്തൻകോട്ടകൊട്ടാരത്തിലാണ് മഹാരാജാവ് താമസിച്ചത്. രാജകുടുംബത്തിലുള്ളവർ ശത്രുക്കളുടെ ഉപദ്രവം വർദ്ധിച്ചതുമുതൽതന്നെ അധികവും നെടുമങ്ങാട്ട കൊട്ടാരത്തിൽ താമസമാക്കിയിരുന്നു. ക്ഷേത്രകാര്യങ്ങൾ ശരിയായി നടത്തിക്കുന്നതിൽ വീണ്ടും മഹാരാജാവ് നിർബ്ബന്ധം തുടങ്ങിയപ്പോൾ അവിടത്തെ സേവകരിൽ ഒരാളെ ശത്രുക്കൾ സ്വാധീനപ്പെടുത്തി. അയാൾ വഴിക്ക് വിഷംകൊടുത്തു മഹാരാജാവിനെ അപായപ്പെടുത്തുകയും ചെയ്തു. ഇത് കൊല്ലം 854-ലാണ്.

### 10. ഉമയമ്മറാണി.

ആദിത്യവർമ്മ മഹാരാജാവ് നാടുനീങ്ങിയകാലത്ത് ചിറവായ്ശാഖയിൽ 'ഉമയമ്മറാണി' എന്ന ഒരു രാജ്ഞിയും അവിടത്തെ മക്കളും പ്രായം തികയാത്തവരായ ചില രാജകുമാരന്മാരും മാത്രമേ

ഉണ്ടായിരുന്നുള്ളു. തൃപ്പാപ്പൂർശാഖയിലും കൊല്ലംശാഖയിലും തമ്പു റാണിമാർ തന്നെയാണ് അക്കാലത്ത് രാജ്യം ഭരിച്ചിരുന്നത്. അതിനാൽ ഉമയമ്മറാണിതന്നെ ചിറവായ്ശാഖയിലെ രാജ്യഭരണം വഹിച്ചു നടത്തേണ്ടതായിവന്നു. റാണി നെടുമങ്ങാട്ടുനിന്നു തിരുവനന്തപുരത്തെത്തി മാതുലന്റെ പരലോകക്രിയകളെല്ലാം മൂത്തപുത്രനെക്കൊണ്ടു നടത്തിച്ച് മുറയ്ക്ക് രാജ്യഭാരം നടത്തിത്തുടങ്ങി. പ്രബലന്മാരായ ശത്രുക്കൾക്ക് അതു സഹിച്ചില്ലെന്നും, അവർ റാണിയുടെ പുത്രന്മാരിൽ ചിലരെ ഉപായത്തിൽ അപായപ്പെടുത്തിയെന്നും കാണുന്നുണ്ട്. ഏതായാലും തിരുവനന്തപുരത്തു താമസിക്കുന്നത് വീണ്ടും അപകടത്തിന് കാരണമായിത്തീരുമെന്നു കരുതി കഴിയാതെ ശേഷിച്ച ഒരേ ഒരു പുത്രനോടുകൂടി ഉമയമ്മറാണി നെടുമങ്ങാട്ടേക്കുതന്നെ പോയി അവിടെത്താമസിച്ചു. ഉമയമ്മറാണിയുടെ രാജ്യഭാരം തുടങ്ങി ഏകദേശം ഒരു സംവത്സരം കഴിഞ്ഞപ്പോൾ ആറ്റിങ്ങൽ ശാഖയിൽ ശേഷിച്ചിരുന്ന ഒരേ ഒരംഗമായ റാണിയും പരലോകപ്രാപ്തയായി. ഉമയമ്മറാണിക്ക് ആ റാണിയുടെ ശേഷക്രിയയും തന്റെപുത്രനെക്കൊണ്ടു നടത്തിക്കേണ്ടതായും ആ രാജ്യത്തിന്റെ ഭരണവും താൻ തന്നെ ഏറ്റു നടത്തേണ്ടതായും വന്നു. അങ്ങനെ ആറ്റിങ്ങൽ ശാഖയും ചിറവായ് ശാഖയും ഒന്നായിത്തീരുകയും ചെയ്തു.

### 11. മുകിലപ്പടയും കേരളവർമ്മരാജാവും.

നാട്ടുകാരായ എട്ടുവീട്ടിൽപിള്ളമാരുടെയും മറ്റും ഉപദ്രവത്തിനു പുറമെ ഒരു വിദേശീയ ശത്രുവിന്റെ ആക്രമംകൊണ്ടും ഉമയമ്മറാണിക്കു വളരെ കഷ്ടപ്പാടുകൾ സഹിക്കേണ്ടിവന്നു. അക്കാലത്ത് ദക്ഷിണേന്ത്യയിലെ പല പ്രദേശങ്ങൾ ആക്രമിച്ചുകൊണ്ടിരുന്ന ഒരു മുകിലപ്പട്ടാണിപ്പട തിരുവിതാംകൂറിന്റെ അനാഥാവസ്ഥയറിഞ്ഞ് പടയോടുകൂടിവന്ന് ഈ രാജ്യവും ആക്രമിച്ചു. അയാൾ തിരുവനന്തപുരത്ത് മണക്കാട് എന്ന സ്ഥലത്തു പാളയമടിച്ചു താമസമായി. എട്ടുവീട്ടരും യോഗക്കാരും മറ്റും അയാളെപ്പേടിച്ച് ഒളിച്ചിരിക്കുകയാണ് ചെയ്തത്. മുകിലപ്പട്ടാണിയാകട്ടെ ഇടവാമുതൽ തോവാളവരെ അയാളുടെ അധികാരം നടത്തുകയും അനവധി ധനം കൈക്കലാക്കുകയും ചെയ്തു. എന്നുമാത്രമല്ല, നാട്ടുകാരുടെയിടയിൽ ചില പുതിയ ആചാരങ്ങൾ നടപ്പാക്കുവാനും തുടങ്ങി.

മേൽപ്രകാരം വന്നുകൂടിയ കഷ്ടസ്ഥിതിയിൽനിന്നു രാജ്യത്തെ രക്ഷിപ്പാനും മുകിലനെ നശിപ്പിപ്പാനും വേണ്ടി അക്കാലത്തു വളരെ പ്രസിദ്ധി നേടിയ യുദ്ധവീരനായ വടക്കൻകോട്ടയത്തെ കേരളവർമ്മരാജാവിന്റെ സന്നിധിയിലേക്ക് ഉമയമ്മറാണി ഒരു ദൂതനെ അയ

കോലത്തിരി രാജവംശത്തിൽ നിന്ന് രണ്ടു രാജകുമാരന്മാരെയും രണ്ടു രാജകന്യകമാരെയും ഉമയമ്മറാണി ആററിങ്ങൽ വാണിരിക്കെ ദത്തെടുത്തു. അത് കോലത്തുനാട്ടിൽനിന്നുള്ള രണ്ടാമത്തെ ദത്താണ്. കൊല്ലം 861-ൽ ഉമയമ്മറാണിയും ദത്തെടുത്തവരിൽ മൂത്തതമ്പുരാട്ടിയും നാടുനീങ്ങി.

ഈ രവിവർമ്മരാജാവിന്റെ കാലത്തും മധുരയിലെ നായ്ക്കന്മാർ ഇടയ്ക്കിടയ്ക്ക് നാഞ്ചിനാട്ടു മുതലായ കിഴക്കൻപ്രദേശങ്ങൾ ആക്രമിച്ചുവന്നിരുന്നു. എട്ടുവീട്ടരുടേയും മററും ഉപദ്രവങ്ങൾ നിമിത്തം മഹാരാജാവിന് അവരുടെ ആക്രമങ്ങൾ തടുക്കാൻ സാധിച്ചില്ല. കൊല്ലം 872-ൽ ഒരു മധുരപ്പടയാണ് നാഞ്ചിനാട്ടിൽ കൊള്ളചെയ്ത കാലത്ത് മഹാരാജാവ് പത്മനാഭപുരത്തുണ്ടായിരുന്നു. ആ മധുരപ്പട പത്മനാഭപുരം കോട്ടവളഞ്ഞു. അതുനിമിത്തം അവരുമായി ഒരുടമ്പടി ചെയ്വാൻ മഹാരാജാവൊരുങ്ങി. ആ ഉടമ്പടി പ്രകാരം എട്ടുവീട്ടിൽ പിള്ളമാരെയും മററും അടക്കുന്നതിൽ മധുരപ്പട രാജാവിനെ സ്സഹായിക്കണമെന്നും അങ്ങിനെ സഹായിക്കുന്ന പക്ഷം നാഞ്ചിനാട്ടിലുള്ള ചില പ്രദേശങ്ങൾ നായ്ക്കന്മാർക്ക് രാജാവു വിട്ടുകൊടുക്കാമെന്നും സമ്മതിച്ചു. മധുരപ്പടയുടെ നായകൻ അതനുസരിച്ചു രാജദ്രോഹികളിൽ ചിലരെ അമർത്തിയെങ്കിലും അതു വേണ്ടതുപോലെ പൂർത്തിയാക്കിയില്ല. അതുകാരണം മഹാരാജാവ് ഉടനെ ഒരു സൈന്യം ശേഖരിച്ച് മധുരപ്പടയോടു പടവെട്ടുകയും അവരെത്തോല്പിച്ചു വിട്ടുകൊടുത്തിരുന്ന ദേശങ്ങൾ വീണ്ടും കൈവശപ്പെടുത്തുകയും ചെയ്തു. അതിനു പകരം ചെയ്യാനായി അക്കാലത്തു മധുരയിലെ റാണിയായിരുന്ന 'മങ്കമ്മാൾ' 873-ൽ ഒരു വലിയ സൈന്യത്തെ തിരുവിതാംകൂറിലേക്കയച്ചു. ആ സൈന്യം യുദ്ധത്തിൽ രാജസൈന്യത്തെ തോല്പിച്ചു കിഴക്കൻ പ്രദേശങ്ങളെല്ലാം കൊള്ളചെയ്തു തിരികെപ്പോകുകയും ചെയ്തു.

### 13. ഉണ്ണിക്കേരളവർമ്മമഹാരാജാവ്.

കൊല്ലം 893-ൽ രവിവർമ്മമഹാരാജാവ് നാടുനീങ്ങിയപ്പോൾ ദത്തെടുത്തവരിൽ ജ്യേഷ്ഠനായ ഉണ്ണിക്കേരളവർമ്മ മഹാരാജാവ് രാജ്യഭാരം തുടങ്ങി. ഇദ്ദേഹത്തിന്റെ കാലത്ത് കോലത്തുനാട്ടിൽ നിന്ന് ഒരു രാജകന്യകയെക്കൂടി ദത്തെടുത്തു. ഈ മഹാരാജാവ് വളരെ ശാന്തസ്വഭാവനായിരുന്നതിനാൽ എട്ടുവീട്ടിൽപിള്ളമാരുടേയും മററും ധാർഷ്ട്യം വീണ്ടും വർദ്ധിച്ചുവന്നിരുന്നു. കൊല്ലം 896-ൽ അഞ്ചുതെങ്ങ് എന്ന പ്രദേശത്തു കോട്ടകെട്ടിത്താമസിച്ചിരുന്ന ഇംഗ്ലീഷു കച്ചവടക്കാരിൽ ചിലർ ആണ്ടുതോറും ആററിങ്ങൽ റാണിക്കു കൊടുത്തുവ

സഹിതനായി കാഴ്ചകൾ കൊടുത്തു മടങ്ങിപ്പോകുമ്പോൾ പിള്ളമാരും മറ്റും ആയുധം വളഞ്ഞു കൊന്നു. മഹാരാജാവ് ആ വൎത്തമാനം കേട്ടു വളരെ വ്യസനിക്കയും ആ കച്ചവടക്കാൎക്കു കുളച്ചൽ എന്ന പ്രദേശത്ത് പുതുതായി ഒരു കോട്ട കെട്ടിച്ചു കൊടുക്കയും ചെയ്തു.

## 14. രാമവൎമ്മമഹാരാജാവ്.

ഉണ്ണിക്കേരളവൎമ്മമഹാരാജാവ് കൊല്ലം 899-ൽ നാടുനീങ്ങി. അദ്ദേഹത്തിന്റെ അനുജൻ രാമവൎമ്മമഹാരാജാവ് രാജ്യഭാരവും തുടങ്ങി. എട്ടുവീട്ടരെയും മറ്റും അക്രമങ്ങൾ അടക്കുവാൻ വേണ്ട വഴികൾ ആലോചിച്ച് പ്രബലനായ ഒരു സഹായിയെക്കൂട്ടണമെന്ന് ഈ മഹാരാജാവു തീൎച്ചപ്പെടുത്തി. തൃച്ചിനാപ്പള്ളിയിലുണ്ടായിരുന്ന നായിക്കനോടു സഹായത്തിനപേക്ഷിച്ചു. നായിക്കൻ സൈന്യത്തെ അയച്ച് തിരുവിതാംകൂറിലുള്ള രാജദ്രോഹികളെ അമൎച്ചചെയ്തു കൊള്ളാമെന്നും അങ്ങനെ ചെയ്യുന്നപക്ഷം ആണ്ടുതോറും കുറെ ധനം നായിക്കനു കപ്പമായി കൊടുത്തുകൊള്ളാമെന്നും ഉടമ്പടിയും ചെയ്തു. അതനുസരിച്ച് നായിക്കന്റെ സൈന്യങ്ങളുടെ സഹായത്തോടുകൂടി ഏതാനും രാജദ്രോഹികളെ നശിപ്പിക്കാൻ മഹാരാജാവിന് സാധിച്ചുവെങ്കിലും അതുനിമിത്തം അവരുടെ വൈരം കുറെക്കൂടി വൎദ്ധിക്കയാണ് വാസ്തവത്തിലുണ്ടായത്. അന്നത്തെ ആറ്റിങ്ങൽത്തമ്പുരാട്ടി അവിടത്തെ ചെറുപുത്രനായ രാമവൎമ്മ കുമാരനെയും കൊണ്ട് ഭൎത്താവിന്റെ സഹായത്തോടുകൂടി തിരുവനന്തപുരത്തു നിന്നും ആറ്റിങ്ങലേക്കു പോകുമ്പോൾ എട്ടുവീട്ടിൽപിള്ളമാർ ആ സംഗതിയറിഞ്ഞ് വഴിയിൽ വെച്ച് രാജകുമാരനെയും റാണിയെയും അപായപ്പെടുത്തുവാൻ ഒരുങ്ങിച്ചെന്നു. റാണിയുടെ ഭൎത്താവായ കിളിമാനൂർ കോയിക്കൽ കോയിത്തമ്പുരാൻ ആ ദുരാലോചനയറിഞ്ഞ് റാണിയെയും പുത്രനെയും ഉപായത്തിൽ ഒരിടത്ത് ഒളിപ്പിച്ചിരുത്തി ശത്രുക്കളുടെ നേരെ എതിൎത്തു. ആ യുദ്ധത്തിൽ അദ്ദേഹം മരിക്കയും ചെയ്തു. ഈ ധീരകൃത്യത്തിന്റെ സ്മാരകമായി പിൽക്കാലത്തു തിരുവിതാംകൂർ രാജാവ് കിളിമാനൂർ കോയിത്തമ്പുരാക്കന്മാൎക്കു കുറെ വസ്തുക്കൾ കരമൊഴിവായി കൊടുത്തിട്ടുണ്ട്. ഈ രാമവൎമ്മമഹാരാജാവ് കൊല്ലം 904-ാമാണ്ടുവരെയാണ് രാജ്യം വാണിട്ടുള്ളത്.

## 15. അക്കാലത്തെ ഭരണരീതി.

രാജ്യത്തിലെ പ്രധാനപ്പെട്ട ഉദ്യോഗസ്ഥന്മാർ ഒരു വലിയ കാൎയ്യക്കാരനും ഒരു നീട്ടെഴുത്തുപിള്ളയും അനേകം രായസംപിള്ളമാരുമായിരുന്നു. രാജാവിന്റെ പ്രധാന മന്ത്രിയായിരുന്നത് വലിയകാൎയ്യക്കാരാണ്. സകല സംഗതികളും രാജാവുതന്നെയാണ് തീൎച്ചചെയ്തിരുന്ന

ത്. രാജ്യത്തിലെ ഓരോ ഭാഗങ്ങളിലും നാടുവാഴികളായ പല മാടമ്പിമാരും ഉണ്ടായിരുന്നു. ആ മാടമ്പിമാർ അവരവരുടെ ദേശങ്ങളിൽ ചില രാജാധികാരങ്ങൾ നടത്തിയും വന്നിരുന്നു. ആ വഴിക്കാണ് എട്ടുവീട്ടിൽപിള്ളമാരെയും മറ്റും അധികാരങ്ങൾ വർദ്ധിച്ചു വരുവാനിടയായിത്തീർന്നത്. രവിവർമ്മരാജാവിന്റെ കാലത്ത് ഈ മാടമ്പിമാരുടെ അധികാരങ്ങൾ കുറയ്ക്കുന്നതിനും രാജാവിന്റെ അധികാരം പ്രബലപ്പെടുത്തുന്നതിനുമായി ഓരോ പ്രദേശങ്ങളിലും ചില കാര്യക്കാരന്മാരെ പ്രത്യേകം നിയമിച്ചിരുന്നു എങ്കിലും മാടമ്പിമാരുടെ ശക്തി അതുകൊണ്ടു പറയത്തക്കവണ്ണം ക്ഷയിച്ചിരുന്നില്ല. അതിനും പുറമെ വിദേശീയരായ കച്ചവടക്കമ്പനിക്കാരും ഓരോസ്ഥലങ്ങളിൽ അവരുടെ അധികാരം നടത്തിവന്നിരുന്നു.

---

## മൂന്നാം പ്രകരണം.

### മാർത്താണ്ഡവർമ്മമഹാരാജാവ് കൊല്ലം 904—933.

#### 1. മഹാരാജാവിന്റെ പൂർവ്വന്മാർ.

ഈ മഹാരാജാവിന്റെ കാലം മുതൽക്കാണ് തിരുവിതാംകൂർ ചരിത്രത്തിലെ നവീനഘട്ടം ആരംഭിക്കുന്നത്. പ്രസിദ്ധന്മാരായ അനിഴം തിരുനാൾ മാർത്താണ്ഡവർമ്മമഹാരാജാവും, അവിടത്തെ അനിയൻ കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവും, കോലത്തിരിവംശത്തിൽനിന്ന് ഉമയമ്മറാണിയുടെ കാലത്തും ഉണ്ണികേരളവർമ്മരാജാവിന്റെ കാലത്തും ദത്തെടുത്ത രാജ്ഞിമാരുടെ പുത്രന്മാരാണ്. അതിൽ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ മാതാവ് ഉമയമ്മറാണിയുടെ ബന്ധുവായ കോട്ടയത്തു കേരളവർമ്മരാജാവിന്റെ പുത്രിയും, രാമവർമ്മമഹാരാജാവിന്റെ മാതാവ് ആ കേരളവർമ്മരാജാവിന്റെ മറ്റൊരു പുത്രിയുടെ പുത്രിയുമാണ്. ഇപ്പോഴത്തെ തിരുവിതാംകൂർ രാജ്യത്തിന്റെ നിർമ്മാതാവ് എന്ന നിലയിൽ കീർത്തിപ്പെട്ട മാർത്താണ്ഡവർമ്മമഹാരാജാവ് കൊല്ലം 901-ൽ രാജ്യഭാരം തുടങ്ങി. അക്കാലത്ത് അവിടേക്ക് 23 തിരുവയസ്സു ആയിരുന്നുള്ളു. ബാല്യം മുതൽതന്നെ അവിടുന്ന് രാജ്യകാര്യങ്ങളിൽ പ്രത്യേകം ശ്രദ്ധവെക്കുകയും മാടമ്പിമാരുടെ ശക്തി കുറയിപ്പിക്കാൻ ശ്രമിക്കയും ചെയ്തിരുന്നു. രാമവർമ്മ മഹാരാജാവ് തൃച്ചിനാപ്പള്ളിയിൽ നിന്ന് ഒരു സൈന്യത്തെ വരുത്തിയതും അക്കാലത്തു യുവരാജാവായിരുന്ന മാർത്താണ്ഡവർമ്മമഹാരാജാ

വിന്റെ ഉപദേശപ്രകാരമായിരുന്നു. ഈ വക സംഗതികളാൽ എട്ടു വീട്ടിൽ പിള്ളമാരും മറ്റും അക്കാലം മുതല്ക്കെ അവിടുത്തെ പരമ ശത്രുക്കളായും തീൎന്നിരുന്നു. അവരുടെ ഓരോരോ ചതിപ്രയോഗങ്ങളിൽ നിന്നും രക്ഷപ്പെടുവാൻ യുവരാജാവായ അവിടേയ്ക്കു് പല അവസരങ്ങളിലും വേഷംമാറി ഒളിച്ചുനടന്നു കഴിച്ചുകൂട്ടേണ്ടതായും വന്നിട്ടുണ്ടു്. ഈ മാൎത്താണ്ഡവൎമ്മമഹാരാജാവു് വലിയ രാജ്യതന്ത്രജ്ഞനും ധീരനായ യോദ്ധാവും ഉൽക്കൃഷ്ടചരിത്രനും ദൈവഭക്തനുമായിരുന്നു. സാധാരണ രാജാക്കന്മാരെപ്പോലെ ആഡംബരപ്രിയത്വമോ സുഖാനുഭവങ്ങളിൽ ആഗ്രഹമോ അവിടേയ്ക്കുണ്ടായിരുന്നില്ല. ദാനശീലവും കൃത്യനിഷ്ഠയും ആജ്ഞാശക്തിയും അവിടുത്തെ സഹജഗുണങ്ങളായിരുന്നു. രാജ്യരക്ഷയ്ക്കുവേണ്ടി സ്വന്തം സുഖസൌകൎയ്യങ്ങളെ തീരെ ത്യജിച്ചു് എന്തു തരത്തിലുള്ള ക്ലേശങ്ങൾ സഹിക്കുന്നതിനും അവിടേയ്ക്കു് ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. രാജ്യത്തെ മുതലെടുപ്പു് പ്രജകളുടെ ക്ഷേമത്തിനുവേണ്ടി ചെലവു ചെയ്യുവാനുള്ളതാണെന്നും രാജാവു് ആ ധനത്തിന്റെ ഒരു സൂക്ഷിപ്പുകാരൻ മാത്രമാണെന്നും അവിടുന്നു പൂൎണ്ണമായി ധരിച്ചിരുന്നു. സമൎത്ഥന്മാരായ ആളുകളെ നല്ലവണ്ണം തിരിച്ചറിഞ്ഞു് തക്കതായ പ്രവൃത്തികളിൽ അവരെ ചുമതലപ്പെടുത്തുന്നതിനും, ആ വഴിക്കു് തന്റെ പേരിൽ അസാധാരണമായ ഭക്തിയും വിശ്വാസവും ജനിപ്പിക്കുന്നതിനും, അവിടേയ്ക്കുള്ള സാമൎത്ഥ്യം അസാമാന്യം തന്നെയുമായിരുന്നു. ഈ വക ഗുണങ്ങളുടെ യോഗമാണു് ആ മഹാരാജാവിനു സിദ്ധിച്ച വിജയത്തിന്റെ ബീജമെന്നു നിസ്സംശയം പറയാവുന്നതാണു്. എന്നാൽ വിജിഗീഷുവായ അവിടുന്നു് ശത്രുക്കളെ ശിക്ഷിക്കുന്നതിൽ കാണിച്ചിരുന്ന ക്രൂരതയും അന്യരാജ്യങ്ങൾ പിടിച്ചടക്കുന്നതിൽ ചിലപ്പോൾ പ്രവൎത്തിച്ച നയവിശേഷങ്ങളും സാധാരണ ദൃഷ്ടിയിൽ കുറെ നിലവിട്ടവതന്നെയായിരുന്നുവെന്നു പറയാതെ തരമില്ല. എങ്കിലും മുമ്പു് അവിടേയ്ക്കു് അനുഭവിക്കേണ്ടിവന്ന ശത്രുക്കളുടെ ഉപദ്രവത്തിന്റെ ശക്തികൊണ്ടാണു് ആ സ്വഭാവവിശേഷം വന്നുകൂടിയതെന്നു് അവിടുത്തെ ജീവചരിത്രം ധാരാളം തെളിയിക്കുന്നുണ്ടു്.

മാൎത്താണ്ഡവൎമ്മമഹാരാജാവു് രാജ്യഭാരം തുടങ്ങിയ ഉടൻതന്നെ ആറുമുഖംപിള്ളയെ ദളവയായും കുമാരസ്വാമിപിള്ളയെ സേനാനായകനായും രാമയ്യനെ കൊട്ടാരം രായസമായും നിയമിച്ചു. രാജ്യത്തിലെ വരവു ചെലവുകളിൽ അവിടുന്നു് പ്രത്യേകം ദൃഷ്ടിവെച്ചു് അനാവശ്യച്ചെലവുകൾ കുറച്ചു. സൈന്യങ്ങളുടെ സംഖ്യ വൎദ്ധിപ്പിക്കയും വിദേശീയരായ കച്ചവടക്കമ്പനിക്കാരോടു് പരിഷ്കൃതരീതിയിലുള്ള തോക്കുകളും മറ്റു യുദ്ധസാമഗ്രികളും കുരുമുളകിന്റെ വിലയ്ക്കു പക

രം വാങ്ങിച്ചുപോരികയും ചെയ്തു. അതിനുശേഷം തൃച്ചിനാപ്പള്ളിയിൽനിന്നു വരുത്തിയ സൈന്യത്തെ തിരിയെ അയച്ചു.

### 2. തമ്പിമാരുടെ കൃത്രിമം.

രാമവൎമ്മമഹാരാജാവിന്റെ പുത്രന്മാരായ പപ്പുതമ്പിയും രാമൻ തമ്പിയും മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ വിരോധികളായിരുന്നു. എട്ടുവീട്ടിൽപിള്ളമാർ ഈ തരംനോക്കി തമ്പിമാരെക്കൊണ്ടു മാൎത്താണ്ഡവൎമ്മമഹാരാജാവിനെ ഉപദ്രവിപ്പിക്കാൻ ശ്രമിച്ചു. തൃച്ചിനാപ്പള്ളിസ്സൈന്യത്തെ തിരികെ അയച്ചു അവസാനത്തിൽ തമ്പിമാർ അവിടത്തെ സേനാധികാരിയായ നായിക്കനോട് സഹായമപേക്ഷിച്ചു. അവർ നാടുനീങ്ങിയ മഹാരാജാവിന്റെ പുത്രന്മാരാകയാൽ രാജ്യാവകാശം തങ്ങൾക്കാണ് കിട്ടേണ്ടതെന്നും മാൎത്താണ്ഡവൎമ്മമഹാരാജാവ് രാജ്യഭാരം ചെയ്യുന്നത് അന്യായമാണെന്നും അവർ ആ സേനാധികാരിയെ ധരിപ്പിച്ചു. നായിക്കൻ തമ്പിമാരുടെ സഹായത്തിനായി അഴകപ്പമുതലിയാർ എന്ന ആളുടെ അധീനത്തിൽ ഒരു സൈന്യത്തെ തിരുവിതാംകൂറിലേക്കയച്ചു. ആ സൈന്യം ഉദയഗിരിയിൽ പാളയമടിച്ചു താമസമാക്കിയപ്പോൾ മാൎത്താണ്ഡവൎമ്മ മഹാരാജാവ്, കേരളത്തിലെ മരുമക്കത്തായരീതിപ്രകാരം തമ്പിമാൎക്ക രാജ്യാവകാശമില്ലെന്നുള്ള വാസ്തവം മുതലിയാരെ ധരിപ്പിച്ചു. അന്വേഷണത്തിൽ അതു ശരിയാണെന്നറിഞ്ഞ മുതലിയാർ തമ്പിമാരോട് മഹാരാജാവിന്റെ വരുതിയിൽ നടക്കാൻ ഉപദേശിക്കയും സൈന്യത്തിന്റെ ഒരു ഭാഗത്തെ മഹാരാജാവിന്റെ സഹായത്തിനായി തിരുവിതാംകൂറിൽ താമസിപ്പിച്ചിട്ടു തൃച്ചിനാപ്പള്ളിക്കു തിരിച്ചുപോകയും ചെയ്തു.

### 3. എട്ടുവീടരുടെയും മറ്റും അവസാനം.

രാജദ്രോഹികളായ എട്ടുവീട്ടിൽപിള്ളമാർ മുതലായവർ മഹാരാജാവിന്റെ ജീവഹാനി വരുത്തുവാനായി പിന്നെയും ഉപായങ്ങളോരോന്നായി ആലോചിച്ചുവന്നിരുന്നു. നെയ്യാറ്റിൻകരക്കടുത്ത് വെങ്ങാനൂർ എന്ന ദിക്കിൽവെച്ച് അവർ യോഗംകൂടി, ആറാട്ടിന് മഹാരാജാവ് കടപ്പുറത്തേയ്ക്ക് എഴുന്നള്ളുമ്പോൾ അവിടെവെച്ചു വധിക്കണമെന്നു തീൎച്ചപ്പെടുത്തി. മഹാരാജാവാകട്ടെ ഈ വൃത്താന്തം അറിഞ്ഞ് ആറാട്ടിന് എഴുന്നള്ളുമ്പോൾ പതിവിലധികം ഭടന്മാരെ കൊണ്ടുപോയി ആ ഉദ്യമത്തിലും പിള്ളമാൎക്ക പരാജയം പറ്റി. മഹാരാജാവ് ആ ശത്രുക്കളോടു പകരം ചോദിക്കാനുള്ള അവസരം കാത്തുകൊണ്ടിരുന്നു. അതിനുവേണ്ട ഏൎപ്പാടുകളും ഗൂഢമായി ചെയ്തുകൊണ്ടിരുന്നു. അങ്ങനെയിരിക്കെ അവിടെയ്ക്കു കുറച്ചുകാലം നാഗൎകോവിൽത്താമസിക്കേണ്ട അവസരംവന്നു. അതിനിടയിൽ ഒരുദിവസം

പപ്പുതമ്പി മഹാരാജാവിനെക്കാണാനായി അവിടെച്ചെന്നു. ഭൃത്യന്മാർ അദ്ദേഹത്തെ തടഞ്ഞപ്പോൾ തമ്പി എതിർത്തു. യുദ്ധത്തിൽ അവർ അദ്ദേഹത്തെ കൊല്ലുകയും ചെയ്തു. ജ്യേഷ്ഠന്റെ മരണവൃത്താന്തം അറിഞ്ഞ രാമൻതമ്പി പകരം ചോദിക്കാനായി കൊട്ടാരത്തിനകത്തു കടന്നുചെന്ന് മഞ്ചത്തിൽ എഴുന്നള്ളിയിരിക്കുന്ന മഹാരാജാവിനെ വെട്ടുവാൻ ശ്രമിച്ചു. മഹാരാജാവ് പെട്ടെന്ന് അയാളെ തള്ളിമറിച്ചിട്ട് അയാളുടെ വാളുകൊണ്ടുതന്നെ ആ ദ്രോഹിയെ വധിച്ചു. ഇനി ഒട്ടുംതാമസിക്കാൻ പാടില്ലെന്നു കണ്ട് എട്ടുവീട്ടിൽ പിള്ളമാരെയും മററു രാജദ്രോഹികളെയും പിടിക്കാൻ കല്പനയും കൊടുത്തു. കല്പനപ്രകാരം ശത്രുക്കളെപ്പിടിച്ചു തിരുമുമ്പിൽ ഹാജരാക്കിയപ്പോൾ അവരിൽ ചിലരെ തൂക്കിക്കൊല്ലുവാനും മററു ചിലരെ നാടുകടത്തുവാനും കല്പിക്കയും ശരിപ്രകാരം നടത്തിക്കയും ചെയ്തു. അവരുടെ നിരപരാധികളായ സ്ത്രീകളെയും കുട്ടികളെയും ചില ദുർമ്മന്ത്രികളുടെ ഉപദേശപ്രകാരം മുക്കുവർക്ക് പിടിച്ചുകൊടുപ്പിച്ചുവെന്നും കാണുന്നുണ്ട്. എട്ടുവീട്ടിൽപിള്ളമാരുടെ ഭവനങ്ങളെല്ലാം ഇടിച്ചുപൊളിച്ചു നിരത്തി കുളംകോരി. അവയുടെ സാമാനങ്ങൾ കൊണ്ട് തിരുവനന്തപുരത്തു രാമനാമഠം പണിയിച്ചു. അവരുടെ മററു സ്വത്തുക്കളെല്ലാം സർക്കാരിലേക്കു കണ്ടുകെട്ടുവാനും കല്പിച്ചു.

പിന്നെ തിരുവനന്തപുരത്തെഴുന്നള്ളി ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിൽ യോഗക്കാർക്കുള്ള അധികാരം നശിപ്പിച്ച് അവിടെ തന്റെ പൂർണ്ണശക്തി ഉറപ്പിച്ചു. ഇങ്ങനെ ശത്രുക്കളെ അമർച്ചചെയ്ത് രാജ്യത്തിനും തനിക്കും രക്ഷയും സമ്പാദിച്ചു. അക്കാലംമുതൽ തിരുവിതാംകൂർ മഹാരാജാക്കന്മാരുടെ അധികാരത്തെ വകവെക്കാതിരിപ്പാനും അവഹിക്കു രാജ്യത്തിൽ അന്തഃഛിദ്രമുണ്ടാക്കുവാനും ഇടപ്രഭുക്കന്മാരിലാരും തന്നെ ഒരുങ്ങാതായി. അതിനാൽ മഹാരാജാക്കന്മാർക്ക് രാജ്യത്തിൽ സമാധാനവും ക്ഷേമവും വർദ്ധിപ്പിക്കുന്നതിനു സൗകര്യവും സിദ്ധിച്ചുവന്നു.

### 4. കൊല്ലംരാജാവുമായുള്ള സന്ധി.

ഇക്കാലത്തേയ്ക്കു് കൊല്ലം രാജാവിന്റെ പ്രാബല്യം വളരെ ക്ഷയിച്ചിരുന്നു. രവിവർമ്മചക്രവർത്തി മുതലായ ഗംഭീരന്മാർ ജനിച്ച ആ കുലശേഖരവംശത്തിൽ രണ്ടു തലമുറകളായി അമ്പതിലധികം വത്സരക്കാലം പുരുഷന്മാരില്ലാതെ രാജ്ഞിമാരാണ് രാജ്യം ഭരിച്ചിരുന്നത്. വിദേശീയരായ കച്ചവടക്കമ്പനിക്കാരുടെ തന്ത്രവിശേഷങ്ങളും മന്ത്രിമാരുടെ സാമർത്ഥ്യക്കുറവും അബലകളായ ഭരണാധികാരിണികളുടെ ശക്തിക്ഷയത്തിനു പ്രത്യേക കാരണങ്ങളായും തീർന്നു. കൊല്ലവർഷം 880-

മുതൽ രവിവൎമ്മരാജാവ് രാജ്യം ഭരിച്ചു തുടങ്ങി. കൊല്ലം 890-ാമാണ്ടായപ്പോഴേക്കു രാജകുടുംബത്തിൽ ഒരു രാജാവു മാത്രമായി. കൊല്ലം 906-ൽ കായംകുളം രാജകുടുംബത്തിലെ ഒരു ശാഖയിൽനിന്ന് ഒരു കന്യകയെ അദ്ദേഹം ദത്തെടുത്തു. കൊല്ലം രാജകുടുംബവും തൃപ്പാപ്പൂർ രാജകുടുംബവും ഒരു കുടുംബത്തിന്റെ ശാഖകളായിരുന്നതിനാൽ തന്നോട് ആലോചിക്കാതെ ദത്തെടുത്തത് മാൎത്താണ്ഡവൎമ്മ മഹാരാജാവിന് രസിച്ചില്ല. അദ്ദേഹം ഒരു സൈന്യത്തോടുകൂടി കൊല്ലത്തു ചെന്ന് കൊല്ലംരാജാവിനെ യുദ്ധത്തിൽ തോല്പിച്ചു. അതിന്നുശേഷം കൊല്ലംരാജാവുമായി ഒരുടമ്പടിയും ചെയ്തു. ആ ഉടമ്പടികൊണ്ടു കൊല്ലംരാജാവിന്റെ പിൽക്കാലത്തു കൊല്ലംരാജ്യവും മാൎത്താണ്ഡവൎമ്മ മഹാരാജാവിന്റെ കീഴിലുള്ള തിരുവിതാംകൂറിനോടു ചേരുന്നതാണെന്നും അതുവരെ മഹാരാജാവിന്നു കപ്പം കൊടുത്തുകൊള്ളണമെന്നും തിരുവിതാംകൂറിലെ സൈന്യത്തിന്റെ ഒരു ഭാഗം കൊല്ലത്തു താമസിപ്പിച്ചുകൊള്ളണമെന്നും വ്യവസ്ഥപ്പെടുത്തി. അതിന്നും പുറമെ കായംകുളവുമായുള്ള ബന്ധം വേർപെടുത്തിക്കൊള്ളാമെന്നും കൊല്ലം രാജാവ് സമ്മതിച്ചു. മഹാരാജാവ് കൊല്ലംരാജാവിനെ തിരുവനന്തപുരത്തു കൊണ്ടുവന്നു വലിയകോയിക്കൽ താമസിപ്പിക്കയും ചെയ്തു.

5. കൊട്ടാരക്കരയുമായുള്ള ബന്ധം.

തിരുവിതാംകൂർ രാജകുടുംബവും കൊട്ടാരക്കര രാജകുടുംബവും ഒരു രാജകുടുംബത്തിൽനിന്നു പിരിഞ്ഞ ശാഖകളാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. കൊല്ലം 909-ൽ കൊട്ടാരക്കര രാജകുടുംബത്തിൽ ഒരു റാണി മാത്രമേ ഉണ്ടായിരുന്നുള്ളു. അതുകൊണ്ട് മാൎത്താണ്ഡവൎമ്മമഹാരാജാവു കൊട്ടാരക്കര രാജ്യം തിരുവിതാംകൂറിനോടു ചേൎക്കയും റാണിയെ തിരുവനന്തപുരത്തോ കൊട്ടാരക്കരയോ താമസിച്ചു കൊള്ളുവാൻ അനുവദിക്കയും ചെയ്തു.

6. കായംകുളവുമായുള്ള യുദ്ധം.

കൊല്ലം രാജാവ് വലിയകോയിക്കൽ താമസിച്ചുകൊണ്ടിരിക്കുമ്പോൾ കായംകുളം രാജാവ് ഗൂഢമായി അദ്ദേഹത്തിനെ കൊല്ലത്തേക്കു വരുത്തി. അവർ രണ്ടുപേരും കൂടി ഒരു വലിയ സൈന്യം ശേഖരിച്ചു മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ വൎദ്ധിച്ചുവരുന്ന ശക്തിയെ അമൎച്ച ചെയ്യണമെന്ന ഉദ്ദേശത്തോടുകൂടി യുദ്ധത്തിനൊരുങ്ങി. അതിന്നുവേണ്ടി അവർ കൊച്ചി രാജാവിനോട് സഹായത്തിന്നപേക്ഷിച്ചു. അവരുടെ ആവശ്യപ്രകാരം കൊച്ചിയിൽനിന്നും ഒരു സൈന്യത്തെ അയച്ചു കൊടുത്തു. ഈ മൂന്നു സൈന്യങ്ങളും കൂടി ഒരു ഭയങ്കരയുദ്ധ

ത്തിനുവേണ്ട ഒരുക്കങ്ങളെല്ലാം ചെയ്തു. കായംകുളം രാജാവിന്റെ പ്രവൃത്തി മാർത്താണ്ഡവർമ്മമഹാരാജാവിനെ വല്ലാതെ കുപിതനാക്കി. അദ്ദേഹം ഒരു വലിയ സൈന്യത്തെ ശേഖരിച്ച് കൊല്ലം രാജ്യവും കായംകുളം രാജ്യവും ഒന്നിച്ച് ആക്രമിക്കാനായി പടകൂട്ടിയയച്ചു. ഈ സൈന്യത്തെ നയിച്ചിരുന്നത് താണുപിള്ള എന്ന സേനാപതിയും, രായസമായിരുന്ന രാമയ്യനുമായിരുന്നു. യുദ്ധം വളരെ ഭയങ്കരമായി തുടങ്ങി. രണ്ടു പക്ഷത്തിലും കുറച്ചുകാലത്തേക്ക വിജയലക്ഷണങ്ങളൊന്നും കണ്ടില്ല. കായംകുളം രാജാവ് കൊല്ലപ്പെട്ടു. പക്ഷെ അദ്ദേഹത്തിന്റെ അനുജൻ ഉടനെ ആ സ്ഥാനം കയ്യേറ്റു യുദ്ധം തുടർന്നു. തിരുവിതാംകൂറിനു ജയം പ്രയാസമാണെന്നുകണ്ടു യുദ്ധം തൽക്കാലം നിർത്തിവച്ചു. മഹാരാജാവ് രാമയ്യനെ ഉടനെ തിരുനൽവേലിയിൽ അയച്ച് അവിടെ നിന്നും ഒരു സൈന്യത്തെ ശേഖരിച്ചുകൊണ്ട് പെട്ടെന്നു വീണ്ടും യുദ്ധത്തിനെത്തി. പുതിയ സൈന്യം വന്നുചേർന്നതിനുശേഷം യുദ്ധം അധികകാലത്തേയ്ക്കു നിലനിന്നില്ല. കായംകുളം സൈന്യം പരാജിതരായി. അതിനാൽ കായംകുളം രാജാവ് മാർത്താണ്ഡവർമ്മമഹാരാജാവിനോട് സമാധാനത്തിന്നപേക്ഷിച്ചു. ഇങ്ങനെകായംകുളം രാജ്യവുമായുള്ള ആദ്യത്തെ യുദ്ധം അവസാനിച്ചു.

### 7. രാമയ്യൻ ദളവ.

ആറുമുഖംപിള്ള ദളവ 911-ൽ മരിച്ചതിനുശേഷം ഒരുകൊല്ലക്കാലം അദ്ദേഹത്തിന്റെ അനുജൻ താണുപിള്ള ദളവയായി. 912-ൽ കൊട്ടാരം രായസമായിരുന്ന രാമയ്യനെ മഹാരാജാവ് ദളവയായി നിയമിച്ചു. രാമയ്യൻ ബാല്യത്തിൽത്തന്നെ സ്വദേശമായ തിരുനൽവേലിയിൽ നിന്നും തിരുവനന്തപുരത്തേയ്ക്ക് ഉപജീവനത്തിനായി വന്ന ആളാണ്. മാർത്താണ്ഡവർമ്മമഹാരാജാവ് ആദ്യമായി രാമയ്യനെക്കണ്ടത് വഞ്ചിയൂർ അത്തിയറപ്പോറ്റിയുടെ പാചകനായിട്ടാണ്. അദ്ദേഹത്തിന്റെ ബുദ്ധിസാമർത്ഥ്യവും വകതിരിവും കണ്ടിട്ട് തിരുമനസ്സിലേയ്ക്ക് തൃപ്തിതോന്നുകയും കൊട്ടാരത്തിൽ ഒരു ജോലികൊടുക്കയും ചെയ്തു. അദ്ദേഹത്തിന്റെ സാമർത്ഥ്യം ഒന്നുമാത്രമാണ് ഏറ്റവും ഉയർന്ന ഉദ്യോഗം ലഭിക്കുവാനിടയാക്കിയത്. രാമയ്യൻ ഒരു യുദ്ധവീരനും രാജ്യതന്ത്രജ്ഞനും സൂക്ഷ്മബുദ്ധിമാനും മഹാരാജാവിന്റെ ഉറ്റമിത്രവുമായിരുന്നു. തന്റെ ജീവകാലം മുഴുവനും മാർത്താണ്ഡവർമ്മമഹാരാജാവിനുവേണ്ടി എന്തും ചെയ്യുവാനും അദ്ദേഹം സന്നദ്ധനായിരുന്നു.

### 8. രണ്ടാമത്തെ കായംകുളംയുദ്ധം.

കൊല്ലവർഷം 909-ൽ കൊല്ലംരാജാവായിരുന്ന രവിവർമ്മരാജാവ് നാടുനീങ്ങി. ഉടൻ തന്നെ കായംകുളംരാജാവ് മുമ്പിലത്തെ ഉ

ത്തിനെ അടിസ്ഥാനമാക്കി കൊല്ലം രാജ്യത്ത് തന്റെ അധികാരം നടത്തിത്തുടങ്ങുകയും അനന്തിരവനായ ഒരു തമ്പുരാനെ കൊല്ലത്തു ഭരണം നടത്തുന്നതിനു നിയമിക്കയും ചെയ്തു. മാർത്താണ്ഡവർമ്മമഹാരാജാവാകട്ടെ കായംകുളം രാജാവിന്റെ ഈ പ്രവൃത്തി ന്യായമല്ലെന്നും കൊല്ലം രാജാവും താനുമായുള്ള ഉടമ്പടിപ്രകാരം കായംകുളത്തുനിന്നുള്ള ഒന്നു ദുർബ്ബലപ്പെട്ടിരിക്കുന്നതിനാൽ കൊല്ലം രാജ്യം തിരുവിതാംകൂറിന്നാട്ടു ചേരേണ്ടതാണെന്നും വാദിച്ചു. കായംകുളം രാജാവ് അതുപ്രകാരം കൊല്ലംരാജ്യം വിട്ടുകൊടുക്കാത്തതിനാൽ മഹാരാജാവ് വീണ്ടും കായംകുളവുമായി യുദ്ധത്തിനൊരുങ്ങി. ഈ യുദ്ധത്തിൽ ഡച്ചുകാരും കായംകുളം രാജാവിന്റെ പക്ഷത്തിൽ ചേർന്ന് യുദ്ധം ചെയ്തിരുന്നു. അതിനും പുറമെ ചെമ്പകശ്ശേരിരാജാവും ഗൂഢമായി കായംകുളത്തെ സഹായിച്ചിരുന്നു. ആ യുദ്ധം കുറച്ചുകാലം തുടർന്നു നിൽക്കയും ചെയ്തു.

## 9. ഡച്ചുകാരുമായുള്ള യുദ്ധം.

മേൽപ്രകാരം തിരുവിതാംകൂറിന്റെ ശക്തി വർദ്ധിച്ചുവരുന്നതു ഡച്ചുകാരുടെ കച്ചവടത്തിനുള്ള യുദ്ധങ്ങളാലും യുദ്ധംകൊണ്ടുള്ള കച്ചവടത്തിനും പ്രതിബന്ധകമായി വരുന്നെന്നാണെന്ന് അവർ കരുതി. അതിനാൽ കൊച്ചി, സിലോൺ എന്നീ സ്ഥലങ്ങളിലെ ഡച്ചുഗവർണർ ഉപായത്തിൽ കൊട്ടാരക്കര രാജ്ഞിയെക്കൊണ്ട് ഒരു സഖ്യം ചെയ്തു. രാജ്ഞിതന്നെ ആ രാജ്യം ഭരിക്കണമെന്നും അതിനു തിരുവിതാംകൂർ മഹാരാജാവ് വിരോധം കാണിക്കുന്നപക്ഷം യുദ്ധത്തിനു വേണ്ടുന്ന ഒരുക്കങ്ങൾ തങ്ങൾ ചെയ്തുകൊള്ളാമെന്നും ഗവർണർ കരാറു ചെയ്തുകൊടുത്തു. ഈ സംഗതിയറിഞ്ഞ് മഹാരാജാവ് സൈന്യത്തോടുകൂടി കൊട്ടാരക്കരയ്ക്കു പുറപ്പെട്ടു. മഹാരാജാവും സൈന്യവും എത്തുന്നുവെന്നു കേട്ടപ്പോൾതന്നെ രാജ്ഞി ഭയപ്പെട്ടു സ്വരാജ്യംവിട്ടു കൊച്ചിയിലേക്കുപോയി. ഈ അവസരത്തിൽ ഡച്ചുസൈന്യം തങ്കച്ചേരി മുതലായ സ്ഥലങ്ങളും ആക്രമിച്ച് ഇരണിയൽ എന്ന പ്രദേശത്തേക്കു പുറപ്പെട്ടു. തിരുവിതാംകൂർ സൈന്യവും അവിടെ എത്തി. നാഗർകോവിലിനും ഇരണിയലിനും മദ്ധ്യത്തിൽവെച്ചു ഭയങ്കരമായ യുദ്ധവും തുടങ്ങി. ആ യുദ്ധം രണ്ടുമാസത്തോളം നീണ്ടുനിന്നു. ഒടുവിൽ ഡച്ചുസൈന്യങ്ങൾ തോൽക്കുകയും പല യുദ്ധസാമഗ്രികളും ഇട്ടെറിഞ്ഞ് ഓടുകയും ചെയ്തു. ചില ഡച്ചുകാരെ മഹാരാജാവു തടവുകാരാക്കിപ്പിടിച്ചു. അനേകം തോക്കുകളും വാളുകളും ആ യുദ്ധത്തിൽ മഹാരാജാവിനു കിട്ടി. തടവുകാരാക്കിപ്പിടിച്ചവരെ ഉദയഗിരിക്കോട്ടയിൽ പാർപ്പിച്ചു. ഈ തടവുകാരിൽ പ്രധാനനായിരുന്ന ഒരാളാണ് കാലക്രമത്തിൽ മഹാരാജാവിന്റെ സേനാനായകനായിത്തീർന്ന 'ഡിലനായി'

എന്ന വലിയകപ്പിത്താൻ. മേൽപ്പറഞ്ഞ യുദ്ധം അവസാനിച്ചതോടുകൂടി കൊട്ടാരക്കരരാജ്യം വീണ്ടും മഹാരാജാവിന്റെ അധീനത്തിൽതന്നെയായിത്തീൎന്നു.

### 10. ചന്ദാസാഹിബ്ബിന്റെ ആക്രമണം.

ഈക്കാലത്തിന്നടുത്തുതന്നെ 915-ൽ ആൎക്കാട്ടുനവാബിന്റെ ബന്ധുക്കളായ ചന്ദാസാഹിബ്, ബഡാസാഹിബ് എന്ന രണ്ടു പട്ടാണിപ്രമാണികൾ ചില സൈന്യങ്ങളോടുകൂടിവന്ന് തെക്കൻതിരുവിതാംകൂറിൽ ശുചീന്ദ്രം, നാഗരുകോവിൽ മുതലായ പ്രദേശങ്ങൾ ആക്രമിച്ചു കൊള്ളയിട്ടുതുടങ്ങി. ഈ വൎത്തമാനം അറിഞ്ഞപ്പോൾ മഹാരാജാവ് ഏതാനം സൈന്യങ്ങളേയും രാമയ്യനേയും അങ്ങോട്ടയച്ചു. ആ പട്ടാണിസൈന്യത്തോടു യുദ്ധംചെയ്തു ജയിക്കുന്നതുപ്രയാസമാണെന്നു കാണുകയാൽ മഹാരാജാവിന്റെ അനുവാദപ്രകാരം രാമയ്യൻ അവൎക്കു പല സമ്മാനങ്ങളും ധനവും കൊടുത്തു സന്തോഷിപ്പിച്ച് ഒരുവിധം അവരെ തിരിയെ അയച്ചു.

### 11. കായംകുളവുമായുള്ള ഉടമ്പടി.

കായംകുളവുമായുള്ള യുദ്ധം ഇതുവരെയും ഇടവിട്ടിട്ട് തുടൎന്നു ജയിച്ചും തോറ്റും നടന്നുവന്നിരുന്നു. 916-ൽ മഹാരാജാവ് ആ യുദ്ധം അവസാനിപ്പിക്കണമെന്നു തീൎച്ചപ്പെടുത്തി. കായംകുളം രാജാവിനെ സഹായിച്ചുംകൊണ്ടിരിക്കുന്ന ഡച്ചുകാരുടെ കൊല്ലത്തുള്ള കോട്ടയെ ആക്രമിപ്പാനായി അനേകം സൈന്യങ്ങളേയും രാമയ്യനേയും ഡച്ചുയുദ്ധത്തിൽ തടവുകാരനായിപ്പിടിച്ച ഡിലനായിയെ തന്റെ സൈന്യത്തിൽ ഒരു പ്രധാനനാക്കി അയാളെയും അയച്ചു. ആ യുദ്ധം വളരെ ഭയങ്കരമായ വിധത്തിലാണ് നടന്നത്. കായംകുളം സേനയുടെ നായകനായിരുന്ന അച്യുതവാരിയർ കാൎയ്യക്കാർ എന്ന വീരപുരുഷന്റെ പരാക്രമത്താൽ മഹാരാജാവിന്റെ 6000 ത്തോളം ആളുകളുള്ള വലിയ സൈന്യം ആ യുദ്ധത്തിൽ തീരെ തോറ്റുപോയി. അതിനാൽ തൽക്കാലം കൊല്ലം രാജ്യം കായംകുളത്തിന്റെ അധീനത്തിൽതന്നെയിരുന്നു. എന്നാൽ കായംകുളം രാജാവ് അതുകൊണ്ടു തൃപ്തിപ്പെടാതെ 917-ൽ കിളിമാനൂർ കോട്ടയെ ആക്രമിച്ചു സ്വാധീനപ്പെടുത്തി. അച്യുതവാരിയർ ഇക്കാലത്തെയ്ക്ക് പരലോകം പ്രാപിച്ചിരുന്നു. മാൎത്താണ്ഡവൎമ്മ മഹാരാജാവാകട്ടെ പുതുതായി 5000 സൈന്യങ്ങളെ ശേഖരിച്ചും ഡച്ചുയുദ്ധത്തിൽ തടവുകാരനായിപ്പിടിച്ച ഡിലനായിയെ തന്റെ സൈന്യത്തിൽ ഒരു പ്രധാന പടനായകനാക്കി നിയമിച്ചും യുവരാജാവിനോടും ദളവ രാമയ്യനോടും കൂടിച്ചേൎന്ന് വീണ്ടും യുദ്ധം ആരംഭിച്ചു. ആ യുദ്ധത്തിൽ കായംകുളം സൈന്യങ്ങൾ

തോററു പിന്മാറി. മഹാരാജാവിന്റെ സൈന്യങ്ങറം അവരെ പി
ന്തുടൎന്നു മാന്നാൎവരെ ആക്രമിച്ചു. അപ്പോറം കായംകുളം രാജാവു
സന്ധിക്കപേക്ഷിക്കയും ചെയ്തു. ആ സന്ധിപ്രകാരം കായംകുളം രാ
ജ്യത്തിലെ ഏതാനും ഭാഗം തിരുവിതാംകൂറിലേക്കു വിട്ടുകൊടുക്കാമെ
ന്നും കായംകുളം രാജാവു തിരുവിതാംകൂർ രാജാവിന്റെ മിത്രമായിരുന്നു
കൊള്ളാമെന്നും ആണ്ടുതോറും കുറെ ധനവും ഒരാനയും തിരുവിതാംകൂർ
രാജാവിനു കപ്പമായി കൊടുത്തുകൊള്ളാമെന്നും മററും നിശ്ചയിച്ചിരു
ന്നു. ഈ ഉടമ്പടി മാന്നാറുവെച്ചാണു ഉണ്ടായതു. ഇതോടുകൂടി
കൊല്ലം രാജ്യം തിരുവിതാംകൂറിനോടു ചേരുകയും ചെയ്തു. മഹാ
രാജാവു മാൎത്താണ്ഡവൎമ്മകുലശേഖരപ്പെരുമാറം എന്ന സ്ഥാനവും
വഹിച്ചു.

### 12. കായംകുളംരാജ്യം കീഴടക്കിയതു.

മാന്നാറു വെച്ചുചെയ്ത ഉടമ്പടിയനുസരിച്ചു കായംകുളം രാജാ
വു തിരുവിതാംകൂറിലേക്കു കപ്പം അയച്ചുകൊടുത്തില്ല. അതിനാൽ ആ
കപ്പം പിരിപ്പാനായി രാമയ്യൻ മാവേലിക്കരെച്ചെന്നു താമസിച്ചു. ക
പ്പം അയച്ചുതരാത്തപക്ഷം വീണ്ടും യുദ്ധത്തിനൊരുങ്ങുന്നതാണെന്നു
കായംകുളം രാജാവിനെ അറിയിക്കയും ചെയ്തു. മാനിയായ കായം
കുളം രാജാവു കപ്പം കൊടുത്തുംകൊണ്ടു രാജാവായി ഇരിക്കുന്നതിനെ
ക്കാറം ഭേദം നാടുവിട്ടുപോകയാണെന്നു തീൎച്ചപ്പെടുത്തി. എന്നിട്ടു ക
പ്പം തന്നു തീൎപ്പാൻ പതിനഞ്ചുദിവസത്തെ ഇടതരേണമെന്നു രാമയ്യനെ
അറിയിച്ചു. രാമയ്യൻ അതു സമ്മതിച്ചു. ആ അവധികഴിഞ്ഞിട്ടും
സംഖ്യ കൊടുത്തയച്ചു കാണാഞ്ഞപ്പോറം രാമയ്യൻ യുദ്ധത്തിനൊരു
ങ്ങി സൈന്യങ്ങളോടുകൂടി കായംകുളംകൊട്ടാരം വളഞ്ഞു. പക്ഷേ
കൊട്ടാരത്തിൽ അപ്പോറം ഒരു മനുഷ്യപ്രാണിയും ഉണ്ടായിരുന്നില്ല.
ഒരു കാക്കും ഉണ്ടായിരുന്നില്ല. രാജാവും കുടുംബങ്ങളും ഭൃത്യന്മാരുമെ
ല്ലാം സകല മുതലും എടുത്തുംകൊണ്ടു രണ്ടുദിവസം മുമ്പുതന്നെ രാ
ജ്യം വിട്ടു കഴിഞ്ഞിരുന്നു. കൊട്ടാരം വളഞ്ഞിട്ടും ശത്രുക്കളുടെ ശ
ബ്ദമൊന്നും കേറംക്കാഞ്ഞപ്പോറം രാമയ്യൻ ചില സഹായക്കാരോടുകൂ
ടി സൂക്ഷിച്ചുംകൊണ്ടു കൊട്ടാരത്തിനുള്ളിൽ കടന്നു. നോക്കുന്ന സ്ഥ
ലമെല്ലാം ശൂന്യശൂന്യമായി കാണുകയും ചെയ്തു. ഒടുവിൽ ഒരു മുറി
ക്കകത്തു ചില എഴുത്തുകളും മുറിഞ്ഞുകെട്ടുവന്ന ചില വാളുകളുംമാത്രം
കിടക്കുന്നതുകണ്ടു. ആ എഴുത്തുകളിൽ ചിലതു ചെമ്പകശ്ശേരി രാജാ
വിന്റെ ആണെന്നറിഞ്ഞപ്പോറം ആ രാജാവും കായംകുളം രാജാ
വിന്റെ സഹായിയായിരുന്നുവെന്നു മനസ്സിലാക്കയും അമ്പലപ്പുഴരാ
ജ്യം പിടിപ്പാൻ മഹാരാജാവിനെ പ്രേരിപ്പിക്കണമെന്നു കരുതുകയും
ചെയ്തു. ഇങ്ങനെ കായംകുളം രാജ്യവും തിരുവിതാംകൂറിലേക്കടങ്ങി.

### 13. ദത്തെടുത്തത്.

ഇക്കാലത്ത് മഹാരാജാവിന്റെ സഹോദരിയും കാർത്തികതിരുനാൾ യുവരാജാവിന്റെ മാതാവുമായ ഒരു രാജ്ഞി മാത്രമേ രാജകുടുംബത്തിൽ ആററിങ്ങൽത്തമ്പുരാട്ടിയായിട്ടുണ്ടായിരുന്നുള്ളു. ആ രാജ്ഞിയിൽ സ്ത്രീസന്താനമുണ്ടായതുമില്ല. അതിനാൽ കൊല്ലവർഷം 923-ൽ കോലത്തിരി രാജകുടുംബത്തിൽനിന്നും രണ്ടു തമ്പുരാട്ടിമാരെ മഹാരാജാവു ദത്തെടുത്തു.

### 14. അമ്പലപ്പുഴരാജ്യം അടക്കിയത്.

അമ്പലപ്പുഴ രാജാവ് കായംകുളത്തെ സഹായിച്ചിരുന്നവനെന്നു മനസ്സിലായതുമുതൽതന്നെ ആ രാജാവിനെ ജയിച്ച് അമ്പലപ്പുഴ രാജ്യം അടക്കണമെന്ന് മാർത്താണ്ഡവർമ്മമഹാരാജാവ് നിശ്ചയിച്ചു. അതിനായി 925-ൽ രാമയ്യനെയും സൈന്യങ്ങളെയും അമ്പലപ്പുഴയ്ക്കയച്ചു. ഈ വർത്തമാനം അറിഞ്ഞ ഉടനെ അമ്പലപ്പുഴ രാജാവും അദ്ദേഹത്തിന്റെ സൈന്യങ്ങളെല്ലാം മാത്തൂർ പണിക്കരുടെ സേനാനായകത്വത്തിൻകീഴിൽ യുദ്ധത്തിനൊരുങ്ങി. തോട്ടപ്പള്ളി എന്ന സ്ഥലത്തുവെച്ച് ആ യുദ്ധം അറു ദിവസത്തോളം അതിഭയങ്കരമായി നടന്നു. തിരുവിതാംകൂർ സൈന്യത്തിനു വളരെ നാശങ്ങളും പററി. അതുകണ്ട് രാമയ്യൻ ശത്രുക്കളെ യുദ്ധംചെയ്തു ജയിക്കാൻ പ്രയാസമാണെന്നു തീർച്ചപ്പെടുത്തി ഉപായത്തിൽ രാജാവിനെ കീഴടക്കാനുള്ള വഴി ആലോചിച്ചു. അമ്പലപ്പുഴ രാജാവിന്റെ ഉദ്യോഗസ്ഥപ്രധാനന്മാരിൽ ചിലരെ തക്കതായ പ്രതിഫലം കൊടുക്കാമെന്ന കരാറിന്മേൽ സ്വാധീനപ്പെടുത്തി. അവരുടെ സഹായത്തോടുകൂടി ചില സൈന്യങ്ങളെയുംകൊണ്ടു രാജധാനിയിൽ പ്രവേശിച്ചു. ആ സേവന്മാരുടെ ചതിയിലുൾപ്പെട്ട രാജാവ് രാമയ്യന്റെ തടവുകാരനായും തീർന്നു. തടവുകാരനാക്കിപ്പിടിച്ച രാജാവിനെ തക്ക കാവലോടുകൂടി രാമയ്യൻ തിരുവനന്തപുരത്തേക്കയച്ചു. ആ രാജാവിന്റെ സേനാനായകനായിരുന്ന മാത്തൂർപണിക്കരെയും മിത്രമായിരുന്ന തെക്കേടത്തു ഭട്ടതിരിയെയും മഹാരാജാവിന്റെ അടുക്കൽ കൊണ്ടുവന്നു മുഖം കാണിപ്പിച്ചു. മഹാരാജാവ് അവർക്കു പല സ്ഥാനമാനങ്ങളും കല്പിച്ചുകൊടുക്കയും ചെയ്തു. ഇങ്ങനെ അമ്പലപ്പുഴരാജ്യവും തിരുവിതാംകൂറിൽചേർന്നു.

### 15. തെക്കൻകൂറും വടക്കൻകൂറും അടക്കിയത്.

തെക്കൻകൂറും വടക്കൻകൂറും ഇക്കാലത്ത് ചെറിയ രാജ്യങ്ങളായിരുന്നു; അവിടങ്ങളിലെ രാജാക്കന്മാർ അമ്പലപ്പുഴ രാജാവിന്റെ സഹായികളുമായിരുന്നു. അമ്പലപ്പുഴ കീഴടക്കിയതിനുശേഷം അധികം

താമസിക്കാതെതന്നെ ആ രാജ്യങ്ങളും കീഴടക്കാൻ മഹാരാജാവ് സൈന്യങ്ങളെ അയച്ചു. യുദ്ധംകൂടാതെതന്നെ ആ രാജ്യങ്ങൾ കീഴടക്കാൻ സാധിക്കയും ചെയ്തു.

16. തൃപ്പടിദാനം.

ശത്രുക്കളെ അമർത്തുന്നതിനുവേണ്ടി പലതരം ക്രൂരതകളും ചില അനീതികൾ തന്നെയും പ്രവർത്തിച്ചതു നിമിത്തം ജനങ്ങൾക്കു തന്നെക്കുറിച്ചു മോശമല്ലാതെ മറ്റു വിശ്വാസങ്ങളുണ്ടാകാൻ പ്രയാസമാണെന്നു മഹാരാജാവു കണ്ടു. അതിനാൽ തന്ത്രജ്ഞനായ അവിട്ടുന്ന പ്രജകളുടെ ക്ഷേമവും സമാധാനവും രാജ്യരക്ഷയുമല്ലാതെ വല്ലതെങ്കിലും സ്വാർത്ഥമോ പദവിയിൽ ആഗ്രഹമോ തനിക്കില്ലെന്നു ജനങ്ങളെ ബോധ്യപ്പെടുത്തുന്നതിനായി യുവരാജാവു മുതലായ സകല രാജകുടുംബാംഗങ്ങളോടുംകൂടി ശ്രീപത്മനാഭക്ഷേത്രത്തിലെഴുന്നള്ളി രാജ്യം മുഴുവനും ഉടവാളോടുകൂടി ശ്രീപത്മനാഭസ്വാമിക്ക് തൃപ്പടിദാനമായി സമർപ്പിച്ചു. 925 മകരം 5-ാംനു- കാലത്താണ് ഈ സംഭവം നടത്തിയതു്. അതിന്റെശേഷം ശ്രീപത്മനാഭന്റെ ദാസനെന്ന നിലയിൽ ക്ഷേത്രത്തിൽനിന്ന് ഉടവാൾ വാങ്ങിട്ടാണ് രാജ്യം ഭരിച്ചത്. മേലിലുണ്ടാകുന്ന മഹാരാജാക്കന്മാരും അപ്രകാരം ചെയ്തുകൊള്ളണമെന്നും നിശ്ചയിച്ചു. മഹാരാജാവിന്റെ ഈ പ്രവൃത്തി ജനങ്ങളുടെ ഇടയിൽ വേണ്ടിടത്തോളം മതിപ്പുണ്ടാക്കിത്തീർക്കയും ചെയ്തു. അന്നുമുതൽക്കാണ് തിരുവിതാംകൂർ മഹാരാജാക്കന്മാർ 'ശ്രീപത്മനാഭദാസൻ' എന്നു സ്ഥാനപ്പേരുണ്ടായത്.

17. ഡച്ചുകാരോടുള്ള ഉടമ്പടി.

തിരുവിതാംകൂർ മഹാരാജാവിന്റെ ശക്തി ക്രമത്തിൽ വർദ്ധിച്ചു വരുന്നതു കണ്ടപ്പോൾ മഹാരാജാവുമായി യോജിച്ചിരിക്കാതെ തങ്ങളുടെ കച്ചവടത്തിനു ഗുണമായിരിക്കയില്ലെന്നു ഡച്ചുകാർ ബോധ്യപ്പെട്ടു. അതിനാൽ മഹാരാജാവുമായി ഉടമ്പടിചെയ്‌വാൻ 923 മുതൽ അവർ ശ്രമിച്ചുതുടങ്ങി. പല കരാറുകളും രാമയ്യൻ മുഖാന്തിരം എഴുതിയുണ്ടാക്കുകയും ചെയ്തു. പക്ഷേ അവയെല്ലാം രാമയ്യന്റെ ഇഷ്ടപ്രകാരം മാത്രമായിരുന്നതിനാൽ ഡച്ചുകാർക്ക് ഒട്ടും ഗുണകരമായിരുന്നില്ലെന്നു മാത്രമല്ല ദോഷകരവുമായിരുന്നു. അതിനാൽ ഡച്ചുഗവർണർ അതൊന്നും സമ്മതിച്ചില്ല. ഒടുവിൽ മഹാരാജാവുമായി ആലോചിച്ച് കൊല്ലം 928-ൽ മാവേലിക്കരവെച്ച് രണ്ടു കക്ഷികൾക്കും ഗുണപ്രദമായ ഉടമ്പടിചെയ്തു. ആ ഉടമ്പടിയിലെ പ്രധാന നിശ്ചയങ്ങൾ ഇവയാണ്:—(1) തിരുവിതാംകൂറും ഡച്ചുകാരും തമ്മിൽ ഇണങ്ങിയിരിക്കണം. (2)ഡച്ചുകാരല്ലാതെ മറ്റു യൂറോപ്യ

ന്മാർ തിരുവിതാംകൂറിൽ പുതുതായി പ്രവേശം അനുവദിക്കരുത്. (3) ഇടവാ, വിഴിഞ്ഞം, അഞ്ചുതെങ്ങ് ഈ സ്ഥലങ്ങളിലുള്ള ഇംഗ്ലീഷുകാർക്ക് ഉപദ്രവമായി യാതൊന്നും ചെയ്യരുത്. (4) ഡച്ചുകാർക്ക് ചെയ്യുന്നതിനധികം സഹായം ഇംഗ്ലീഷുകാർക്ക് ചെയ്യരുത്. (5) ഡച്ചുകാർക്ക് കച്ചവടം സംബന്ധിച്ചു വേണ്ടിവരുന്ന സകല സഹായങ്ങളും ചെയ്തുകൊടുക്കണം. (6) തിരുവിതാംകൂറിന്റെ ശത്രുക്കൾക്ക ഡച്ചുകാർ യാതൊരു സഹായവും ചെയ്യരുത്.

### 18. ഫ്രഞ്ചുകാർ.

കൊല്ലം 925-ാമാണ്ടിടയ്ക്ക് ഫ്രഞ്ചുകാരായ കച്ചവടക്കമ്പനിക്കാർ കുളച്ചൽ എന്ന സ്ഥലത്ത് ഒരു പാണ്ടികശാല സ്ഥാപിച്ചു കച്ചവടം നടത്തുവാൻ വേണ്ട ആലോചനകളും ശ്രമങ്ങളും ചെയ്തു. എന്നാൽ അതിനുമുമ്പുതന്നെ വിദേശീയരായ ഡച്ചുകാരും ഇംഗ്ലീഷുകാരും തിരുവിതാംകൂറിൽ കച്ചവടത്താവളങ്ങൾ പലേടത്തും ഉറപ്പിച്ചിട്ടുള്ളതിനാൽ ഇനി ഫ്രഞ്ചുകാർക്കും കൂടി അതിനുള്ള അവസരം കൊടുക്കുന്നത് തീരെ യുക്തമല്ലെന്നു മഹാരാജാവു തീർച്ചപ്പെടുത്തി. അവർക്ക് തിരുവിതാംകൂറിൽ കച്ചവടസ്ഥലം സ്ഥാപിക്കാൻ സമ്മതം കൊടുത്തതുമില്ല.

### 19. കൊച്ചിരാജാവുമായുള്ള യുദ്ധവും ഉടമ്പടിയും.

തിരുവനന്തപുരത്തു താമസിപ്പിച്ചിരുന്ന അമ്പലപ്പുഴരാജാവ് അവിടെനിന്ന് ഒളിച്ചോടിപ്പോയി കൊച്ചിരാജാവിനെ ശരണം പ്രാപിച്ചു. എന്നിട്ട് കൊച്ചിരാജാവിന്റെ കീഴിലുള്ള പാലിയത്തച്ചൻ കൊരട്ടിക്കയ്മൾ കോടശ്ശേരിക്കർത്താവ് തോട്ടാശ്ശേരിത്തലച്ചെന്നവർ എന്നിവരുടെ നായകത്വത്തോടുകൂടി കൊച്ചിരാജാവിന്റെ സൈന്യങ്ങളെ ശേഖരിച്ച് വീണ്ടും തിരുവിതാംകൂറിനോടു യുദ്ധത്തിനൊരുങ്ങി. മാർത്താണ്ഡവർമ്മമഹാരാജാവ് ആ വർത്തമാനം അറിഞ്ഞ് അവരോടെതിർക്കുന്നതിനായി രാമയ്യൻ, ഡിലനായി മുതലായവരെ സൈന്യങ്ങളോടുകൂടി വടക്കോട്ടയച്ചു. പുറക്കാട് എന്ന സ്ഥലത്തുവെച്ച് രണ്ടുസൈന്യങ്ങളും കൂട്ടിമുട്ടി യുദ്ധവും തുടങ്ങി. ആ യുദ്ധത്തിൽ കൊച്ചിസൈന്യം തിരിഞ്ഞോടി. പാലിയത്തച്ചൻ തോട്ടാശ്ശേരിത്തലച്ചെന്നവർ, കോടശ്ശേരിക്കർത്താവ് എന്നീ പ്രധാനന്മാരെ തടവുകാരാക്കിപ്പിടിച്ച് രാമയ്യൻ തിരുവനന്തപുരത്തേക്കയച്ചു. തിരുവിതാംകൂർ സൈന്യങ്ങൾ പിന്നെയും വടക്കോട്ടാക്രമിച്ച് മാടത്തിൻകര എന്ന സ്ഥലത്ത് കൊച്ചിരാജാവിനുണ്ടായിരുന്ന കോവിലകം കൈവശപ്പെടുത്തി. അതിനും പുറമെ അക്കാലത്തുതന്നെ വടക്കുനിന്ന് സാമൂതിരിയും കൊച്ചിയെ ആക്രമിച്ചു. അതെല്ലാംകൂടി കണ്ടപ്പോൾ കൊച്ചി

രാജാവ് ഒരാളെ അയച്ച് മഹാരാജാവിനോട് സന്ധിക്കപേക്ഷിച്ചു. മഹാരാജാവ് സൈന്യങ്ങളെ പിൻവലിപ്പാൻ കല്പനയും അയച്ചു. തടവുകാരാക്കിപ്പിടിച്ച പാലിയത്തച്ചൻ-മുതലായവരെ കരാറുപ്പണം വാങ്ങി വിട്ടയപ്പാനും തീർച്ചപ്പെടുത്തി. പാലിയത്തച്ചനും കോഴിക്കോട്ടുരികത്താരും അതുപ്രകാരം പണംകൊടുത്തു വിട്ടുപോയി. മാന്യയായ തോട്ടശ്ശേരിത്തലച്ചന്നവരുടെ ധനംകൊണ്ട് മററുള്ളവരെക്കാൾ താഴെയായിരുന്നില്ലെങ്കിലും പണംകൊടുത്തു ശത്രുവിൽനിന്നു രക്ഷപ്പെടുന്നതിനെക്കാൾ ഭേദം തടവുകാരനായിത്തന്നെ മരിക്കയാണെന്നാണ് തീർച്ചപ്പെടുത്തിയത്. ആറുമാസത്തിനുള്ളിൽ അദ്ദേഹം എങ്ങനെയോ മരിക്കയും ചെയ്തു. കൊച്ചിരാജാവുമായുള്ള സന്ധിക്കരാറു കഴിയുന്നതിനു മുമ്പിൽത്തന്നെ 'കരപ്പുറം' എന്ന പ്രദേശത്തിന്റെ അധികാരത്തെപ്പററി കൊച്ചിയും തിരുവിതാംകൂറുമായി തർക്കം നേരിട്ടു. ആ വഴിക്കു വീണ്ടും വഴക്കമൂത്ത് രണ്ടുകൂട്ടരും യുദ്ധത്തിനൊരുങ്ങി; എങ്കിലും കൊച്ചിരാജാവിന് വടക്കുനിന്ന് സാമൂതിരിയുടെ ആക്രമണവും കൂടി നേരിട്ടിരുന്നതിനാലും മററും വലിയ യുദ്ധമൊന്നും കൂടാതെതന്നെ ആ രാജാവു വഴിപ്പെട്ടു. മഹാരാജാവ് മാവേലിക്കരെ എഴുന്നള്ളിയിരുന്നതിനാൽ കൊച്ചിരാജാവും അവിടെയെത്തി. രണ്ടു രാജാക്കന്മാരും തമ്മിൽ മിത്രങ്ങളായിരിക്കത്തക്കവിധം ഒരു ഉടമ്പടി ചെയ്തു. ആ ഉടമ്പടിപ്രകാരം അമ്പലപ്പുഴ, തെക്കുംകൂർ, വടക്കുംകൂർ മുതലായ രാജാക്കന്മാരുടെ മേൽക്കോയ്മാധികാരം കൊച്ചിരാജാവ് ഉപേക്ഷിച്ചതായി സമ്മതിക്കയും ചെയ്തു.

### 20. ചില നാട്ടുകാരുടെ ക്ഷോഭം അടക്കിയത്.

കൊല്ലം 929-ാമാണ്ടിടയ്ക്ക് അമ്പലപ്പുഴ, ചങ്ങനാശ്ശേരി, കോട്ടയം, ഏററുമാനൂർ മുതലായ പ്രദേശങ്ങളിലെ ജനങ്ങൾ ആ പ്രദേശങ്ങളിലെ പഴയരാജാക്കന്മാരുടെയും മററും പ്രേരണ വഴിക്ക് മഹാരാജാവിന്റെ അധികാരത്തെ വകവെക്കാതിരിക്കുന്നതിനും നാട്ടിൽ കലഹം വർദ്ധിപ്പിക്കുന്നതിനും തുടങ്ങി. ആ ക്ഷോഭം അമർച്ചചെയ്വാൻ മഹാരാജാവു ചില സൈന്യങ്ങളോടുകൂടി രാമയ്യനെ അയച്ചുവെങ്കിലും അവരെക്കൊണ്ട് അതു സാധിച്ചില്ല. അപ്പോൾ മഹാരാജാവ് മൈസൂർ സുൽത്താനായ ഹൈദരാലിയുടെ സഹായം അപേക്ഷിച്ചുകൊണ്ട് അങ്ങോട്ട് ഒരാളെ അയച്ചു. ഹൈദരാലിയും സൈന്യങ്ങളും വരുവാൻ തുടങ്ങുന്നുവെന്നു കേട്ടപ്പോൾത്തന്നെ മതഭ്രംശവും മററും പററിപ്പോയേക്കുമെന്നു കരുതി പേടിച്ച് ആവക ജനങ്ങളെല്ലാം കലഹം നിർത്തി ശാന്തരാകയും മഹാരാജാവിന്റെ അധികാരത്തെ സമ്മതിക്കയും ചെയ്തു. അപ്രകാരം ജനങ്ങളുടെ ക്ഷോഭം ശമിച്ചതു കണ്ട

ഇപ്പോൾ തൽക്കാലം ഇനി സഹായം ആവശ്യമില്ലെന്ന വിവരം മഹാരാജാവ് ഹൈദരാലിയെ അറിയിക്കയും ചെയ്തു.

### 21. സാമൂതിരിയുടെ ആക്രമണം.

ഇക്കാലത്തു കോഴിക്കോട്ടു രാജാവായ സാമൂതിരിപ്പാട്ടിലെയും ശക്തി വർദ്ധിച്ചു വരികയായിരുന്നു. 930-ൽ ആ രാജാവ് കൊച്ചി രാജ്യത്തെ ചില സ്ഥലങ്ങളെല്ലാം ആക്രമിച്ചു കീഴടക്കി. അതിനു ശേഷം തിരുവിതാംകൂറിലേക്ക് ജലമാർഗ്ഗമായി സൈന്യങ്ങളെ നയിച്ചു. മഹാരാജാവിന് ആ വർത്തമാനം അറിവുകിട്ടിയ ഉടൻതന്നെ രാമയ്യനോടും ഡിലനായിയുടെ നേതൃത്വത്തിൽ സൈന്യങ്ങളോടും വടക്കോട്ടയച്ചു. പുറക്കാട്ടും അത്രുക്കറിയും ആ സൈന്യങ്ങൾ പാളയമടിച്ചു കാവലായി. സാമൂതിരിപ്പാട്ടിലെ സൈന്യങ്ങൾ ആ പ്രദേശങ്ങളിൽ എത്തിയ ഉടനെ യുദ്ധവും തുടങ്ങി. ആ യുദ്ധത്തിൽ കോഴിക്കോട്ടു സൈന്യങ്ങൾ തോറ്റു. എങ്കിലും രണ്ടാമതും കൂടെ സൈന്യങ്ങളെ ശേഖരിച്ചു തിരുവിതാംകൂറിനെ എതിർപ്പാൻ സാമൂതിരിരാജാവു സന്നദ്ധനായി. പക്ഷേ അപ്പോഴേയ്ക്കും മൈസൂർ സുൽത്താനായിരുന്ന ഹൈദരാലി കോഴിക്കോട്ടുരാജാവിന്റെ സ്വന്തം രാജ്യം ആക്രമിച്ചതിനാൽ ആ രാജാവിന് തിരുവിതാംകൂറിനോടു യുദ്ധത്തിനുള്ള ഏർപ്പാടു തൽക്കാലം നിർത്തിവെക്കേണ്ടിവന്നു.

### 22 കർണ്ണാട്ടിക്കിലെ നവാബുമായുള്ള ഉടമ്പടി.

മാർത്താണ്ഡവർമ്മമഹാരാജാവ് കേരളത്തിലുള്ള ഓരോരോ രാജ്യങ്ങളുമായി യുദ്ധവും ഉടമ്പടിയും ചെയ്തുകൊണ്ടിരിക്കുമ്പോൾ സഹ്യന്റെ കിഴക്കുള്ള രാജ്യങ്ങളിലും കലാപങ്ങളും യുദ്ധങ്ങളും നടന്നുകൊണ്ടിരുന്നു. മധുരയിലെ നായ്ക്കന്മാരുടെ ശക്തി ക്ഷയിച്ചുപോയതിനു ശേഷം കർണ്ണാട്ടിക്കിലെ നവാബ് തന്റെ ശക്തി അവിടെ സ്ഥിരമായി സ്ഥാപിച്ചു. ഇതിനു കച്ചവടക്കാരായി ഇന്ത്യയിൽ വന്ന ഇംഗ്ലീഷുകാരുടെ സഹായവും നവാബിനുണ്ടായിരുന്നു. നവാബിന്റെ തൃച്ചിനാപ്പള്ളിയിലെ ഗവർണരായ 'മൂദമിയ' എന്നാൾ കൊല്ലം 927-ാമാണ്ടിടയ്ക്ക് തന്റെ ശക്തി പ്രയോഗിച്ച് സ്വതന്ത്രനായിത്തീർന്നു. അയാൾ തന്റെ കീഴിലുള്ള ഓരോ ഭൂഭാഗങ്ങൾ ഓരോരുത്തർക്ക് വിലയ്ക്കു വിൽക്കുവാനും തുടങ്ങി. മധുരയിലെ നായ്ക്കന്മാർ തിരുവിതാംകൂറിൽ ഉൾപ്പെട്ടിരുന്നതും ഇപ്പോൾ തിരുനെൽവേലിയിൽ ചേർന്നുള്ളതുമായ കളക്കാട്ടുമുതൽ കന്യാകുമാരിവരെയുള്ള പ്രദേശങ്ങൾ കീഴടക്കിയിരുന്നത് മാർത്താണ്ഡവർമ്മമഹാരാജാവ് മൂദമിയയുടെ പക്കൽ നിന്നും വിലയ്ക്കു വാങ്ങി കൈവശപ്പെടുത്തി. മൂദമിയയുടെ ദുഷ്പ്രവൃത്തികളറിഞ്ഞപ്പോൾ കർണ്ണാട്ടിക്കിലെ നവാബ് അയാളെ സ്ഥാന

ഭ്രഷ്ടനാക്കി തൃച്ചിനാപ്പള്ളിയിൽനിന്നും ഓടിച്ച് അവിടെ 'മാഫൂസ് ഖാൻ' എന്ന ആളെ ഗവർണ്ണറാക്കി നിയമിച്ചു. ഈ ഗവർണ്ണർ ഒരു ഇംഗ്ലീഷുസൈന്യത്തിന്റെ സഹായത്തോടുകൂടി തിരുനൽവേലി മുതലായ പ്രദേശങ്ങളും തിരുവിതാംകൂർ വിലയ്ക്കു വാങ്ങിയ പ്രദേശങ്ങളും കീഴടക്കി. മാർത്താണ്ഡവർമ്മമഹാരാജാവ് ഈ ഘട്ടത്തിൽ തന്നോടു സഹായത്തിനപേക്ഷിച്ച മുഹമ്മദീയക്ക സൈന്യങ്ങളെ അയച്ചു കൊടുത്തു. അതിന്റെ ഫലമായി തൃച്ചിനാപ്പള്ളിയിലെ ഗവർണ്ണറെ തോല്പിച്ച് കളക്കാട് മുതലായ പ്രദേശങ്ങളെ വീണ്ടെടുക്കയുംചെയ്തു. ഈ സംഭവങ്ങളെല്ലാം അറിഞ്ഞ നവാബാകട്ടെ തിരുവിതാംകൂറിന്റെ ഈ പ്രവൃത്തികൾക്കു ശരിയായ പ്രതിക്രിയ ചെയ്യണമെന്ന ഉദ്ദേശത്തോടുകൂടി ഇംഗ്ലീഷുകാരോടു സഹായത്തിനാവശ്യപ്പെട്ടു. ഇംഗ്ലീഷുകാരുടെ മദ്ധ്യസ്ഥതയിലുള്ള ഗവർണ്ണർ മഹാരാജാവിനോടു നവാബിന്റെ വക സ്ഥലങ്ങൾ വിട്ടുകൊടുക്കണമെന്നാവശ്യപ്പെട്ടു. മഹാരാജാവ് തനിക്ക നവാബുമായിട്ടോ ഇംഗ്ലീഷുകാരുമായിട്ടോ കലഹിക്കണമെന്ന ഉദ്ദേശമില്ലെന്നും, ആ വക ദേശങ്ങൾ മുമ്പ് തിരുവിതാംകൂറിലുള്ളവയായിരുന്നവെന്നും മറുപടി കൊടുത്തു. എങ്കിലും വഴക്ക തീരുന്നതിന് മഹാരാജാവിന് നവാബുമായി ഒരു ഉടമ്പടി ചെയ്യേണ്ടി വന്നു. ആ ഉടമ്പടിപ്രകാരം നവാബ് ഒരു മിത്രത്തിന്റെ നിലയ്ക്കു തിരുവിതാംകൂറിനെ ശത്രുക്കളിൽനിന്നു രക്ഷിക്കണമെന്നും നവാബിന് തിരുവിതാംകൂറിൽനിന്ന് കൊല്ലംതോറും ഒരാനയും 6000 രൂപയും കപ്പം കൊടുക്കണമെന്നും തീർച്ചയും ചെയ്തു.

### 23 രാജ്യത്തിൽ വരുത്തിയ പരിഷ്കാരങ്ങൾ.

യുദ്ധങ്ങളെല്ലാം ഒരുവിധം അവസാനിപ്പിച്ചതിനു ശേഷം മാർത്താണ്ഡവർമ്മ മഹാരാജാവ് താൻ കീഴടക്കിയ രാജ്യത്തെ പരിഷ്കരിച്ച് ഒരു മാതൃകാരാജ്യമാക്കിത്തീർക്കണമെന്ന ഉദ്ദേശത്തോടുകൂടി ആ സംഗതിയിൽ ഏർപ്പെട്ടു. ശത്രുക്കൾ വന്ന് എളുപ്പത്തിൽ ഓരോ ഭാഗം കൈവശപ്പെടുത്താതിരിക്കുവാൻവേണ്ടി അദ്ദേഹം ആദ്യം ചെയ്തത് സൈന്യപരിഷ്കാരമായിരുന്നു. ഡിലനായിയെ പ്രധാന സൈന്യാധിപനാക്കി, സൈന്യങ്ങളെ തോക്ക് പീരങ്കി മുതലായ ആയുധപ്രയോഗങ്ങളിൽ നിപുണന്മാരാക്കിയതിനു പുറമെ പാശ്ചാത്യരീതിയിലുള്ള യുദ്ധസമ്പ്രദായങ്ങൾ ശീലിപ്പിക്കയും ചെയ്തു. ആരുവാമൊഴി, പത്മനാഭപുരം, കൊല്ലം, മാവേലിക്കര, കോട്ടയം മുതലായ ദിക്കുകളിലുള്ള കോട്ടകളെ ബലപ്പെടുത്തി അവിടെ ഓരോ സൈന്യത്തെ പാർപ്പിച്ചു. സൈന്യത്തിൽ പ്രധാനമായി നായന്മാരും മുഹമ്മദീയരും, സിക്കകാരും ഉണ്ടായിരുന്നു. സൈന്യത്തിന്റെ സം

ച്ച് അമ്പതിനായിരമാക്കിത്തീൎത്തു. അതിൽ കാലാളും കുതിരപ്പട്ടാളവും പീരങ്കിപ്പടയാളരും ഉൾപ്പെട്ടിരുന്നു.

പിന്നെച്ചെയ്തത് രാജ്യത്തിലെ മുതലെടുപ്പിനെപ്പറ്റിയുള്ള പരിഷ്കാരമായിരുന്നു. ഡിലനായി സൈന്യം പരിഷ്കരിക്കാൻ സഹായിച്ചതുപോലെ രാമയ്യൻദളവാ മുതലെടുപ്പ് മുതലായവ തിട്ടപ്പെടുത്തുന്നതിനും വേണ്ട ഭേദഗതികൾ ചെയ്യുന്നതിനും സഹായിച്ചു. രാജ്യത്തിലുണ്ടാകുന്ന കുരുമുളക്, അടക്ക മുതലായവ സൎക്കാരിൽനിന്നു തന്നെ ശേഖരിച്ച് ഒരു ഡിപ്പോവും പ്രത്യേകം ഉദ്യോഗസ്ഥന്മാരെ നിശ്ചയിച്ച് അവരെക്കൊണ്ട് കച്ചവടം നടത്തിച്ചുവന്നു. ഇതിൽനിന്നും നല്ല ആദായം കിട്ടുകയുംചെയ്തു. ഉപ്പുപളങ്ങശാലകൾ നന്നാക്കി അവ ഉപയോഗയോഗ്യങ്ങളാക്കിത്തീൎത്തുകൊണ്ട് ആ വകുപ്പിൽനിന്നും ആദായം സൎക്കാരിലേക്ക് ലഭിച്ചു. കച്ചവടച്ചരക്കുകളിൽ ചുങ്കം ഏൎപ്പെടുത്തി. പുരയിടങ്ങളിൽനിന്നും നിലങ്ങളിൽനിന്നും കിട്ടുന്ന ആദായമനുസരിച്ച് അവയിൽ നികുതി വ്യവസ്ഥപ്പെടുത്തി. അനാവശ്യച്ചെലവുകൾ കഴിയുന്നതും കുറച്ച് പതിവുചെലവുകൾക്ക് ഒരു കണക്കും ഏൎപ്പെടുത്തി. ഇങ്ങനെയുള്ള പരിഷ്കാരങ്ങൾകൊണ്ട് രാജ്യത്തിൽ പലവിധത്തിലുള്ള അഭിവൃദ്ധികളുമുണ്ടായി. കൃത്യനിഷ്ഠയോടും വിശ്വസ്തതയോടുംകൂടി അവരവരുടെ പ്രവൃത്തി ചെയ്യുന്ന സൎക്കാർ ഉദ്യോഗസ്ഥന്മാരെ പ്രോത്സാഹിപ്പിക്കുന്നതിനായി അതതിനെയുള്ളവൎക്ക് ചെമ്പകരാമൻ എന്നും മറ്റും ചില സ്ഥാനപ്പേരുകൾ കല്പിച്ചുകൊടുക്കുന്ന ഏൎപ്പാടും തുടങ്ങി.

ഈ പരിഷ്കാരങ്ങൾക്കു പുറമെ പ്രജകളുടെ സൌകൎയ്യത്തിനായിട്ടും പലതും ചെയ്തിട്ടുണ്ട്. നാഞ്ചിനാട് എന്ന ദിക്കിൽ അണകൾ കെട്ടി കൃഷിക്കു ജലവിതരണം ചെയ്തു. അനേകം ഒറ്റയടിപ്പാതകളെ വണ്ടിപോകത്തക്കവിധത്തിൽ വിസ്താരമുള്ള റോഡുകളാക്കിത്തീൎത്തു. ഗതാഗതത്തിനുവേണ്ടി ചില തോടുകളും വെട്ടിച്ചിട്ടുണ്ട്. വഴിയാത്രക്കാരുടെ ആവശ്യത്തിനായി വഴിയമ്പലങ്ങളും ഊട്ടുപുരകളും ഏൎപ്പെടുത്തി. ഇവയെല്ലാം പുറമെ തിരുവനന്തപുരത്തുള്ള ശ്രീപത്മനാഭസ്വാമിക്ഷേത്രം പുതുക്കിപ്പണികഴിപ്പിച്ചു. ഇപ്പോഴുള്ള ഒറ്റക്കൽമണ്ഡപവും ശീവേലിപ്പുരയും പത്മതീൎത്ഥവുമെല്ലാം മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ കാലത്ത് പണികഴിപ്പിച്ചിട്ടുള്ളവയാണ്.

### 24. മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ അന്ത്യകാലം.

രാമയ്യൻദളവ കൊല്ലം 931-ാമാണ്ടിൽ മാവേലിക്കരവെച്ചു മരിച്ചു. അദ്ദേഹം ജനനംകൊണ്ടു ബ്രാഹ്മണനായിരുന്നുവെങ്കിലും ഒരു ക്ഷത്രിയനായിട്ടാണ് ജീവിതം നയിച്ചതെന്ന് അദ്ദേഹത്തിന്റെ

പ്രവൃത്തികൾ ധാരാളം തെളിയിച്ചിട്ടുണ്ട്. വലിയ യോദ്ധാവും ധീരനു
മായിരുന്ന അദ്ദേഹം അനേകം രാജ്യങ്ങൾ പിടിച്ചടക്കുന്നതിൽ നിര
ന്തരം ഏർപ്പെട്ടുകൊണ്ടിരുന്നു. മഹാരാജാവിന്റെ ശക്തി വർദ്ധിപ്പിക്കു
ന്നതാണ് തന്റെ കൃത്യമെന്ന് എപ്പോഴും വിശ്വസിച്ചുകൊണ്ടിരു
ന്നു. തനിക്കു പണം സമ്പാദിക്കണമെന്ന ആഗ്രഹവും അദ്ദേഹത്തി
നില്ലായിരുന്നു. 20 വത്സരത്തോളം കാലം ദളവയായിരുന്നിട്ടും മരി
ക്കുമ്പോൾ യാതൊരു ധനവും അദ്ദേഹത്തിനുണ്ടായിരുന്നില്ല. അതു
മാത്രമല്ല, രാമയ്യൻ മരിക്കാറായി എന്നു വിവരം അറിഞ്ഞപ്പോൾ
അന്ത്യകാലാഗ്രഹങ്ങൾ അറിവാനായി മഹാരാജാവ് യുവരാജാവി
നെ മാവേലിക്കരെ അയച്ചു. അപ്പോഴും ആ ബ്രാഹ്മണൻ യുവരാജാവി
നോട് പറഞ്ഞയച്ചത് 'കൊച്ചിരാജ്യവുംകൂടി പിടിച്ചടക്കാൻ സാ
ധിക്കാത്തതിൽ തനിക്കു കുറെ കുണ്ഠിതമുണ്ടെന്നല്ലാതെ മറ്റു യാതൊ
രാഗ്രഹവുമില്ല.' എന്നാണ്. മറ്റു രാജ്യങ്ങൾ പിടിച്ചടക്കുന്നതിനു
വേണ്ടിയും ശത്രുവംശത്തെ ഉന്മൂലനാശം വരുത്തുന്നതിനുവേണ്ടി
യും ഓരോ അന്യായകർമ്മങ്ങൾ ചെയ്യുന്നതിൽ രാമയ്യൻ മഹാരാജാ
വിനെക്കാൾ മടികുറഞ്ഞ ആളല്ലായിരുന്നു. ധീരനായ ആ വിശ്വ
സ്തമന്ത്രിയുടെ മരണം മഹാരാജാവിനെ കഠിനമായി വ്യാകുലപ്പെ
ടുത്തി. രാമയ്യൻ മരിച്ചു വർത്തമാനം കേട്ടപ്പോൾ 'എന്റെ വലത്തെ
കയ്യു പൊയ്പ്പോയി' എന്നാണ് അവിടുന്ന് മനസ്താപത്തോടെ അരുളി
ച്ചെയ്തത്. ആ സംഭവം കഴിഞ്ഞിട്ട് രണ്ടാമത്തെ വത്സരത്തിൽ അതാ
യത് കൊല്ലവർഷം 933-ൽ മാർത്താണ്ഡവർമ്മമഹാരാജാവ് നാടു
നീങ്ങി. നാടുനീങ്ങുന്നതിനു കുറച്ചുദിവസം മുമ്പുതന്നെ സുഖക്കേടായി
ക്കിടന്നിരുന്ന അവിടെയ്ക്ക് തന്റെ സുഖക്കേട് ആശ്വാസമാവില്ലെന്നും
അവസാനകാലമായി എന്നും തോന്നിയിരുന്നു. അതിനാൽ നാടുനീ
ങ്ങുന്നതിനു മുമ്പിൽ മഹാരാജാവ് യുവരാജാവിനെ അടുക്കൽവി
ളിച്ച് മേലിൽ നടക്കേണ്ട വിവരത്തെപ്പറ്റി പല ഉപദേശങ്ങളും
നൽകി. ആ ഉപദേശങ്ങളിൽ പ്രധാനപ്പെട്ട സംഗതികൾ ഇവ
യാണ്:—(i) തിരുവിതാംകൂർരാജ്യം ശ്രീപത്മനാഭനു സമർപ്പിച്ചി
ട്ടുള്ള കാര്യത്തിൽ യാതൊരു വ്യത്യാസവും വരുത്തരുത്. (ii) മേലിൽ
യുദ്ധംചെയ്തു കീഴടക്കുന്ന രാജ്യങ്ങളും അതുപോലെ സമർപ്പണം ചെ
യ്യണം. (iii) ധർമ്മവിഷയമായി ഏർപ്പെടുത്തിട്ടുള്ളതെല്ലാം മുടങ്ങാതെ
നടത്തണം. (iv) രാജകുടുംബത്തിൽ അന്തഃഛിദ്രമുണ്ടാകാതെ നോ
ക്കണം. (v) രാജ്യത്തെ ചെലവ് ഒരിക്കലും വരവിൽ അധികമാക
രുത്. (vi) കൊട്ടാരംവക ചെലവുകൾ കച്ചവടംവക വരവിൽനിന്നു
നടത്തിക്കൊള്ളണം. (vii) ഇംഗ്ലീഷു കമ്പനിക്കാരോടു സഖ്യമായിരി
ക്കണം. ഇവക ഉപദേശങ്ങളെല്ലാം കേട്ടു യുവരാജാവ് കല്പനപ്പ

കാരമെല്ലാം നടന്നുകൊള്ളുമെന്ന് വിനയപൂർവ്വം സമ്മതിച്ചറിയിച്ചു. പിന്നെ ഒന്നു രണ്ടു ദിവസത്തിനുള്ളിൽ മഹാരാജാവ് ഇഹലോകവാസം ഉപേക്ഷിക്കയും ചെയ്തു.

മാർത്താണ്ഡവർമ്മ മഹാരാജാവ് പല അംശങ്ങൾകൊണ്ടും ഉൽകൃഷ്ടനായ ഒരു മഹാപുരുഷനായിരുന്നു. തിരുവിതാംകൂർ രാജ്യം ഉള്ളേടത്തോളം കാലം അവിടത്തെ കീർത്തി നിലനില്ക്കയും ചെയ്യും. അവിടുന്ന് രാജ്യഭാരം തുടങ്ങിയ കാലത്തെ തിരുവിതാംകൂർ രാജ്യം തോവാളമുതൽ ഇടവാവരെ മാത്രമായിരുന്നു. അവിടുന്ന് നാടുനീങ്ങിയപ്പോഴത്തെ തിരുവിതാംകൂർരാജ്യമാകട്ടെ ആലുവാപ്പുഴവരെ വ്യാപിച്ചിരുന്നു. അതിനും പുറമെ തിരുനൽവേലിജില്ലയിലെ ചില സ്ഥലങ്ങളും അന്നത്തെ തിരുവിതാംകൂറിലുൾപ്പെട്ടിരുന്നു. ഇടപ്രഭുക്കന്മാരുടെ ശക്തികൊണ്ടു രാജശക്തി തീരെ ക്ഷയിച്ചിരുന്ന കാലത്താണ് അവിടുന്ന് രാജ്യഭാരം കൈയേററത്. വിസ്താരം വളരെ കൂടിയ രാജ്യത്തിലെല്ലാം യാതൊരു തടസ്ഥവുമില്ലാതെ രാജാധികാരം നടന്നുവന്നിരുന്ന നിലയിലാണ് അവിടത്തെ അന്ത്യകാലമുണ്ടായത്. അവിടുന്ന് വലിയ ഒരു സൈന്യമുണ്ടാക്കി തിരുവിതാംകൂറിനെ ശക്തിയുള്ള ഒരു രാജ്യമാക്കിത്തീർത്തതിനു പുറമെ ഈ രാജ്യത്തെ ശത്രുക്കളിൽനിന്നു രക്ഷിക്കുന്ന കാര്യത്തിൽ ആർക്കാട്ടിലെ നവാബിനേയും ഡച്ചുകാരേയും മററും കീഴ്പ്പെട്ടുവരാക്കിത്തീർക്കുകയും ചെയ്തു. ഇംഗ്ലീഷുകാരോടും സഖ്യമായി പെരുമാറുവാൻവേണ്ടി ഏർപ്പാടുകൾ ചെയ്തു. മാർത്താണ്ഡവർമ്മമഹാരാജാവ് ഇങ്ങനെ നവീനതിരുവിതാംകൂറിന്റെ സ്ഥാപകനായിട്ടുള്ളതുപോലെ ധർമ്മനിഷ്ഠങ്ങളായ പല സ്ഥാപനങ്ങളുടെ നിർമ്മാതാവും അവിടുന്നുതന്നെയാണ്. രാജ്യം മുഴുവനും ശ്രീ പത്മനാഭസ്വാമിക്കു സമർപ്പിച്ചതുകൂടാതെ ഭദ്രദീപം, ലക്ഷദീപം, മുറജപം മുതലായി അനേകം പുണ്യകർമ്മങ്ങൾ അവിടുന്നാണ് ഒന്നാമതായി ഏർപ്പെടുത്തിട്ടുള്ളത്. ആദ്യത്തെ ഭദ്രദീപം 919 മിഥുനത്തിൽ നടത്തി. ആദ്യത്തെ മുറജപം 925-ലും നടത്തി. 924-ൽ തുലാപുരുഷദാനമെന്ന കർമ്മവും 926-ൽ ഹിരണ്യഗർഭമെന്ന കർമ്മവും കഴിച്ചു. ശ്രീപത്മനാഭക്ഷേത്രത്തിൽ തുലാമാസത്തിലെ ഉത്സവം മാത്രമേ മുമ്പുണ്ടായിരുന്നുള്ളു. മീനമാസത്തിലെ ഉത്സവം തുടങ്ങിയതും മാർത്താണ്ഡവർമ്മമഹാരാജാവാണ്. ഇവയ്ക്കുപുറമെ രാജ്യത്തിൽ പല സ്ഥലങ്ങളിലും തണ്ണീർപ്പന്തലുകൾ, ധർമ്മക്കഞ്ഞി, ധർമ്മപ്പുല്ല്, ഊട്ടുപുരകൾ മുതലായവയും അവിടുന്ന് ഏർപ്പെടുത്തി. ആകപ്പാടെ പിൽക്കാലത്തെ മഹാരാജാക്കന്മാർക്ക് പ്രമാപകനും, രാജ്യത്തിന്റെ സ്ഥാപകനും എല്ലാം അവിടുന്നുതന്നെയാണെന്നു പറയാവുന്നതാണ്.

# നാലാം പ്രകരണം.

## കാർത്തികതിരുനാൾ രാമവർമ്മ മഹാരാജാവ്.

### കൊല്ലം 933—973.

### 1. മഹാരാജാവിന്റെ പ്രത്യേകഗുണങ്ങൾ.

ധർമ്മരാജാവ് എന്നു പ്രസിദ്ധിസമ്പാദിച്ച ഈ മഹാരാജാവ് 933-ൽ രാജ്യഭാരം തുടങ്ങി. യുവരാജാവായിരുന്ന കാലത്തു തന്നെ പല സന്ദർഭങ്ങളിലും ഈ രാജാവ് സൈന്യങ്ങളെ നയിച്ചു യുദ്ധങ്ങൾ നടത്തിട്ടുള്ള ആളാണ്. രാജ്യഭരണവിഷയത്തിലും അക്കാലത്തുതന്നെ മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കീഴിൽ നല്ല പരിചയവും സമ്പാദിച്ചിട്ടുണ്ട്. അതിനാൽ സിംഹാസനാരോഹണം ചെയ്തതുമുതൽ ഒരു സംഗതിയിലും യാതൊരു ന്യൂനതയും വരാതെ രാജ്യഭരണം നടത്തുവാൻ അവിടേക്കു ഒട്ടും പ്രയാസമുണ്ടായിരുന്നില്ല. അവിടുന്ന് വളരെ നീതിമാനും വലിയ ധീരനും ധർമ്മിഷ്ഠനും ശാന്തസ്വഭാവനുമായിരുന്നു. സത്യനിഷ്ഠയും ഉൽകൃഷ്ടമായ ധർമ്മശീലവും ഈശ്വരവിശ്വാസവും അവിടെയുള്ള അസാധാരണ ഗുണങ്ങളായിരുന്നു. രാജ്യത്തിന്റെ രക്ഷണവും പ്രജകൾക്കു ക്ഷേമസമ്പാദനവുമാണ് തന്റെ ജീവിതകൃത്യമെന്നും പ്രജകളുടെ അഭിവൃദ്ധിയിലാണ് ഒരു രാജാവിന്റെ ഐശ്വര്യവും യോഗ്യതയും, ക്ഷേമവും നിലനിൽക്കുന്നതെന്നും അവിടുന്ന് പൂർണ്ണമായി ധരിച്ചിരുന്നുവെന്ന് അവിടുത്തെ സകല പ്രവൃത്തികളും തെളിയിച്ചിട്ടുണ്ട്. ചുരുക്കത്തിൽ അവിടുന്ന് ധർമ്മിഷ്ഠനായ ഒരുത്തമ രാജാവായിരുന്നുവെന്നു നിസ്സംശയം പറയാവുന്നതാണ്. അതിനും പുറമെ അവിടുന്നു വലിയ പണ്ഡിതനും നല്ല കവിയും കൂടിയായിരുന്നു. അനേകം ആട്ടക്കഥകളും മറ്റു പല കൃതികളും അവിടുന്നു നിർമ്മിച്ചിട്ടുണ്ട്. സംസ്കൃതത്തിലും മലയാളത്തിലും നല്ല പാണ്ഡിത്യമുണ്ടായിരുന്നതിനു പുറമെ ഹിന്ദുസ്ഥാനി, പേർഷ്യൻ, പോർച്ചുഗീസ്സ് മുതലായ പല ഭാഷകളും അവിടേയ്ക്കു സ്വാധീനമായിരുന്നു. അനേകം വിദ്വാന്മാരെയും കവികളെയും തിരുവനന്തപുരത്തു വരുത്തി രാജോചിതമായ വിധത്തിൽ അവരെ പ്രോത്സാഹിപ്പിക്കുന്ന വിഷയത്തിലും ഈ മഹാരാജാവ് അദ്വിതീയനായിരുന്നു. മലയാളമഹാകവികളിൽവെച്ച് ഏറ്റവും പ്രസിദ്ധന്മാരായ കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാരിയർ, മുതലായി പലരും അവിടുത്തെ ആശ്രിതന്മാരായിരുന്നവരാണ്. മാർത്താണ്ഡവർമ്മ മഹാരാജാവ് ക്ലേശിച്ചു നേടിവെച്ച രാജ്യത്തെ അത്യന്ത

കലഹങ്ങൾകൂടാതെ സമാധാനമായി പരിപാലിക്കുന്നതിനും, ധൎമ്മം വൎദ്ധിപ്പിച്ചു കീൎത്തി പൂൎണ്ണമാക്കുന്നതിനുമാണ് മഹാനായ രാമവൎമ്മമഹാരാജാവ് ജനിച്ചിരുന്നതെന്ന് അവിടുത്തെ ഭരണകാലത്തെ സംഭവങ്ങൾ തെളിയിച്ചിട്ടുണ്ട്.

## 2 ഭരണപരിഷ്കാരം.

രാമവൎമ്മ മഹാരാജാവ് രാജ്യഭരണം തുടങ്ങിയ കാലത്ത് 'അയ്യപ്പൻ മാൎത്താണ്ഡപ്പിള്ള' എന്ന ആൾ ദളവയുടെ പ്രവൃത്തി തൽക്കാലത്തേയ്ക്കുള്ള നിലയിൽ നടത്തിവരികയായിരുന്നു. സമൎത്ഥനായ അദ്ദേഹത്തെത്തന്നെ മഹാരാജാവ് ഉടനെ സ്ഥിരപ്പെടുത്തി. തിരുനെൽവേലിയിലുള്ള 'ചൊക്കംപട്ടി'യിലെ 'പാളിഗാർ' എന്ന ഒരു പ്രഭു അക്രമമായി കീഴടക്കിയിരുന്ന ചെങ്കോട്ട എന്ന പ്രദേശം മഹാരാജാവു സൈന്യങ്ങളെ അയച്ചു 937-ൽ വീണ്ടെടുത്തു. ഭരണസൌകൎയ്യത്തിനുവേണ്ടി രാജ്യത്തെ വടക്കൻമുഖം, പടിഞ്ഞാറൻ മുഖം, തെക്കൻമുഖം എന്നിങ്ങനെ മൂന്നു വലിയ വിഭാഗങ്ങളായിത്തിരിച്ച് ഓരോ ഭാഗവും ഭരിക്കുന്നതിനു വലിയ സൎവ്വാധികാൎയ്യക്കാർ എന്ന ഉദ്യോഗപ്പേരോടുകൂടി മൂന്നു പ്രധാന ഉദ്യോഗസ്ഥന്മാരെ നിയമിച്ചു. ആ ഓരോമുഖത്തെയും പിന്നെയും നന്നാലു ഭാഗങ്ങളായിത്തിരിച്ച് ഓരോ ഭാഗത്തിനും ഓരോ സൎവ്വാധികാൎയ്യക്കാരെയും വലിയ സൎവ്വാധികാൎയ്യക്കാരുടെ കീഴിൽ നിയമിച്ചു. അതുപോലെ ഓരോ സൎവ്വാധികാൎയ്യക്കാരുടെ കീഴിൽ പല കാൎയ്യക്കാരന്മാരെയും ഓരോ കാൎയ്യക്കാരുടെയും കീഴിൽ അനേകം പ്രവൃത്തിക്കാർ അല്ലെങ്കിൽ പ്രവൃത്തിയാർ, ചന്ത്രക്കാർ, പിള്ളമാർ മുതലായ കീഴുദ്യോഗസ്ഥന്മാരെയും ഏൎപ്പെടുത്തി. വലിയ സൎവ്വാധികാൎയ്യക്കാർ മുതലായ സകല ഉദ്യോഗസ്ഥന്മാരും പ്രധാന മന്ത്രിയായ ദളവയുടെ മേലധികാരത്തിന് കീഴിലായിരുന്നുവെന്നും എല്ലാവരുടെയും പരമമായ അധികാരം മഹാരാജാവിനു തന്നെയായിരുന്നുവെന്നും പ്രത്യേകിച്ചു പറയേണ്ടതില്ലല്ലോ. പ്രധാന മന്ത്രി രാജ്യത്തിലെ എല്ലാ ഭാഗങ്ങളിലും ഇടയ്ക്കിടെ സഞ്ചരിക്കയും ഭരണകാൎയ്യത്തിൽ ഉദ്യോഗസ്ഥന്മാൎക്കു വേണ്ട ഉപദേശങ്ങൾ കൊടുത്തുവരികയും ചെയ്തിരുന്നു. ഇങ്ങനെ ഓരോ സ്ഥലത്തും സൎക്കാരിന്റെ പ്രത്യേക ദൃഷ്ടിയോടുകൂടിത്തന്നെ എല്ലാസമയത്തും ഭരണം നടത്തുവാൻ ചെയ്ത ഏൎപ്പാടുകൾകൊണ്ട് യാതൊരു കുഴപ്പവും കൂടാതെ എളുപ്പത്തിൽ ഭരണകാൎയ്യങ്ങൾ നടന്നുവരികയും ചെയ്തു. അപ്രകാരംതന്നെ, സമാധാന പരിപാലനത്തിനായി രാജ്യത്തിന്റെ ഓരോ അവാന്തരവിഭാഗങ്ങളിലെ ഉദ്യോഗസ്ഥന്മാരായ കാൎയ്യക്കാരന്മാരുടെ കീഴിലും ഏതാനും പട്ടാളക്കാരെയും ഏൎപ്പെടുത്തിയിരുന്നു. ഈ വക പുതിയ ഏൎപ്പാടുകൾ ചെയ്തതുകൂടാതെ തിരുവിതാംകൂറിലെ സൈന്യങ്ങ

ളെ കുഴ്വാറം രാമവൎമ്മ മഹാരാജാവു പരിഷ്കരിക്കയും ചെയ്തു. സൈന്യങ്ങൾക്ക് പ്രത്യേകതരം ഉടുപ്പുകൾ ഏൎപ്പെടുത്തി. ആയുധങ്ങൾ വളരെയധികം നല്ലതാക്കി. തിരുവിതാംകൂർ സൈന്യം ഇംഗ്ലീഷുകാരുടെ സൈന്യത്തോട് എതുപ്രകാരംകൊണ്ടും തുല്യമായിരിക്കണമെന്ന് മഹാരാജാവ് പ്രത്യേകം കരുതിയിരുന്നു. അതിനാൽ സൈന്യത്തെ ആകപ്പാടെയും അതിലെ യൂറോപ്യർ ഉദ്യോഗസ്ഥന്മാരുടെ സംഖ്യയും മുമ്പുണ്ടായിരുന്നതിനേക്കാൾ വൎദ്ധിപ്പിച്ചു. എല്ലാ അംശത്തിലും മിക്കവാറും ഇംഗ്ലീഷുസൈന്യത്തോടു തുല്യമായ വിധത്തിൽ 'കൎണ്ണാട്ടിക്ക പട്ടാളം' എന്ന പേരോടുകൂടി പ്രത്യേകം ഒരു സൈന്യവിഭാഗത്തെ പുതുതായി ഏൎപ്പെടുത്തുകയും ചെയ്തു.

### 3. കൊച്ചിയുമായുള്ള ഉടമ്പടി.

മാൎത്താണ്ഡവൎമ്മമഹാരാജാവിന്റെ കാലത്ത് സാമൂതിരിപ്പാട് കൊച്ചിരാജ്യത്തെ ആക്രമിക്കയും അതിലെ വടക്കൻ പ്രദേശങ്ങളിൽ ചിലതു കീഴടക്കുകയും ചെയ്തതു നിമിത്തം കൊച്ചിരാജാവ് തിരുവിതാംകൂറുമായുണ്ടായിരുന്ന യുദ്ധം മതിയാക്കി സന്ധിചെയ്തുവെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. കൊല്ലം 937-ൽ രാമവൎമ്മമഹാരാജാവിന്റെ കാലത്തു സാമൂതിരിപ്പാട് പിന്നെയും കൊച്ചിയെ ആക്രമിച്ചതിനാൽ കൊച്ചിരാജാവ് തിരുവിതാംകൂറിന്റെ സഹായം ആവശ്യപ്പെട്ടുകൊണ്ട് മന്ത്രിയായ പാലിയത്തച്ചനെ മഹാരാജാവിന്റെ സന്നിധിയിലയച്ചു. തിരുവിതാംകൂറിന്റെ ചെലവിന്മേൽത്തന്നെ തിരുവിതാംകൂർ സൈന്യത്തെ അയച്ചുതരണമെന്നാണ് കൊച്ചിരാജാവു ആവശ്യപ്പെട്ടിരുന്നത്. അതനുസരിച്ച് ഈ രണ്ടുരാജ്യങ്ങളുമായി രണ്ടാമതും ഒരുടമ്പടി ചെയ്തു. ആ ഉടമ്പടിപ്രകാരം മുമ്പുചെയ്ത ഉടമ്പടിയിലെ നിശ്ചയങ്ങൾ പുതുക്കിയതിനു പുറമെ പുതുതായി ചില നിശ്ചയങ്ങളുംകൂടി ഏൎപ്പെടുത്തി. 'സാമൂതിരി പിടിച്ചടക്കിയ പ്രദേശങ്ങൾ വീണ്ടെടുക്കുന്നതിൽ തിരുവിതാംകൂർ കൊച്ചിയെ സഹായിക്കണം; അതിനു പ്രതിഫലമായി പറവൂർ, ആലങ്ങാട് എന്നീ പ്രദേശങ്ങളുടെ മേൽക്കോയ്മ കൊച്ചി തിരുവിതാംകൂറിനു വിട്ടുകൊടുക്കണം; യുദ്ധം നടന്നുകൊണ്ടിരിക്കുന്നേടത്തോളം തിരുവിതാംകൂർ സൈന്യത്തിന്റെ ചെലവിലേക്കായി സാമൂതിരിയോടു വീണ്ടെടുത്ത സ്ഥലങ്ങളിൽനിന്നു വരവുള്ള നികുതിയിൽ പകുതിസംഖ്യ കൊച്ചി തിരുവിതാംകൂറിനു കൊടുക്കണം; കൊച്ചിവകയല്ലാത്ത സ്ഥലങ്ങൾ യുദ്ധത്തിൽ തിരുവിതാംകൂർ സൈന്യം പിടിച്ചടക്കുന്നുവെങ്കിൽ അവയുടെ പൂൎണ്ണാധികാരം തിരുവിതാംകൂറിനു വിട്ടുകൊടുക്കണം,' എന്നിവയായിരുന്നു ആ ഉടമ്പടിയിലെ പുതിയ നിശ്ചയങ്ങൾ. ഉടമ്പടി ഉറപ്പിക്കുന്നതിനായി കൊച്ചിരാജാവ് ശുചീന്ദ്രത്തുവരികയും തിരുവി

താംകൂറുമായി സഖ്യത്തോടെ ഇരുന്നുകൊള്ളാമെന്ന് അവിടെവെച്ചു സത്യം ചെയ്കയും ഉണ്ടായി.

4. സാമൂതിരിയുമായുള്ള യുദ്ധം.

കൊല്ലം 937-ൽ മേൽപ്രകാരം ഉണ്ടായ ഇടമ്പടിയനുസരിച്ച് മാർത്താണ്ഡപിള്ള ദളവയുടേയും പടനായകൻ ഡിലനായിയുടേയും കീഴിൽ തിരുവിതാംകൂറിലെ ഒരു വലിയ സൈന്യം എറണാകുളത്തു ചെന്നു. അവർ കൊച്ചിയിലെ സൈന്യവുമായി യോജിച്ച് ആലങ്ങാട്ടും പറവൂരും പാർത്തിരുന്ന കോഴിക്കോട്ടു സൈന്യത്തെ എതിർത്തു. വലിയ യുദ്ധമൊന്നും കൂടാതെതന്നെ കോഴിക്കോട്ടു സൈന്യം ചേറ്റുവായും കൊടുങ്ങല്ലൂർക്കും, ഏതാനം മാപ്രാണത്തേക്കും പിൻവാങ്ങി. അതിനുശേഷം കൊച്ചി തിരുവിതാംകൂർ സൈന്യങ്ങളെ രണ്ടായിപ്പിരിച്ച് ഒരുഭാഗത്തെ ഡിലനായിയുടെ കീഴിൽ കൊടുങ്ങല്ലൂർക്കും മറേറഭാഗത്തെ ദളവായുടെ കീഴിൽ മാപ്രാണത്തേക്കും നയിച്ചു. ദളവാ മാപ്രാണത്തുള്ള കോഴിക്കോട്ടുസൈന്യത്തെ തൃശ്ശിവപേരൂർക്കോടിച്ചു. പിന്നെ അവരെ പിന്തുടർന്നു തൃശ്ശിവപേരൂരെത്തി. അവിടെവെച്ചു തിരുവിതാംകൂർ സൈന്യവും കൊച്ചിയിലെ പേരറ്റുവീതിസൈന്യവും കോഴിക്കോട്ടു സൈന്യത്തെ മുമ്പിലും പിന്നിലുമായി എതിർത്തു. ആ യുദ്ധത്തിൽ കോഴിക്കോട്ടു സൈന്യം തീരെ തോററു കുന്നംകുളത്തേക്കും ചേലക്കരേക്കും ഓടി. ഡിലനായിയുടെ കീഴിൽ കൊടുങ്ങല്ലൂർക്കയച്ചിരുന്ന സൈന്യവും കൊടുങ്ങല്ലൂരുണ്ടായിരുന്ന കോഴിക്കോട്ടു സൈന്യത്തെ തോല്പിച്ചോടിച്ച് തൃശ്ശിവപേരൂർ വന്നുചേർന്നു. തൃശ്ശിവപേരൂർ പിടിച്ചെടുത്തതിനു ശേഷം രണ്ടു സൈന്യഭാഗങ്ങളും ചേർന്നു ചേലക്കരക്കു പുറപ്പെട്ടു. ചേലക്കര വെച്ച് കോഴിക്കോട്ടുസൈന്യവുമായി ഒരു യുദ്ധം നടന്നു. ആ യുദ്ധത്തിലും കോഴിക്കോട്ടു സൈന്യം തോൽക്കുകയും അവർ കൊച്ചിരാജ്യത്തിന്റെ വടക്കെ അതിർത്തിവിട്ടോടുകയും ചെയ്തു. പിന്നെ കൊച്ചി തിരുവിതാംകൂർ സൈന്യങ്ങൾ കുന്നംകുളത്തുള്ള കോഴിക്കോട്ടു സൈന്യത്തെ എതിർക്കാനായി പുറപ്പെട്ടു. അവർ അവിടെ എത്തിയപ്പോഴേയ്ക്കുംതന്നെ ശത്രുസൈന്യം കുന്നംകുളംവിട്ടു പൊന്നാനിക്കു പിന്മാറിക്കഴിഞ്ഞിരുന്നു. ഡിലനായിമാകട്ടെ ഉടനെ ശത്രുവിന്റെ രാജ്യത്തേക്കുതന്നെ പട പുറപ്പെടുവാനൊരുങ്ങി. പക്ഷെ അപ്പോഴേക്കു സാമൂതിരിപ്പാട് സന്ധിക്കപേക്ഷിച്ചു. ഈ പടയിൽ രണ്ടു സ്ഥലങ്ങളുവെച്ചുമാത്രമെ യുദ്ധമുണ്ടായുള്ളു. അതുതന്നെയും വളരെ ഗംഭീരമായ വിധത്തിലുണ്ടായതുമില്ല. സന്ധിക്കപേക്ഷിച്ച സാമൂതിരിപ്പാട് യുദ്ധച്ചെലവിലേക്ക് ഒന്നരലക്ഷം രൂപ കൊടുക്കാമെന്നും മേലിൽ തിരുവിതാംകൂറിനോടും കൊച്ചിയോടും സഖ്യമായിരുന്ന

കൊള്ളാമെന്നും സമ്മതിക്കയും ചെയ്തു. ഇതിനിടയ്ക്കുതന്നെ ആലങ്ങാട്ടും പറവൂരും ഉള്ള രാജാക്കന്മാർ അവരുടെ രാജ്യം തിരുവിതാംകൂറിലേക്ക വിട്ടുകൊടുക്കയും തിരുവിതാംകൂറിൽനിന്ന് അടുത്തൂൺ പറ്റിക്കൊള്ളാമെന്ന സമ്മതിക്കയും ചെയ്തിരുന്നു. മാർത്താണ്ഡപിള്ള ദളവായുടെ ബുദ്ധിസാമർത്ഥ്യംകൊണ്ടും സ്വഭാവഗുണംകൊണ്ടും സന്തോഷിച്ച കൊച്ചിരാജാവ് 'പുത്തൻചിറ' എന്ന പ്രദേശം ദളവയ്ക്കു സമ്മാനമായി കൊടുത്തു. മഹാനായ ആ മന്ത്രിശ്രേഷ്ഠൻ ആ പ്രദേശത്തെ തിരുവിതാംകൂറിലേക്കും വിട്ടുകൊടുത്തു. ഇപ്രകാരമാണ് തിരുവിതാംകൂർരാജ്യം ഇപ്പോഴുള്ള വിസ്താരത്തോടുകൂടിയതായിത്തീർന്നത്.

### 5. നെടുങ്കോട്ട കെട്ടിച്ചത്.

ആലങ്ങാട് പറവൂർ മുതലായ സ്ഥലങ്ങൾ തിരുവിതാംകൂറിലേക്ക ചേർന്നതിന്റെശേഷം രാജ്യത്തിലെ വടക്കൻ പ്രദേശങ്ങളെ ശത്രുക്കൾ ആക്രമിക്കാതിരിക്കാനായി ഒരു രക്ഷ ചെയ്യണമെന്ന മഹാരാജാവ് തീർച്ചപ്പെടുത്തി. ഡിലനായിയുമായി ആലോചിച്ച് പെരിയാറിന്റെ മുഖത്തുള്ള അഴീക്കോട്ട, കൊടുങ്ങല്ലൂർക്കോട്ട എന്നീ രണ്ടു കോട്ടകൾ മുതൽ തുടങ്ങി കിഴക്കോട്ടു സഹ്യൻമലവരെയും കോട്ടകെട്ടിക്കുന്നതിന്ന ദളവായും ഡിലനായിയെയും മഹാരാജാവ് ചുമതലപ്പെടുത്തി. അധികം കാലതാമസംകൂടാതെ ആ പ്രവൃത്തി പൂർത്തിയാകയും ചെയ്തു. ഏകദേശം ഇരുപതടി വണ്ണത്തോടും പന്തിരണ്ടടി ഉയരത്തോടുംകൂടി മുപ്പതുനാഴിക ദൂരം നീളത്തിൽ കെട്ടിയ കോട്ടമതിലും അതിൽ ഇടയ്ക്കിടയ്ക്ക് ചെറിയ കൊത്തളങ്ങളും വട്ടക്കോട്ടകളും കിടങ്ങുകളും ഉള്ള ആ നീണ്ടകോട്ടയ്ക്ക് അക്കാലം മുതൽ നെടുങ്കോട്ട എന്ന പേരും പറഞ്ഞുതുടങ്ങി. ആ കോട്ടയുടെ രക്ഷയ്ക്കായി അതിനടുത്തുള്ള പല സ്ഥലങ്ങളിലും സൈന്യങ്ങളെ സ്ഥാപിക്കുന്നതിനും മഹാരാജാവ് ഏർപ്പാടുചെയ്തു. ഈ നെടുങ്കോട്ട കെട്ടിച്ചതിന്ന പുറമെ കായംകുളത്തു കൃഷ്ണപുരത്തുകോട്ട മുതലായി ചില ചെറിയ കോട്ടകളും കെട്ടിച്ചു. രാജ്യത്തിൽ ഗതാഗതസൗകര്യത്തിന്നായി പല സ്ഥലങ്ങളിലും പുതുതായി റോഡുകളും ഉണ്ടാക്കിച്ചു.

### 6. കർണ്ണാട്ടിക്കിലെ നവാബുമായുള്ള ഉടമ്പടി.

മാർത്താണ്ഡവർമ്മമഹാരാജാവിന്റെ കാലത്ത് മാപ്പൂസ്ഖാനെ തോല്പിക്കുന്ന കാര്യത്തിൽ മുഗളിയരെ സഹായിച്ചവഴിക്ക് കളക്കാട്ടു മുതലായ പ്രദേശങ്ങൾ തിരുവിതാംകൂറിലേക്കതന്നെ കിട്ടിയെന്നും കർണ്ണാട്ടിക്കിലെ നവാബുമായുണ്ടായ ഉടമ്പടികൊണ്ട് ആ വക സ്ഥലങ്ങൾ പിന്നെയും തിരുവിതാംകൂറിന്റെ അധീനത്തിൽതന്നെ വെ

ച്ചുകൊണ്ടിരിപ്പാൻ സാധിച്ചുവെന്നും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. എന്നാൽ രാമവൎമ്മമഹാരാജാവിന്റെ കാലത്ത് മാഫൂസ്ഖാൻ നവാബിന്റെ മേലധികാരത്തെ വകവെക്കാതെ സ്വതന്ത്രനായിത്തീൎന്നു. അയാൾ കളക്കാട്ടു വച്ചായിരുന്ന തിരുവിതാംകൂർ സൈന്യത്തെ എതിൎത്തു തോല്പിച്ചോടിക്കയും തിരുവിതാംകൂറിനെ ആക്രമിക്കയുംചെയ്തു. തിരുവിതാംകൂറിനെ ആക്രമിച്ചപ്പോൾ മഹാരാജാവ് സൈന്യങ്ങളെ അയച്ച് മാഫൂസ്ഖാന്റെ സൈന്യങ്ങളെ തോല്പിച്ചുവെങ്കിലും കളക്കാട്ട മുതലായ പ്രദേശങ്ങൾ വീണ്ടെടുപ്പാൻ അവിടെയ്ക്കു സാധിച്ചില്ല. നവാബാകട്ടെ മാഫൂസ്ഖാൻ തന്നെ വകവെക്കാതെ സ്വാതന്ത്ര്യം കാണിക്കുന്നുവെന്നറിഞ്ഞപ്പോൾ അയാളെ തോല്പിച്ചു ശിക്ഷിപ്പാനായി യൂസഫ്ഖാൻ എന്നാളെ തിരുനെൽവേലി ഗവൎണ്ണരാക്കി നിയമിച്ചു. തിരുവിതാംകൂർ സൈന്യങ്ങളും യൂസഫ്ഖാന്റെ സൈന്യങ്ങളോടു ചേൎന്ന് മാഫൂസ്ഖാനെ തോല്പിച്ചു. ആ സഹായത്തിനു പ്രതിഫലമായി യൂസഫ്ഖാൻ കളക്കാട്ട മുതലായ പ്രദേശങ്ങൾ തിരുവിതാംകൂറിന്നുതന്നെ തിരികെ കൊടുത്തു. എന്നാൽ അല്പകാലംകഴിഞ്ഞപ്പോൾ യൂസഫ്ഖാനും നവാബിന്റെ മേലധികാരം വകവെക്കാതെ സ്വാതന്ത്ര്യം കാണിച്ചുതുടങ്ങി. അയാളും നവാബിന്റെ മേലധികാരം വകവെക്കാതെ അദ്ദേഹത്തോടെതിൎക്കുന്ന കാൎയ്യത്തിൽ തിരുവിതാംകൂറിന്റെ സഹായം ആവശ്യപ്പെട്ടു. മഹാരാജാവ് അതിനു സമ്മതിച്ചില്ല. അപ്പോൾ അയാൾ കളക്കാട്ടും മറ്റും തിരുവിതാംകൂറിൽനിന്നു കൈവശപ്പെടുത്തി. നവാബ് അയാളെ തോല്പിച്ചു ശിക്ഷിക്കാൻ സൈന്യങ്ങളെ അയച്ചു. യൂസഫ്ഖാനെ തോല്പിക്കുന്ന കാൎയ്യത്തിലും തിരുവിതാംകൂർസൈന്യം നവാബിന്റെ സൈന്യത്തെ സഹായിച്ചു. എങ്കിലും നവാബ് കളക്കാട്ട മുതലായ സ്ഥലങ്ങളും ചെങ്കോട്ടയും തിരുവിതാംകൂറിന്നു കൊടുക്കാതെ തന്റെ രാജ്യത്തിൽതന്നെ ചേൎത്തു. അതുകണ്ടപ്പോൾ മഹാരാജാവ് നവാബിന്റെ സഹായിയായ ഇംഗ്ലീഷുഗവൎണ്ണൎക്ക് കളക്കാട്ട മുതലായ പ്രദേശങ്ങളിൽ തനിക്കുള്ള അവകാശങ്ങളെ വിവരിച്ചുകൊണ്ട് ഒരെഴുത്തയച്ചു. അവക പ്രദേശങ്ങളിൽ മഹാരാജാവിനു യാതൊരവകാശവുമില്ലെന്നു നവാബും വാദിച്ചു ഒടുവിൽ മദിരാശിയിലെ ഇംഗ്ലീഷുഗവൎണ്ണരുടെ ഉപദേശപ്രകാരം നവാബും മഹാരാജാവും തമ്മിൽ ൯൪൧-ാമാണ്ടിൽ ഒരു ഉടമ്പടിചെയ്തു വാദം അവസാനിപ്പിക്കേണ്ടതായും വന്നു. ആ ഉടമ്പടിപ്രകാരം കളക്കാട്ട മുതലായ പ്രദേശങ്ങളെ ഉപേക്ഷിക്കേണ്ടിവന്നു. ചെങ്കോട്ട തിരുവിതാംകൂറിന്നുതന്നെ കിട്ടി. ഇതുകൂടാതെ തിരുവിതാംകൂർ രാജാക്കന്മാർ ആണ്ടിൽ പതിനാലായിരം രൂപ നവാബിനു കപ്പം കൊടുക്കണമെന്നും, തിരുനെൽവേലിയിൽ നവാ

ന്റെ വിരോധികളായിവരുന്ന പ്രഭുക്കന്മാരെ തിരുവിതാംകൂർ സഹായിക്കരുതെന്നും, മധുര, തിരുനൽവേലി മുതലായസ്ഥലങ്ങളിൽനവാബിനു യുദ്ധംചെയ്യേണ്ടി വരുന്നതായാൽ ആ യുദ്ധങ്ങളിൽ തിരുവിതാംകൂർ നവാബിനെസ്സഹായിക്കണമെന്നും, നവാബ് തിരുവിതാംകൂറിനെ ശത്രുക്കളിൽനിന്നു രക്ഷിക്കണമെന്നും ഉള്ള നിശ്ചയങ്ങളും ആ ഉടമ്പടികൊണ്ടു സ്ഥാപിക്കയും ചെയ്തു.

7. ഇംഗ്ലീഷ്കാരുമായുള്ള ബന്ധം.

ഈ കാലത്തുതന്നെ ഇംഗ്ലീഷുകച്ചവടക്കാരുടെ ശക്തി ഇന്ത്യയിൽ ക്രമത്തിലധികം വർദ്ധിച്ചുതുടങ്ങിയിരുന്നു. തെക്കെഇന്ത്യയിൽ മൈസൂർ സുൽത്താനായ ഹൈദരാലി മാത്രമേ അവരോടെതിർത്തു നിന്നിരുന്നുള്ളു. കർണ്ണാട്ടിക്കിലെ നവാബ് ഇംഗ്ലീഷുകാരുടെ സഹായത്തെ പ്രധാനമായിക്കരുതിക്കൊണ്ടിരുന്നിരുന്നത്. അതെല്ലാംകൊണ്ട് മഹാരാജാവും അവരോടിണങ്ങിയിരിക്കയാണ് നല്ലതെന്നുകരുതി വിഴിഞ്ഞത്തു കൊടിമരം നാട്ടുന്നതിനും വരാപ്പുഴയിൽ ഒരു പണ്ടകശാല കെട്ടുന്നതിനും അവർക്ക് അനുവാദം കൊടുത്തു.

8. ഹൈദരാലിയുടെ ആക്രമണങ്ങൾ.

കൊല്ലവർഷം 941-ാമാണ്ടിൽ ഹൈദരാലി മലയാളജില്ലയെ ആക്രമിച്ച് കോലത്തിരിയുടെയും സാമൂതിരിയുടെയും പോർളാതിരി മുതലായ രാജാക്കന്മാരുടെയും രാജ്യങ്ങൾ പിടിച്ചു കീഴടക്കി. കൊച്ചിരാജാവും അതുകണ്ട് ഭയപ്പെട്ടു ഹൈദരാലിയുടെ മേൽക്കോയ്മ സമ്മതിച്ചുകൊള്ളാമെന്നും കപ്പം കൊടുത്തുകൊള്ളാമെന്നും തീർച്ചപ്പെടുത്തി. അതിനുശേഷം തിരുവിതാംകൂറിനെ ആക്രമിക്കാൻ ഹൈദർ നിശ്ചയിച്ചു. പക്ഷെ ഹൈദരും ഡച്ചുകാരും തമ്മിൽ അതിനുമുമ്പുതന്നെ കോഴിക്കോട്ടുവെച്ച് ഒരു സഖ്യം ചെയ്തിരുന്നതുകൊണ്ടും ഡച്ചുകാരുടെ കോട്ട കടന്നല്ലാതെ ഹൈദരാലിക്ക തിരുവിതാംകൂറിലേക്ക് പ്രവേശിപ്പാൻ തരമില്ലാതിരുന്നതുകൊണ്ടും അദ്ദേഹം ഡച്ചുകാരോട് അതിനനുവാദം ആവശ്യപ്പെട്ടു. ഡച്ചുകാർ തിരുവിതാംകൂറിന്റെയും ബന്ധുക്കളായിരുന്നതുകൊണ്ട് അതുകൂടാതെ കഴിപ്പാൻ ചില ഉപായങ്ങൾ പ്രയോഗിച്ചു. ബറാവിയയിലുള്ള അവരുടെ ഗവർണർക്ക് വിവരം അറിയിച്ചിട്ടുണ്ടെന്നും തിരുവിതാംകൂറും കൊച്ചിയും തങ്ങളുടെ ബന്ധുക്കളാകയാൽ ആ രാജ്യങ്ങളോട് യുദ്ധം കൂടാതെ കഴിക്കണമെന്നും അവർ ഹൈദരെ ബോധിപ്പിച്ചു. ഉടനെ ഹൈദരാലി ഒരുലക്ഷം ഇക്കേരിവരാഹനും (ഏകദേശം നാലുലക്ഷത്തോളം രൂപയും) എട്ടാനയും കൊച്ചിരാജാവും, നാലുലക്ഷം വരാഹനും (15 ലക്ഷംരൂപയും) ഇരുപതാനയും തിരുവിതാംകൂർ രാജാവും കപ്പം [illegible]

ങ്കിൽ തന്റെ യുദ്ധച്ചെലവിലേക്കു് തരുന്നപക്ഷം യുദ്ധംകൂടാതെ കഴി
ക്കാമെന്നും ആ രണ്ടു രാജാക്കന്മാരേയും അറിയിപ്പാനായി രണ്ടെഴുത്തു
കൾ ഡച്ചുകാരെ ഏല്പിച്ചു. കൊച്ചിരാജാവു് അതുപ്രകാരമുള്ള
സംഖ്യ കൊടുക്കാൻ സമ്മതിച്ചുകൊണ്ടും എന്നാൽ കോലത്തിരി, സാ
മൂതിരി മുതലായവരുടെ രാജ്യങ്ങൾ അവൎക്കുതന്നെ തിരിയെ കൊടുക്ക
ണമെന്നാവശ്യപ്പെട്ടുകൊണ്ടും മറുപടി അയച്ചു. തിരുവിതാംകൂർ മ
ഹാരാജാവാകട്ടെ താൻ കൎണ്ണാട്ടിക്കിലെ നവാബിനു കപ്പം കൊടുത്തു
വരുന്നതുകൊണ്ടു് മൈസൂറിനും കപ്പംകൊടുപ്പാൻ നിവൃത്തിയില്ലെന്നും
എന്നാൽ കോലത്തിരി, സാമൂതിരി മുതലായവരുടെ രാജ്യങ്ങൾ അവ
ൎക്കു തിരിയെ കൊടുക്കുന്നപക്ഷം എന്തെങ്കിലും ഒരു സംഖ്യ ഹൈദരാ
ലിക്കു കൊടുത്തുകൊള്ളാമെന്നും കാണിച്ചു മറുപടി കൊടുത്തു. ഇതു രണ്ടു
മറുപടിയും ഡച്ചുകാർ ഹൈദരെ അറിയിക്കാതെ ബറ്റേവിയായിലെ
ഗവർണർക്കും രണ്ടു രാജാക്കന്മാൎക്കും എഴുതീട്ടുണ്ടെന്നും മറുപടികൾ ഇ
നിയും വന്നിട്ടില്ലെന്നും പറഞ്ഞു കുറച്ചുകാലം കഴിച്ചുകൂട്ടി. അതിനി
ടക്കു് ഹൈദർക്കു് ഇംഗ്ലീഷുകാരും നൈസാമും മറ്റുമായുള്ള [?] യുദ്ധത്തി
ലും ഏൎപ്പെട്ടിരുന്നതിനാൽ മൈസൂർ പോരു് ഒഴിവായതുകൊണ്ടു് തൽ
ക്കാലം ഇവിടെ യുദ്ധം നടക്കാതെതന്നെ കഴിഞ്ഞു. മഹാരാജാവാകട്ടെ
അധികം താമസിയാതെ ഹൈദർ യുദ്ധത്തിനൊരുങ്ങിവരുമെന്നു
അറിഞ്ഞുകൊണ്ടുതന്നെയാണിരുന്നതു്. അതിനാൽ വടക്കേദിക്കിൽ [?]
ചെന്നു് കൊച്ചിരാജാവിനോടും ഡച്ചുകാരോടും തിരുവിതാംകൂർസൈ
ന്യത്തെ സഹായിപ്പാൻ വേണ്ട ഏൎപ്പാടുചെയ്തു. വടക്കെ അതിൎത്തി
യിലുള്ള കോട്ടകളെല്ലാം അററകുററങ്ങൾ തീൎപ്പിച്ചു ബലപ്പെടുത്തി. അ
തിനു പുറമെ ഹൈദരാലിയുടെ പുറപ്പാടിനെ മുൻകൂട്ടി ഗ്രഹിപ്പിക്കു
ന്നതിനുവേണ്ടി തിരുവിതാംകൂറിന്റെ പ്രതിനിധിയായി ഒരു സ്ഥാന
പതിയെ മൈസൂരിൽത്താമസിപ്പിക്കയും ചെയ്തു.

### 9. പുതിയ ദളവമാർ.

അയ്യപ്പൻ മാൎത്താണ്ഡപിള്ള 938-ൽ മരിച്ചുപോയിരുന്നതി
നാൽ സുബ്ബയ്യൻ എന്നൊരാളെയാണു് അതിനുശേഷം ദളവയായി
നിയമിച്ചിരുന്നതു്. കൊല്ലം 943-ൽ സുബ്ബയ്യനും മരിച്ചു. പിന്നെ
ഗോപാലയ്യൻ എന്നൊരാളെ ദളവസ്ഥാനത്തിൽ നിയമിച്ചു. എ
ന്നാൽ ആ ഗോപാലയ്യനെക്കൊണ്ടു് ആ ഉദ്യോഗം ശരിയായി നടത്തു
വാൻ മതിയാവുന്നില്ലെന്നു കണ്ടപ്പോൾ സേനാനായകനായിരുന്ന ത
മ്പി ചെമ്പകരാമൻപിള്ളയെ വലിയ സൎവ്വാധികാൎയ്യക്കാരനായി നിയ
മിക്കയും ദളവയുടെ ജോലികൾ നോക്കുന്നതിൽകൂടി അദ്ദേഹത്തെ
മഹാരാജാവു് ചുമതലപ്പെടുത്തുകയും ചെയ്തു.

### 10. ഹൈദരുടെ രണ്ടാമത്തെ ആക്രമണം

ഹൈദരാലി മലയാളംവിട്ടു മൈസൂൎക്ക് പോയപ്പോൾ സാമൂതിരി മുതലായ രാജാക്കന്മാർ വീണ്ടും അതാതു രാജ്യത്തിലെ അധിപന്മാരായിത്തീൎന്നിരുന്നു. എന്നാൽ കൊല്ലം 949-ൽ ഹൈദർ പിന്നെയും മലയാളജില്ലയെ ആക്രമിച്ചു. അപ്പോൾ സാമൂതിരി തെറ്റെട്ടു തിരുവിതാംകൂറിലേക്ക ഓടിപ്പോന്നു. ഹൈദരാകട്ടെ മലയാളജില്ല കൈവശപ്പെടുത്തിയതിനുശേഷം വീണ്ടും തിരുവിതാംകൂറിനെ ആക്രമിക്കാനൊരുങ്ങി ഡച്ചുകാരോട് അവരുടെ സ്ഥലങ്ങളിൽക്കൂടി തിരുവിതാംകൂറിലേക്ക കടക്കാനനുവാദമാവശ്യപ്പെട്ടു. ബറാവിയയിലെ ഗവർണരുടെ മറുപടി ഇനിയും വന്നിട്ടില്ലെന്നും മററും ഡച്ചുകാർ തടസ്ഥം പറഞ്ഞുവെങ്കിലും എട്ടു കൊല്ലത്തോളമായിട്ടും ഇതിനു മറുപടി വന്നിട്ടില്ലെന്ന് അവർ പറയുന്നതിനെ ഹൈദർ വിശ്വസിച്ചില്ല. എങ്കിലും ഇംഗ്ലീഷുകാരോട് പിണങ്ങിയിരിക്കുന്ന സ്ഥിതിക്ക് ഡച്ചുകാരുമായിട്ടും പിണങ്ങുന്നതിൽ അദ്ദേഹത്തിനു കുറച്ച് മടി ഉണ്ടായിരുന്നു. അതിനാൽ കൊച്ചിരാജ്യത്തിൽക്കൂടി തിരുവിതാംകൂറിലേക്ക് കടപ്പാൻ നിശ്ചയിച്ചു. ഡച്ചുകാർ ഹൈദരുടെ ആലോചനകൾ തിരുവിതാംകൂർ മഹാരാജാവിനെ അറിയിക്കയും തങ്ങളോടുകൂടിച്ചേൎന്ന് ഹൈദരോട് യുദ്ധംചെയ്വാൻ മഹാരാജാവ് തയ്യാറുണ്ടോ എന്നു ചോദിക്കയുംചെയ്തു. തന്റെ ബന്ധുക്കളായ നവാബിനോടും ഇംഗ്ലീഷുകാരോടും ആലോചിച്ചല്ലാതെ യുദ്ധംചെയ്വാൻ തനിക്ക പാടില്ലെന്നും എങ്കിലും തിരുവിതാംകൂറിന്റെ അതിൎത്തികൾ രക്ഷിക്കുന്നതിനുവേണ്ടി ഡച്ചുകാരോടു ചേൎന്ന് ഹൈദരെ തടുക്കുവാൻ ഒരുക്കമാണെന്നും മഹാരാജാവ് മറുപടിയും അറിയിച്ചു. ഹൈദർ കൊച്ചിരാജ്യത്തിൽ കടന്ന് തൃശ്ശിവപേരൂർവരെ ആക്രമിച്ചു. തൃശ്ശിവപേരൂർക്കോട്ട കൈവശപ്പെടുത്തി. അതു കണ്ടപ്പോൾ കൊച്ചിരാജാവ് നാലുലക്ഷം രൂപയും നാലാനയേയും ഹൈദൎക്ക് കൊടുത്ത് താൻ കീഴടങ്ങിയതായി സമ്മതിക്കയും തന്റെ രാജ്യം ആക്രമിക്കാതിരിക്കാനപേക്ഷിക്കയും ചെയ്തു. ഡച്ചുകാരുടെ കോട്ട ആക്രമിച്ചിട്ടുതന്നെ തിരുവിതാംകൂറിലേക്ക പ്രവേശിപ്പാൻ ഹൈദർ നിശ്ചയിച്ച് അവരുടെ പള്ളിപ്പുറത്തുകോട്ട കയ്യേറപ്പെടുത്തുവാനൊരുങ്ങി. തിരുവിതാംകൂർസൈന്യവും ഡച്ചുകാരുംകൂടി ഹൈദരുടെ സൈന്യത്തെ എതിൎത്തു. ആ യുദ്ധം നടന്നുകൊണ്ടിരിക്കുമ്പോൾതന്നെ ഇംഗ്ലീഷുകാരും ഹൈദരുമായി വീണ്ടും ഒരു യുദ്ധമാരംഭിക്കേണ്ടതായി വന്നു. അതിനാൽ ഹൈദൎക്ക് പിന്നെയും മൈസൂൎക്ക് മടങ്ങിപ്പോകേണ്ടതായും തീൎന്നു. ഹൈദരും ഇംഗ്ലീഷുകാരുമായുള്ള ആ യുദ്ധത്തിൽ തിരുവിതാംകൂർ സൈന്യം ഇംഗ്ലീഷുകാരെ സഹായിക്കയും യുദ്ധം കുറെ അധികംകാലം നീണ്ടുനിൽക്കയും ചെയ്തു. ആ യുദ്ധം നട

ണെന്നു കരുതി അതുമാററി കേശവപിള്ളക്ക് ദിവാൻ എന്ന പേരാണ നിശ്ചയിച്ചത്. ഇതുമുതൽക്കാണ് പേരിൽ പരിഷ്കാരം തുടങ്ങിവെച്ചതും. സാധാരണജനങ്ങൾ ബഹുമാനത്തെക്കൂടി കാണിക്കുന്നതിന്നായി 'ദിവാൻജി' എന്നും പറഞ്ഞുവന്നു. ഇദ്ദേഹമാണ് തിരുവിതാംകൂറിലെ ഒന്നാമത്തെ ദിവാൻജി. കേശവപിള്ള വലിയ രാജ്യതന്ത്രജ്ഞനും രാജഭക്തനും അസാധാരണ ബുദ്ധിമാനും മഹാരാജാവിനും ഇംഗ്ലീഷുകാർക്കും വളരെ സമ്മതനുമായിരുന്നു. അതിനും പുറമെ അദ്ദേഹം വളരെ താണനിലയിൽനിന്ന് ഉത്സാഹപൂർവമായ സ്വപ്രയത്നംകൊണ്ടുതന്നെ ഉയന്ന പദവിയിലെത്തിയ വീരപുരുഷനുമായിരുന്നു.

തെക്കൻതിരുവിതാംകൂറിൽ ഒരു പാവപ്പെട്ട നായർകുടുംബത്തിലാണ് കേശവപിള്ള ജനിച്ചത്. അദ്ദേഹത്തിന് പതിനഞ്ചോളം വയസ്സായപ്പോൾ പൂവാറ് എന്ന ദിക്കിൽ ധനികനായ ഒരു മഹമ്മദൻ കച്ചവ-ക്കാരന്റെ കീഴിൽ ഒരു കണക്കെഴുത്തുജോലി കിട്ടി. ആ കച്ചവടക്കാരൻ ഒരിക്കൽ മഹാരാജാവിനെ മുഖംകാണിക്കാൻ വന്നപ്പോൾ കേശവപിള്ളയെയും കൂട്ടിക്കൊണ്ടു വന്നിരുന്നു. ആ അവസരത്തിലാണ് മഹാരാജാവ് ആദ്യമായി കേശവപിള്ളയെ കണ്ടത്. ആ കച്ചവടക്കാരന്റെ അപേക്ഷപ്രകാരം കേശവപിള്ളയ്ക്ക് കൊട്ടാരത്തിൽ ഒരു ചെറിയ ജോലി മഹാരാജാവ് കല്പിച്ചുകൊടുത്തു. യുവാവായ കേശവപിള്ളയുടെ സാമർത്ഥ്യവും ബുദ്ധിവിശേഷവും കണ്ട് മഹാരാജാവിനു തൃപ്തിതോന്നിയതിനാൽ അദ്ദേഹത്തിന് ഉദ്യോഗക്കയററങ്ങൾ വേഗത്തിൽ കിട്ടിത്തുടങ്ങി. കൊട്ടാരം രായസംജോലിയിൽ കുറച്ചുകാലം ഇരുന്നതിനുശേഷം കേശവപിള്ള കച്ചവടക്കാര്യക്കാരായി. കച്ചവടകാര്യം സംബന്ധിച്ചു പലപ്പോഴും അദ്ദേഹത്തിന് ഇംഗ്ലീഷുകാരോടും ഡച്ചുകാരോടും ഇടപെട്ടു പെരുമാറേണ്ടിവന്നു. കേശവപിള്ളയുടെ സാമർത്ഥ്യത്താൽ കച്ചവടം വകയിൽ രാജ്യത്തിനു മുതലെടുപ്പു വർദ്ധിച്ചു വന്നതുപോലെ ഇംഗ്ലീഷുകാർക്ക് കച്ചവടസൌകര്യവും കേശവപിള്ളയിൽ വിശ്വാസവും അധികം വർദ്ധിച്ചുവന്നു. ആ വഴിക്ക് കേശവപിള്ള പ്രധാനന്മാരായ പല ഇംഗ്ലീഷുദ്യോഗസ്ഥന്മാരുടെയും ഒരു മിത്രവുമായിത്തീർന്നു. ആ വിദേശീയരിൽ നിന്ന് അവരുടെ യുദ്ധസമ്പ്രദായങ്ങൾ പഠിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചു. പ്രസിദ്ധ പടനായകനായിരുന്ന ഡിലനായി 952-ൽ മരിച്ചതിനുശേഷം പല അവസരങ്ങളിലും യുദ്ധത്തിനുവേണ്ടി കേശവപിള്ളയുടെ നേതൃത്വത്തിൽ സൈന്യങ്ങളെ അയപ്പാൻ അതുനിമിത്തം മഹാരാജാവിനു സാധിച്ചു. ഇപ്രകാരം മേൽക്കുമേൽ ഉയന്ന നിലയെ പ്രാപിച്ചിട്ടാണ് 964-ൽ കേശവപിള്ള ദിവാനാ-

യത്, തിരുവിതാംകൂർ ചരിത്രത്തിൽ അദ്ദേഹം പല സംഗതികൊണ്ടും പ്രധാനമായൊരു ഭാഗം വഹിക്കുന്നതുമുണ്ട്.

## 14. ടിപ്പുവിന്റെ ആക്രമണശ്രമം.

തിരുവിതാംകൂർ ആക്രമിച്ചു കീഴടക്കണമെന്ന് ഹൈദരാലിക്ക് വലിയ ആഗ്രഹമുണ്ടായിരുന്നുവെന്നു മുമ്പുതന്നെ തെളിഞ്ഞിട്ടുണ്ടല്ലോ. ടിപ്പു സുൽത്താന് ആ കാര്യത്തിൽ ഹൈദരേക്കാൾ അധികം ആഗ്രഹമുണ്ടായിരുന്നു. പക്ഷേ മംഗലപുരത്തുവെച്ച് ടിപ്പുവും ഇംഗ്ലീഷുകാരുമായി നടന്ന ഉടമ്പടിപ്രകാരം കാരണംകൂടാതെ തിരുവിതാംകൂറിനെ ആക്രമിച്ചാൽ ഇംഗ്ലീഷുകാരായിട്ടും പുതിയൊരു യുദ്ധം ചെയ്യേണ്ടിവരുമെന്നുള്ളതുകൊണ്ട് എന്തെങ്കിലും കാരണമുണ്ടാക്കിത്തീർക്കാൻ ആ മൈസൂർസുൽത്താൻ കാത്തിരുന്നു. അതിന്നായി തന്റെ കീഴിലുള്ള സാമന്തരാജാക്കന്മാരെക്കൊണ്ട് തിരുവിതാംകൂറുമായി എന്തെങ്കിലും ഇടപെടുവിച്ച് അതിന്മേൽ ഒരു വഴക്കുണ്ടാക്കി തിരുവിതാംകൂറിനെ ആക്രമിപ്പാൻ അദ്ദേഹം നിശ്ചയിക്കയും ചെയ്തു. അങ്ങനെയിരിക്കെ മലയാളജില്ലയിലെ ചില രാജാക്കന്മാർ മൈസൂർ സുൽത്താന്റെ മേൽക്കോയ്മയെ വകവെക്കാതെ പെരുമാറിത്തുടങ്ങി. സാമൂതിരി മുതലായവർക്ക് അവരുടെ നാട്ടിൽത്തന്നെ ചില ഗൂഢശത്രുക്കളുമുണ്ടായിരുന്നു. അതിൽപ്പെട്ട '[illegible]' എന്ന ഒരു നമ്പൂതിരി വഴിക്കു വിവരം അറിഞ്ഞ ടിപ്പുസുൽത്താൻ കൊല്ലം 962-ൽ മലബാർജില്ലയെ ആക്രമിച്ചു. ഈ ആക്രമണത്തെപ്പറ്റി പിൽക്കാലത്തു ചിലർ വളരെ ഭയങ്കരമായി വർണ്ണിച്ചിട്ടുണ്ട്. ഹിന്തുക്കളായ ജനങ്ങളെയെല്ലാം കിട്ടിയേടത്തോളം പിടിച്ച് ബന്ധിപ്പിച്ചു മുഹമ്മദുമതത്തിൽ ചേർക്കയും അതു കൂട്ടാക്കാത്തവരുടെ കഴുത്തുവെട്ടുകയും ചെയ്തിരുന്നുവെന്നും ഒരുകയ്യിൽ പച്ചമാംസവും മറ്റേകയ്യിൽ വാളുമായിട്ടാണ് എപ്പോഴും ടിപ്പു ഇരുന്നിരുന്നതെന്നും മറ്റും അവർ വിവരിച്ചിരിക്കുന്നു. എന്നാൽ വാസ്തവത്തിൽ ഒരു പട്ടാളത്തിന്റെ യുദ്ധയാത്രയിൽ നാല്പതുവർഷം മുമ്പുവരെയും, പലേടത്തും ഇക്കാലത്തുതന്നെയും സാധാരണയായി ഉണ്ടാകാറുള്ളതുപോലെ പട്ടാളം പോകുന്ന വഴിയിൽ കണ്ടെത്തുന്ന ചില ആളുകളെ ഉപദ്രവിക്കുകയെന്നേടത്തോളമല്ലാതെ സുൽത്താനാകട്ടെ അദ്ദേഹത്തിന്റെ സൈന്യങ്ങളാകട്ടെ അതിലധികം യാതൊന്നും ചെയ്തിട്ടില്ലെന്നുള്ളതിന്നു വേണ്ട തെളിവുകളുണ്ട്. നാട്ടുകാരും മതഭ്രാന്തു തലക്കു കേറിയവരുമായ ദുഷ്ടന്മാർ ടിപ്പുവിന്റെ പടയോട്ടം അവസരമാക്കിപ്പിടിച്ച് പലേടത്തുനിന്നും പല സംഘങ്ങളായി പുറപ്പെടുകയും അടുത്തു കഴിഞ്ഞ മാപ്പിളലഹളക്കാലത്തുണ്ടായതുപോലെ നാട്ടുകാരെ ഉപദ്രവിക്കയും ബലാൽക്കാരേണ മതം മാറ്റുകയും ക്രൂര

മാനവിധത്തിൽ കൊല്ലുകയും ചെയ്തു് ലഹളയുണ്ടാക്കി നാട്ടുകാരെ ഓടിക്കുകയാണുണ്ടായതെന്നു തെളിഞ്ഞിട്ടുണ്ട്. ടിപ്പുവിന്റെ കീഴിലുള്ള പ്രധാനോദ്യോഗസ്ഥന്മാരിൽ പലരും പ്രധാന മന്ത്രിതന്നെയും ബ്രാഹ്മണരായിരുന്നു. അത്രത്തോളം തന്റെ അധീനത്തിലുള്ള അവരെപ്പോലും അദ്ദേഹം മതം മാറ്റാൻ ശ്രമിച്ചിട്ടില്ല. ഏതായാലും ആ യുദ്ധയാത്രയിൽ ടിപ്പുസുൽത്താന്റെ ശക്തിയേയും മേൽക്കോയ്മയെ വകവെക്കാത്തതിനുള്ള ശിക്ഷയേയും ഭയന്ന് മലയാളജില്ലയിലെ പല രാജാക്കന്മാരും മതഭ്രാന്തന്മാരും കൊള്ളക്കാരുമായ ദുഷ്ടന്മാരുടെ ക്രൂരകർമ്മങ്ങൾ നിമിത്തം പൊതുജനങ്ങളും എല്ലാം മലയാളജില്ലയിൽനിന്നു നാടുവിട്ട് ഓടിപ്പോന്ന് തിരുവിതാംകൂറിനെശ്ശരണം പ്രാപിച്ചു. ധർമ്മാത്മാവായ മഹാരാജാവ് തന്നെ അഭയം പ്രാപിച്ച ആ അതിഥികളെയെല്ലാം വേണ്ടതുപോലെ സ്വീകരിച്ചു സൽക്കരിക്കയും ചെയ്തു. ടിപ്പുവാകട്ടെ ഈ അവസരത്തിൽ കൊച്ചിരാജാവിനോട് ആലങ്ങാട്ടും പറവൂരും കൊച്ചിവക സ്ഥലങ്ങളാണെന്നും അവ കൊച്ചിക്കു തിരിയെ കിട്ടണമെന്നും തിരുവിതാംകൂർ മഹാരാജാവിനോട് ആവശ്യപ്പെടുവാനും മഹാരാജാവും മൈസൂർ സുൽത്താനും സഖ്യമായിരിക്കണമെന്നുപദേശിപ്പാനും നിർബ്ബന്ധിച്ചു. മഹാരാജാവ് നെടുങ്കോട്ട പരിശോധിപ്പാൻ അന്നമനട എന്ന പ്രദേശത്തു ചെന്നിരുന്നപ്പോൾ കൊച്ചിരാജാവു് ടിപ്പുവിന്റെ നിർബ്ബന്ധം അവിടത്തെ അറിയിച്ചു. മഹാരാജാവ് ഈ വിവരങ്ങളെല്ലാം മദിരാശിയിലുള്ള ഇംഗ്ലീഷുഗവർണ്ണരേയും അറിയിച്ചു. ഗവർണ്ണർ ഇതു നല്ലോരവസരമാണെന്നു കരുതി മഹാരാജാവ് ഏതുവിധം പ്രവർത്തിക്കണമെന്നുപദേശിപ്പാനായി 'മേജർ ബാനർമാൻ' എന്ന ഒരിംഗ്ലീഷുദ്യോഗസ്ഥനെ തിരുവിതാംകൂറിലേക്കയക്കയും ചെയ്തു.

### 15. ഇംഗ്ലീഷുകാരുമായുള്ള ഉടമ്പടി.

ടിപ്പുസുൽത്താനാകട്ടെ, കൊച്ചിരാജാവിനെ അറിയിച്ചിട്ടുള്ള സംഗതികൾക്കു മറുപടി കിട്ടുവാൻ താമസിക്കുന്നതുകണ്ട് പ്രത്യേകം ചില ദൂതന്മാരെത്തന്നെ തിരുവിതാംകൂറിലേക്കയച്ചു. ആ ദൂതന്മാർ മുഖാന്തിരം സുൽത്താനും മഹാരാജാവുംതമ്മിൽ സഖ്യംചെയ്യുന്നതായാലുണ്ടാകുന്ന ഗുണങ്ങൾ മഹാരാജാവിനെ അറിയിക്കയും ചെയ്തു. മേജർ ബാനർമാന്റെയും കേശവപിള്ളയുടേയും ഉപദേശമനുസരിച്ച് ഇംഗ്ലീഷു കമ്പനിക്കാരുടെ അനുവാദംകൂടാതെ താൻ മൈസൂർ സുൽത്താനുമായി ഒരു സഖ്യം ചെയ്കയില്ലെന്നു മഹാരാജാവ് മറുപടി പറഞ്ഞയച്ചു. ആ മറുപടിയറിഞ്ഞപ്പോൾ ടിപ്പു തിരുവിതാംകൂറിനെ ആക്രമിക്കാൻ വേണ്ട ഒരുക്കംതുടങ്ങി. മഹാരാജാവ് അതറിഞ്ഞ് മദിരാശി

ഗവർണ്ണരെ ബോധിപ്പിച്ചിട്ട് ടിപ്പുവിനോടു യുദ്ധം ചെയ്യുന്നതിൽ തന്റെ സൈന്യങ്ങൾക്കു നായകനായും മറ്റുമായി ഒരു ഇംഗ്ലീഷുദ്യോഗസ്ഥനെ കടം കൊടുക്കുവാൻ ഗവർണ്ണരോടാവശ്യപ്പെട്ടു. അതിനു മഹാരാജാവിനു കിട്ടിയ മറുപടിയാകട്ടെ മറ്റുള്ള സൈന്യങ്ങളെ നയിക്കാൻ ഇംഗ്ലീഷുദ്യോഗസ്ഥന്മാരെ അയച്ചുകൊടുക്കുക പതിവില്ലെന്നും എന്നാൽ തിരുവിതാംകൂറിനെ സഹായിപ്പാൻ ഏതാനും ഇംഗ്ലീഷുസൈന്യങ്ങളെ അയച്ചുതരാമെന്നും അതിന് തക്കപടി ചെയ്യേണ്ടതാണെന്നായിരുന്നു. മഹാരാജാവ് അതുപ്രകാരം സമ്മതിച്ചു. അങ്ങനെ ഉണ്ടായ ഉടമ്പടിയിലെ പ്രധാന നിശ്ചയങ്ങൾ ഇവയായിരുന്നു:—(1) ഇംഗ്ലീഷുകാർ അയക്കുന്ന സൈന്യങ്ങൾക്കുള്ള ചെലവ് തിരുവിതാംകൂർ കൊടുത്തുകൊള്ളണം. (2) യുദ്ധം അവസാനിച്ചതിനു ശേഷവും ഏതാനും ഇംഗ്ലീഷു പട്ടാളങ്ങളെ തിരുവിതാംകൂറിന്റെ അതിർത്തികളിൽ സ്ഥിരമായി താമസിപ്പിച്ചുകൊള്ളണം. (3) ഇപ്പോൾ അയക്കുന്നതിൽ കൂടുതലായി ഇംഗ്ലീഷുസൈന്യങ്ങളെ തിരുവിതാംകൂറിലേക്കയക്കേണ്ടിവരുന്നതായാൽ ആ സൈന്യങ്ങളുടെ ചെലവ് ഇംഗ്ലീഷു കമ്പനിയ്ക്കാർ വഹിക്കണം. (4) ഇംഗ്ലീഷുകാരുടെ പ്രതിനിധിയായി അല്ലെങ്കിൽ റസിഡണ്ടായി ഒരിംഗ്ലീഷുദ്യോഗസ്ഥനെ തിരുവിതാംകൂറിൽ താമസിപ്പിക്കണം. ഇപ്രകാരമുണ്ടായ ഉടമ്പടിയനുസരിച്ചു ഗവർണ്ണർ രണ്ടു സംഘം ഇംഗ്ലീഷുസൈന്യങ്ങളെ കാപ്റ്റൻ നാക്സ് എന്ന സൈന്യാധിപന്റെ കീഴിൽ തിരുവിതാംകൂറിലേക്കയച്ചുകൊടുത്തു. ജോർജ് പൌനി എന്ന പേരായ ഒരിംഗ്ലീഷുദ്യോഗസ്ഥനെ ഇംഗ്ലീഷുകാരുടെ പ്രതിനിധിയായി തിരുവിതാംകൂറിൽ താമസിപ്പാൻ മഹാരാജാവ് അനുവദിക്കയും ചെയ്തു. ഈ ഉദ്യോഗസ്ഥനെ തിരുവിതാംകൂറിലെ ഒന്നാമത്തെ റസിഡണ്ടായി കരുതാവുന്നതാണ്. മദിരാശിയിൽ നിന്നയച്ച ഇംഗ്ലീഷു സൈന്യങ്ങളാകട്ടെ പള്ളിപ്പുറം കോട്ടയ്ക്ക് അല്ലെങ്കിൽ ആയക്കോട്ടയ്ക്കു വളരെയകലെയല്ലാതെ പാളയമടിച്ചു താമസിച്ചു. ഈ വക ഏർപ്പാടുകൾ കഴിഞ്ഞതിനുശേഷം ഇംഗ്ലീഷുകാരും ടിപ്പുവിനോടു യുദ്ധം ചെയ്യാൻ നിർബ്ബന്ധരായിരിക്കുമെന്ന വിവരം ഗവർണ്ണർ ടിപ്പുവിനേയും അറിയിച്ചു.

### 16. ഡച്ചുകോട്ടകൾ വിലയ്ക്കു വാങ്ങിയത്.

കൊല്ലം 964-ൽ ടിപ്പുസുൽത്താൻ തിരുവിതാംകൂറിനെ ആക്രമിക്കുന്നതിനായി ഒരു വലിയ സൈന്യത്തോടുകൂടി പാലക്കാട്ടെത്തി. തിരുവിതാംകൂർ രാജ്യത്തിന്റെ വടക്കെ അതിരിലുള്ള നെടുങ്കോട്ടയുടെ പടിഞ്ഞാറെ അറ്റത്ത് ഡച്ചുകാരുടെ വകയായി ആയക്കോട്ടയെന്നും കൊടുങ്ങല്ലൂർ കോട്ടയെന്നും പറഞ്ഞുവരുന്ന രണ്ടു കോട്ടകൾ ഉണ്ടായിരു

ണ്ടെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ആ രണ്ടു കോട്ടകളും സ്വാധീനപ്പെടുത്തിയാൽ ഒട്ടും പ്രയാസംകൂടാതെ തിരുവിതാംകൂറിലേക്കു കടക്കാമെന്നു ടിപ്പുസുൽത്താൻ നിശ്ചയിച്ചു. ഡച്ചുകാരുമായി പിണങ്ങാതെ കഴിക്കണമെന്നും അദ്ദേഹത്തിനു വിചാരമുണ്ടായിരുന്നു. അതിനാൽ ആ കോട്ടകൾ ഡച്ചുകാരോടു വിലയ്ക്കു വാങ്ങുവാൻ അദ്ദേഹം ആലോചനനടത്തി. ആ വിവരം മഹാരാജാവറിഞ്ഞു. കോട്ടകൾ ടിപ്പുവിനു വാങ്ങുവാനിടയാകുന്നതിനുമുമ്പ് തിരുവിതാംകൂറിലേക്കു വാങ്ങുന്നതിനുവേണ്ടി മഹാരാജാവ് ദിവാൻ കേശവപിള്ളയെ ഡച്ചുകാരുടെ അടുക്കലേക്കയച്ചു. അപ്രകാരം രണ്ടു കോട്ടകളും മൂന്നുലക്ഷം രൂപ വിലയ്ക്കു ഡച്ചുകാരോട് തിരുവിതാംകൂറിലേക്ക് വാങ്ങുകയും ചെയ്തു. വാങ്ങിയ ഉടൻതന്നെ ആ രണ്ടുകോട്ടകളിലും തിരുവിതാംകൂർ സൈന്യങ്ങളെയും സ്ഥാപിച്ചു. ഡച്ചുകോട്ടകൾ വാങ്ങിയതും മറ്റുമുള്ള വിവരങ്ങളെല്ലാം ഇംഗ്ലീഷ് റസിഡണ്ടായ മിസ്റ്റർ പൊവനി മതിരാശിയിലെ ഗവർണരെ ധരിപ്പിച്ചു. അപ്പോഴത്തെ ഗവർണരായിരുന്ന മിസ്റ്റർ ഹാളൻഡ് എന്ന ആൾക്ക് മഹാരാജാവിന്റെ പ്രവൃത്തി ഒട്ടും രസിച്ചില്ല. ആ ഇംഗ്ലീഷുദ്യോഗസ്ഥൻ ഇംഗ്ലീഷ്കാരോടാലോചിക്കാതെ മഹാരാജാവ് കോട്ടകൾ വാങ്ങിയത് തെറ്റാണെന്നും ഈ സംഗതി നിമിത്തം ടിപ്പുവുമായി യുദ്ധമുണ്ടാകുന്നതായാൽ ഇംഗ്ലീഷ്കാർ തിരുവിതാംകൂറിനെ സ്സഹായിക്കുന്നതല്ലെന്നും മഹാരാജാവിനെ എഴുതി അറിയിച്ചു. അതു കണ്ടപ്പോൾ മഹാരാജാവിന് വളരെ ഇച്ഛാഭംഗവും പശ്ചാത്താപവുമുണ്ടായി. ഗവർണരുടെ മഹാരാജാവിന്റെ പ്രവൃത്തി തെറ്റാണെന്നും മറ്റും കാണിച്ചുകൊണ്ട് അന്ന് ഇന്ത്യയിലുള്ള ഇംഗ്ലീഷ്കാരുടെ പ്രധാനിയായിരുന്ന ഗവർണർ ജനറൽ കാറൻവാലിസ് പ്രഭുവിനും എഴുതിയയച്ചു. തന്റെ പ്രവൃത്തി ന്യായമാണെന്നും തിരുവിതാംകൂറിന്റെ രക്ഷയ്ക്കു ആ കോട്ടകൾ വാങ്ങേണ്ടത് അത്യാവശ്യമാണെന്നും ആ കോട്ടകളുടെ സംഗതിയിൽ മൈസൂർ സുൽത്താന് യാതൊരവകാശവും പറവാനില്ലെന്നും മറ്റും മഹാരാജാവും ഗവർണർ ജനറൽക്ക് എഴുതി. ഗവർണർ ജനറൽ ആദ്യത്തിൽ മതിരാശി ഗവർണരുടെ അഭിപ്രായത്തോട് യോജിച്ചിരുന്നുവെങ്കിലും പിന്നാലോചന ചെയ്തു അന്വേഷണം നടത്തലും കഴിച്ചതിന്റെ ശേഷം മഹാരാജാവിന്റെ പ്രവൃത്തിയിൽ ആക്ഷേപം പറവാനില്ലെന്നു സമ്മതിച്ചു.

### 17. ടിപ്പുവുമായുള്ള യുദ്ധം.

ഡച്ചുകോട്ടകൾ രണ്ടും തിരുവിതാംകൂർ മഹാരാജാവു വിലയ്ക്കു വാങ്ങിയ സംഗതിയറിഞ്ഞപ്പോൾ ടിപ്പു കുപിതനായി നെടുങ്കോട്ട പൊളിച്ച് തിരുവിതാംകൂറിലേക്കു കടപ്പാൻ തീർച്ചപ്പെടുത്തി. അതി

ത്തുള്ള ഒരു കാരണമുണ്ടാക്കാനായി തന്റെ കീഴിലുള്ള സാമന്തരാജാവായ കൊച്ചിരാജാവിന്റെ രാജ്യത്തിലുൾപ്പെട്ട നെടുങ്കോട്ടയുടെ ഭാഗങ്ങൾ പൊളിച്ച് നീക്കിക്കണമെന്ന് തിരുവിതാംകൂർ മഹാരാജാവിനെ അറിയിച്ചു. മഹാരാജാവ് അതനുസരിക്കാത്തപ്പോൾ ടിപ്പു നെടുങ്കോട്ട പൊളിപ്പാനൊരുങ്ങുകയും ചെയ്തു. മഹാരാജാവും ടിപ്പുവിന്റെ യുദ്ധസന്നാഹങ്ങൾ തടുക്കാൻ വേണ്ട ഒരുക്കങ്ങൾ ചെയ്ത് ദിവാൻ കേശവപിള്ളയെ സൈന്യാധിപനാക്കി നിയമിച്ചയച്ചു. കേശവപിള്ള നെടുങ്കോട്ടയുടെ വട്ടക്കോട്ടകളിൽ അനേകം ഭടന്മാരെ സ്ഥാപിച്ച് ടിപ്പുവിന്റെ ആക്രമണത്തെ ജാഗ്രതയോടെ തടുത്തു നില്പാൻ ഏർപ്പാട് ചെയ്തു. ടിപ്പുവാകട്ടെ തന്റെ സൈന്യത്തിൽ ഒരു ഭാഗത്തെ നെടുങ്കോട്ടയിൽ തിരുവിതാംകൂർ ഭടന്മാർ കാത്തുനില്ക്കുന്ന സ്ഥലങ്ങൾക്ക് നേരെ നിർത്തിയിട്ട് അവരോട് തിരുവിതാംകൂർ ഭടന്മാരുടെ നേർക്ക് വെടി വെച്ചുംകൊണ്ടിരിപ്പാനാജ്ഞാപിച്ചു. അവർ കല്പനപ്രകാരം ചെയ്തുകൊണ്ടുമിരുന്നു. രാത്രിയായപ്പോൾ ടിപ്പു പതിനാലായിരം ഭടന്മാരോടുകൂടി കോട്ടയുടെ മറ്റൊരു ഭാഗത്ത് ചെന്ന് ആ ഭാഗങ്ങളെല്ലാം പ്രയാസംകൂടാതെ കയ്യടക്കപ്പെടുത്തി. പിന്നെ കോട്ടയ്ക്കു പൂർവ്വഭാഗത്തുള്ള കിടങ്ങ് നികത്തുവാൻ ഭടന്മാരോട് കല്പിച്ചു. പക്ഷെ ആ പ്രവൃത്തി അത്ര വേഗത്തിൽ നടത്തുവാൻ അവരെക്കൊണ്ട് സാധിച്ചില്ല. കൈവശപ്പെടുത്തിയ കോട്ടമതിലിൽക്കൂടി കടന്ന ടിപ്പുവും ഭടന്മാരും തിരുവിതാംകൂർ സൈന്യങ്ങളെ എതിർത്തോടിച്ചുതുടങ്ങി. അങ്ങനെയിരിക്കെ തിരുവിതാംകൂർ ഭടന്മാർ ഒരു സ്ഥലത്ത് തിരിഞ്ഞുനിന്ന് ടിപ്പുവിന്റെ ഭടന്മാരുടെ നേർക്ക് ഒരു പീരങ്കിയൊഴിച്ചു. മറ്റൊരു ഭാഗത്തുണ്ടായിരുന്ന തിരുവിതാംകൂർ ഭടന്മാർ ചെറുതോക്കുകൾ കൊണ്ട് അതേസമയത്തുതന്നെ അപ്രതീക്ഷിതമായവിധത്തിൽ വെടിവെക്കയും ചെയ്തു. വെടിയേറ്റ് ടിപ്പുവിന്റെ ഭടന്മാരിൽ അനേകംപേരും അവരുടെ നേതാവായ ഒരുദ്യോഗസ്ഥനും മരിച്ചു. അതുകണ്ടപ്പോൾ ടിപ്പുവിന്റെ മററു ഭടന്മാർ പിൻതിരിഞ്ഞോടിത്തുടങ്ങി. ടിപ്പു അതുകണ്ട് കോപിച്ച്, പിമ്പിൽ നിന്നിരുന്ന സൈന്യവിഭാഗത്തോട് മുമ്പോട്ടുകയറി എതിർക്കുവാനാജ്ഞാപിച്ചു. അവർ മുമ്പോട്ടു കയറി. പിമ്പോട്ടോടുന്നവരും മുമ്പോട്ടു കയറുന്നവരും കൂട്ടിമുട്ടിക്കുഴപ്പമായി. അതിന്നിടയിൽ വെടികൊണ്ടു പലരും മറിഞ്ഞുവീണു മരിച്ചുതുടങ്ങി. ആ ബഹളത്തിൽ സുൽത്താനും കിടങ്ങിൽ വീണു. അദ്ദേഹത്തിന് ചില പരുക്കുകളും പററി. ഒടുവിൽ ഭൃത്യന്മാരുടെ സഹായംകൊണ്ട് ടിപ്പുവും ശേഷിച്ച ഭടന്മാരും പ്രധാന സൈന്യം നിന്നിരുന്ന സ്ഥലത്ത് ഒരുവിധം ചെന്നുചേർന്നു. തിരുവിതാംകൂറിൽ വരുത്തിപ്പാർപ്പിച്ചിരുന്ന ഇംഗ്ലീഷ് സൈന്യങ്ങളാകട്ടെ യുദ്ധ

ഇടപ്പെടുവാൻ മദിരാശിയിൽനിന്നു കല്പന വന്നിട്ടില്ലെന്നു ന്യായവും പറഞ്ഞ് ഈ അവസരങ്ങളിലെല്ലാം തിരുവിതാംകൂർ സൈന്യത്തിന് യാതൊരു സഹായവും ചെയ്യാതെ ഉദാസീനന്മാരായിരിക്കയാണ് ചെയ്തത്. അതറിഞ്ഞ് മഹാരാജാവ് വളരെ പശ്ചാത്തപിക്കയും ചെയ്തു. ഈ യുദ്ധത്തിൽ ടിപ്പുവിന്റെ പല്ലക്കും വാളും ചില ആഭരണങ്ങളും തിരുവിതാംകൂർ ഭടന്മാർക്ക് ലഭിച്ചു.

### 18. ടിപ്പു തിരുവിതാംകൂറിൽ കടന്നത്.

അഭിമാനിയായ ടിപ്പുസുൽത്താനു മേൽപ്രകാരം തോൽവി പറ്റിയതുനിമിത്തം കോപവും വാശിയും വല്ലാതെ വർദ്ധിച്ചു. ഒരു മാസത്തിനുള്ളിൽ അനേകം വലിയ പീരങ്കികൾ അദ്ദേഹം പുതുതായി വരുത്തി. അവയെല്ലാം നിരത്തിവെച്ച് കോട്ടയ്ക്കു നേരെ ഇടവിടാതെ വെടിയും വെച്ചുതുടങ്ങി. മഹാരാജാവിനാകട്ടെ വീണ്ടും ടിപ്പു യുദ്ധത്തിനൊരുങ്ങുമെന്ന് നല്ല നിശ്ചയമുണ്ടായിരുന്നു. അതിനാൽ തിരുവിതാംകൂർ സൈന്യങ്ങളെ വീണ്ടും ജാഗ്രതയോടുകൂടി നിർത്തുകയും ചെയ്തിരുന്നു. ഇംഗ്ലീഷ്സൈന്യങ്ങളെക്കൊണ്ടു സഹായിക്കണമെന്നു മദിരാശി ഗവർണരോട് വീണ്ടും വീണ്ടും ആവശ്യപ്പെടുകയും ചെയ്തു. പക്ഷെ ഗവർണർ അതു തീരെ വകവെച്ചില്ല. ടിപ്പുവിന്റെ പീരങ്കി വെടികൾകൊണ്ട് കോട്ടയുടെ ഏതാനംഭാഗം തകർന്നു. ആ പഴുതിൽക്കൂടി മൈസൂർസൈന്യം അകത്തു കടക്കയും ചെയ്തു. തിരുവിതാംകൂർ സൈന്യം പിൻവാങ്ങിത്തുടങ്ങി. ടിപ്പു കൊടുങ്ങല്ലൂർകോട്ടയും കൂടി പിടിച്ചടക്കീട്ട് സൈന്യങ്ങളോടുകൂടി തിരുവിതാംകൂറിൽപ്രവേശിച്ചു. ആലങ്ങാട്, പറവൂർ എന്നീ പ്രദേശങ്ങൾ മുഴുവനും ആക്രമിച്ചു. കുരിയാപ്പള്ളിക്കോട്ടയും പിടിച്ചടക്കി. കേശവപിള്ളദിവാൻ തിരുവിതാംകൂർ സൈന്യങ്ങളെ പിൻവലിച്ച് അവരെ അരൂക്കുറ്റി മുതലായ സ്ഥലങ്ങളിൽ സ്ഥാപിച്ചിട്ട് മൈസൂർ സൈന്യത്തിന്റെ മുന്നോട്ടുള്ള ഗതി ആവുന്നതും തടുപ്പാൻ നോക്കിക്കൊണ്ടിരുന്നു. ഈ കോലാഹലങ്ങളിലെല്ലാം തിരുവിതാംകൂറിൽ നിന്ന് ചെലവും വാങ്ങിത്തിന്നു താമസിച്ചിരുന്ന ഇംഗ്ലീഷ്സൈന്യങ്ങൾ ഉടമ്പടിയനുസരിച്ച് തിരുവിതാംകൂറിന് ചെയ്യേണ്ട സഹായം യാതൊന്നും ചെയ്യാതെ വെറും കാഴ്ചക്കാരുടെ നിലയിൽ യുദ്ധംനോക്കിക്കൊണ്ടു നിൽക്കുകയാണ് ചെയ്തത്.

### 19. ടിപ്പു തിരിയെപ്പോയത്.

മേൽപ്രകാരം ആദ്യത്തിൽ കുറച്ചു ജയം കണ്ടുവെങ്കിലും ദൈവഗതി ടിപ്പുവിന്ന് പ്രതികൂലമായിരുന്നു. അധികദിവസം തിരുവിതാംകൂറിൽത്താമസിപ്പാൻ ടിപ്പുവിനു സാധിച്ചില്ല. ഹൈദരാബാദിലെ

നൈസാമും ഇംഗ്ലീഷ്കാരും പരമേശ്ശരുവെച്ച് മൈസൂരിനോടു യുദ്ധത്തിനൊരുങ്ങീട്ടുള്ള വിവരം അറിവുകിട്ടി. അതിനും പുറമെ അതേ സമയത്തുതന്നെ ഇടവപ്പാതിവർഷം സാധാരണയിൽ വളരെയധികം അക്കൊല്ലത്തിൽ വർദ്ധിച്ചു. ആലുവാപ്പുഴയിലും പരിസരപ്രദേശങ്ങളിലും വെള്ളം നിറഞ്ഞു. സൈന്യങ്ങൾക്ക് ആഹാരസാധനങ്ങൾ കിട്ടാതെ കുഴങ്ങിത്തുടങ്ങി. അങ്ങനെയൊരു വെള്ളപ്പൊക്കം ടിപ്പുവിന്റെ സൈന്യങ്ങൾ മുമ്പു കണ്ടിട്ടില്ലാത്തതിനാൽ അവർ വല്ലാതെ പരിഭ്രമിക്കയും ചെയ്തു. വെടിമരുന്നു മുതലായ യുദ്ധസാമഗ്രികൾ നനഞ്ഞു കൊള്ളരുതാതായി. ഇതെല്ലാംകൊണ്ടും തൽക്കാലം മൈസൂർക്ക് മടങ്ങിപ്പോവാൻതന്നെ ടിപ്പു തീർച്ചപ്പെടുത്തി. അതനുസരിച്ച് അദ്ദേഹം പുറപ്പെടുകയും ചെയ്തു. യുദ്ധത്തിന് മുമ്പും യുദ്ധസമയത്തും മഹാരാജാവ് മതിരാശി ഗവർണരോട് ആവശ്യപ്പെട്ടപ്രകാരം യുദ്ധത്തിൽ ഇംഗ്ലീഷ്സൈന്യങ്ങൾ യാതൊരു സഹായവും ചെയ്തില്ലെങ്കിലും യുദ്ധം നിർത്തി ടിപ്പു മടങ്ങിപ്പോകാറായപ്പോഴേക്ക് തിരുവിതാംകൂറിനെ സഹായിക്കാത്തതിന് മതിരാശിഗവർണരെ ശ്ശാസിച്ചുകൊണ്ടും ആ കാര്യത്തിൽ മഹാരാജാവിനോട് സഹതാപം പ്രദർശിപ്പിച്ചുകൊണ്ടും ഉള്ള ഗവർണർജനറാളുടെ ഒരു എഴുത്തു മഹാരാജാവിന്ന് എത്താതിരുന്നില്ല. യുദ്ധത്തിൽ തിരുവിതാംകൂറിനെസ്സഹായിപ്പാനായി കാപ്ടൻ ഹാർട്ട്ലി എന്ന നായകന്റെ കീഴിൽ പുതുതായിത്തന്നെ മൂന്നുസംഘം ഇംഗ്ലീഷ്സൈന്യങ്ങളെ വരുത്താതെയുമിരുന്നില്ല.

## 20. ആലങ്ങാടും പറൂരും തിരികെകിട്ടിയത്.

ടിപ്പുസുൽത്താനും ഇംഗ്ലീഷ്കാരുമായി പരമേശ്ശരുവെച്ചുനടന്ന യുദ്ധം കൊല്ലം 967-ാമാണ്ടുവരെ അതായത് മൂന്നു സംവത്സരത്തോളം നീണ്ടുനിന്നു. ഇംഗ്ലീഷുകാരും മഹാരാഷ്ട്രക്കാരും നൈസാമും കൂടിച്ചേർന്ന് യുദ്ധം ചെയ്തിരുന്നതിനാൽ ഒടുവിൽ സുൽത്താൻ തോല്ക്കുമെന്നുള്ള മട്ടായി. അപ്പോൾ അദ്ദേഹം സന്ധിക്കപേക്ഷിച്ചു. അതനുസരിച്ച് ശ്രീരംഗപട്ടണത്തുവെച്ച് ഇംഗ്ലീഷുകാരും ടിപ്പുവുമായി ഒരുടമ്പടി ഉണ്ടായി. ആ ഉടമ്പടിപ്രകാരം ടിപ്പു മുമ്പു കീഴടക്കീട്ടുള്ള രാജ്യങ്ങളിൽ പകുതിയും ഇംഗ്ലീഷുകാക്ക് വിട്ടുകൊടുക്കാമെന്നു നിശ്ചയിച്ചിട്ടുണ്ടായിരുന്നു. അങ്ങനെ വിട്ടുകൊടുത്ത രാജ്യങ്ങളിൽ മലയാളജില്ലയും തിരുവിതാംകൂറിലെ കുന്നത്തുനാട്, ആലങ്ങാട്, പറവൂർ എന്നീ താലൂക്കുകളും ഉൾപ്പെടുത്തിയിരുന്നു. എന്നാൽ ആ ഉടമ്പടിക്കുശേഷം കുന്നത്തുനാട് മുതലായ പ്രദേശങ്ങൾ തിരുവിതാംകൂറിൽ ഉൾപ്പെട്ടിരുന്നതാണെന്നും അതു തിരുവിതാംകൂറിലേക്കുതന്നെ വിട്ടുതരണമെന്നും മഹാരാജാവ് ഗവർണർ ജനറാളെ അറിയിച്ചു. ആ സം

[illegible] ഗവർണർ ജനറാൾ ചില അന്വേഷണങ്ങൾ നടത്തിയതിന്നശേഷം ആ പ്രദേശങ്ങൾ തിരുവിതാംകൂറിലേക്ക് വിട്ടുകൊടുപ്പാൻതന്നെ തീർച്ചപ്പെടുത്തുകയും ചെയ്തു. ഇങ്ങനെ ആ വക സ്ഥലങ്ങൾ വീണ്ടും തിരുവിതാംകൂറിലേക്ക കിട്ടി.

21. സാമൂതിരി മുതലായവരെ അതാതു നാട്ടിലേക്കയച്ചത്.

ശ്രീരംഗപട്ടണത്തുവെച്ചുണ്ടായ ഉടമ്പടിപ്രകാരം മലയാളജില്ല മുഴുവനും ഇംഗ്ലീഷുകാൎക്കായി. ടിപ്പുവിൻെറ ആക്രമണകാലത്ത് അവിടെനിന്ന് ഓടിപ്പോന്ന് തിരുവിതാംകൂറിൽത്താമസിച്ചിരുന്ന പല രാജാക്കന്മാരെയും പ്രഭുക്കന്മാരെയും അതാതു ദിക്കുകളിലേയ്ക്കയച്ച് അവരവരുടെ ന്യായമായ സ്വത്തുക്കളും മറ്റും കൊടുപ്പിച്ചു ശരിപ്പെടുത്തേണ്ട ഭാരം മഹാരാജാവിനെ ഗവർണർ ജനറാൾ ഏല്പിച്ചു. അതനുസരിച്ച് മഹാരാജാവ് കേശവപിള്ള ദിവാനെ ഒരു സൈന്യത്തോടുകൂടി മലയാളജില്ലയിലേക്കയക്കയും കഴിയുന്നേടത്തോളവും ന്യായമായ വിധത്തിൽ ആ കാൎയ്യം നിർവഹിക്കയും ചെയ്തു.

22. യുദ്ധച്ചെലവിനെപ്പററിയുണ്ടായ തൎക്കം.

ടിപ്പുസുൽത്താനും തിരുവിതാംകൂറുമായുള്ള യുദ്ധവും അതിനെ തുടൎന്ന് ഇംഗ്ലീഷുകാരും ടിപ്പുവുമായുള്ള യുദ്ധവും കഴിഞ്ഞ് ഒതുങ്ങിയതിനുശേഷം യുദ്ധച്ചെലവിൻെറ സംഗതിയിൽ ഒരു തൎക്കമുണ്ടായി. ടിപ്പുവും തിരുവിതാംകൂറുമായുള്ള യുദ്ധത്തിൽ ഇംഗ്ലീഷുസൈന്യങ്ങൾ സഹായമൊന്നും ചെയ്തില്ലെങ്കിലും തിരുവിതാംകൂറിൻെറ ആവശ്യത്തിന്നാണ് പുതുതായി മൂന്നുസംഘം ഇംഗ്ലീഷു സൈന്യങ്ങളെക്കൊണ്ടുവന്നതെന്നും അതിൻെറ ചെലവ് മഹാരാജാവ് തരേണ്ടതാണെന്നും മതിരാശി ഗവർണർ ആവശ്യപ്പെടാതിരുന്നില്ല. അതിൽ മഹാരാജാവിന്ന് ഗവർണരുമായി അല്പം വാദിക്കേണ്ടതായും വന്നു. 963-ലെ ഉടമ്പടിപ്രകാരം തിരുവിതാംകൂറിൽത്താമസിപ്പിച്ച സൈന്യങ്ങൾക്കു പുറമെ കൂടുതൽ സൈന്യങ്ങൾ വേണ്ടിവരുന്നപക്ഷം അതിൻെറ ചെലവ് ഇംഗ്ലീഷുകാർതന്നെ സഹിക്കണമെന്നാണ് നിശ്ചയമുണ്ടായിരുന്നത്. അതിന്ന് വിപരീതമായിപ്പറയുന്നത് ശരിയല്ലെന്ന് മഹാരാജാവ് വാദിച്ചു. പക്ഷേ ഗവർണർ കൈയൂക്കടിസ്ഥാനമാക്കി പണം തിരുവിതാംകൂറിൽനിന്നുതന്നെ തരണമെന്നു ശഠിച്ചു. മഹാരാജാവ് വഴക്കുകൂടാതെ കഴിപ്പാൻ ഏഴുലക്ഷം രൂപ ഇംഗ്ലീഷുകാൎക്കു കൊടുത്തു. ഗവർണർ അതുകൊണ്ടും സമ്മതിച്ചില്ല. സൈന്യങ്ങൾക്കു വേണ്ടിച്ചെലവായിക്കാണുന്ന സംഖ്യ മുഴുവനും തരാതെ കഴികയില്ലെന്നു വീണ്ടും ശഠിച്ചു. മഹാരാജാവിന്ന് അപ്പോഴാണ് ആ വസ്തുവിൻെറ സ്വഭാവം മുഴുവനും മനസ്സിലായത്. അവിടുന്ന് വളരെ പ

ബോധിപ്പിക്കയും ചെയ്തു. കുന്നത്തുനാട് മുതലായ പ്രദേശങ്ങൾ വിട്ടുകിട്ടിയതോടുംകൂടി ദിവാൻ കേശവപിള്ളയുടെ ഉപദേശപ്രകാരവും 7 ലക്ഷം രൂപാകൂടി മഹാരാജാവ് ഗവർണർക്ക് കൊടുത്തു. ഇങ്ങനെ പതിന്നാലുലക്ഷം കൊടുത്തിട്ടും മദിരാശിഗവർണർ സമ്മതിക്കുന്നില്ലെന്ന് കണ്ടപ്പോൾ അതിലധികം കൊടുപ്പാൻ പണമില്ലെന്നും ഇതുതന്നെ വളരെ ക്ലേശിച്ചിട്ടാണ് കൊടുപ്പാൻ സാധിച്ചതെന്നും മറ്റും മഹാരാജാവ് ഗവർണർ ജനറാളെ ധരിപ്പിച്ചു. ഗവർണർ ജനറാൾ ഇനി കൂടുതൽ കൊടുക്കേണ്ടതില്ലെന്ന സമ്മതിക്കയും ചെയ്തു.

### 28. ഇംഗ്ലീഷുകാരുമായുള്ള രണ്ടാമത്തെ ഉടമ്പടി.

ടിപ്പുവുമായുള്ള യുദ്ധം കഴിഞ്ഞ് ഇംഗ്ലീഷുകാരുടെ ശക്തി പല വഴിക്കും പരന്നതിന്റെശേഷം തിരുവിതാംകൂർ മഹാരാജാവും ഇംഗ്ലീഷുകാരുമായി പുതിയ ഒരുടമ്പടി ചെയ്യേണ്ടിവന്നു. ആ ഉടമ്പടി തിരുവിതാംകൂർചരിത്രത്തിൽ വളരെ പ്രധാനപ്പെട്ട ഒരു സംഗതിയുമാണ്. ഇതുപ്രകാരമാണ് തിരുവിതാംകൂർ മഹാരാജാക്കന്മാർ അവരുടെ സ്വാതന്ത്ര്യം ഉപേക്ഷിച്ച് ഇംഗ്ലീഷുകാരുടെ മേൽക്കോയ്മയെ സ്വീകരിച്ച് അവൎക്ക് കപ്പം കൊടുത്തു തുടങ്ങിയത്. ആ ഉടമ്പടിയിലുള്ള പ്രധാനവ്യവസ്ഥകൾ താഴെ കാണിക്കുന്നവയാണ്: (1) ടിപ്പുസുൽത്താൻ ഇംഗ്ലീഷുകാൎക്ക് കൊടുത്ത കുന്നത്തുനാട്, ആലങ്ങാട്, പറവൂർ എന്നീ താലൂക്കുകൾ ഇംഗ്ലീഷുകാർ തിരുവിതാംകൂറിലേക്കു കൊടുത്തിരിക്കുന്നു. (2) തിരുവിതാംകൂർ മഹാരാജാവ് അങ്ങോട്ടാക്രമിക്കാതെ തിരുവിതാംകൂറിനെ ഏതെങ്കിലും രാജാക്കന്മാർ കടൽവഴിയായോ കരവഴിയായോ ആക്രമിക്കുന്നതായാൽ ആ ആക്രമത്തെ ഇംഗ്ലീഷുകാർ തടുക്കുന്നതാണ്. (3) അപ്രകാരം തിരുവിതാംകൂറിനെ ശത്രുക്കളിൽനിന്ന രക്ഷിക്കുന്നതിനുള്ള പ്രതിഫലമെന്ന നിലയിൽ യുദ്ധകാലത്തും യുദ്ധമില്ലാതെ സമാധാനമായിരിക്കുന്ന സമയത്തും മൂന്നുസംഘം ഇന്ത്യൻപട്ടാളത്തിന്റെയും ഒരു സംഘം യൂറോപ്യൻ പീരങ്കിപ്പട്ടാളത്തിന്റെയും വേറെയും രണ്ടു സംഘം യൂറോപ്യൻ പട്ടാളത്തിന്റെയും ചെലവ് ആണ്ടുതോറും മഹാരാജാവ് ഇംഗ്ലീഷുകാൎക്കു കൊടുക്കണം. (4) മേൽപറഞ്ഞ സൈന്യങ്ങളെ മഹാരാജാവിന്റെ ഹിതംപോലെ തിരുവിതാംകൂറിലോ പുറമെയോ താമസിപ്പിക്കാവുന്നതാണ്. മഹാരാജാവ് ആവശ്യപ്പെടുമ്പോൾ ആ സൈന്യങ്ങൾ വരുവാനൊരുങ്ങിയിരിക്കേണ്ടതുമാണ്. ആ സൈന്യങ്ങൾ പോരാതെവരുന്നകാലത്ത് കൂടുതൽ സൈന്യങ്ങളെ ഇംഗ്ലീഷുകാർ അവരുടെ ചെലവിന്മേൽ അയച്ച് മഹാരാജാവിനെ സഹായിക്കേണ്ടതുമാണ്. വേറെ ഒരു കാരണങ്ങളാലും ഈ ഉടമ്പടിപ്രകാരം മഹാരാജാവ് കൊടുക്ക

ന്ന പണത്തിൽ കൂടുതൽ പണം ഇംഗ്ലീഷുകാർ മഹാരാജാവിനോടാവശ്യപ്പെടുന്നതാണെന്നുമാണ്. (5) തിരുവിതാംകൂർ മഹാരാജാക്കന്മാർ മറ്റു രാജാക്കന്മാരോടു യുദ്ധത്തിനു പോകരുത്. അവരുമായി വല്ല തർക്കങ്ങളും ഉണ്ടായാൽ അത് ഇംഗ്ലീഷുകാരുടെ മദ്ധ്യസ്ഥതയിൽ തീർക്കണം (6) തിരുവിതാംകൂർമഹാരാജാക്കന്മാർ ഇംഗ്ലീഷുകാരല്ലാത്ത യാതൊരു യൂറോപ്യന്മാരെയും ഉദ്യോഗത്തിൽ നിയമിക്കരുത്. തിരുവിതാംകൂറിൽ കച്ചവടം ചെയ്‌വാനോ സ്ഥലങ്ങൾ വാങ്ങുവാനോ അവർക്കനുവാദം കൊടുക്കരുത്. അവരുമായിട്ടോ മറ്റു രാജാക്കന്മാരുമായിട്ടോ ഇംഗ്ലീഷുകാരുടെ അനുവാദംകൂടാതെ യാതൊരുവിധത്തിലുള്ള ഉടമ്പടിയും ചെയ്തുപോകയുമരുത് (7) ഇംഗ്ലീഷുകാർ ആവശ്യപ്പെട്ടപ്പോൾ തിരുവിതാംകൂർമഹാരാജാക്കന്മാർ അവർക്ക് സാധിക്കുന്നിടത്തോളം സൈന്യങ്ങളെക്കൊണ്ട് ഇംഗ്ലീഷുകാരെസ്സഹായിക്കണം. ആ സൈന്യങ്ങളെ മധുര, കോഴിക്കോട്ട് എന്നീ സ്ഥലങ്ങൾക്കടുത്തുള്ള പ്രദേശങ്ങളിൽ നടത്തേണ്ടിവരുന്ന യുദ്ധങ്ങൾക്കേ ഇംഗ്ലീഷുകാർ ഉപയോഗപ്പെടുത്താവൂ. (8) തിരുവിതാംകൂറും ഇംഗ്ലീഷുകമ്പനിയുമായുള്ള കുരുമുളകുകച്ചവടം എന്നേക്കും നടത്തിക്കൊണ്ടിരിക്കണം. (9) മഹാരാജാക്കന്മാരുടെ രാജ്യഭരണത്തിൽ ഇംഗ്ലീഷുകാർ പ്രവേശിച്ചു തടസ്സപ്പെടുത്തരുത്. രാജ്യത്തിൽ യാതൊരുഭാഗവും കയ്യേറുകയുമരുത്. (10) ഇംഗ്ലീഷുകാരുടെ കപ്പലുകൾ തിരുവിതാംകൂർതുറമുഖങ്ങളിൽ വന്നാൽ തിരുവിതാംകൂറിൽനിന്ന് അവർക്ക് വേണ്ട സഹായങ്ങളെല്ലാം ചെയ്തുകൊടുക്കണം. ഈവിധത്തിലുള്ള ഉടമ്പടികൊണ്ട് ഇംഗ്ലീഷുകാരുമായുള്ള ബന്ധം ഉറപ്പിക്കുന്നതിൽ ദിവാൻ കേശവപിള്ള പ്രധാനഭാഗഭാക്കായിരുന്നു.

മേൽപറഞ്ഞ ഉടമ്പടിചെയ്തതിനടുത്തകാലത്തുതന്നെ ഇംഗ്ലീഷുകാർ കൊച്ചീപ്പട്ടണവും ഡച്ചുകാരിൽനിന്നു പിടിച്ചടക്കി. പിന്നെ കേരളത്തിൽ ഡച്ചുകാർക്ക് പ്രധാനസ്ഥലങ്ങളൊന്നും ഉണ്ടായിരുന്നില്ല. അതിനാൽ അവരും തിരുവിതാംകൂറുമായുള്ള ബന്ധം അവസാനിക്കയും ചെയ്തു.

## 24. രാജ്യത്തെ പരിഷ്കാരങ്ങൾ.

മേൽ വിവരിച്ച ഉടമ്പടികൊണ്ട് യുദ്ധങ്ങളെല്ലാം ഇനിമേൽ വരാതെവണ്ണം അവസാനിച്ചതിന്റെശേഷം മഹാരാജാവിന്റെ നിർദ്ദേശപ്രകാരം ദിവാൻ കേശവപിള്ള രാജ്യത്തിൽ മുതലെടുപ്പു വർദ്ധിക്കുന്നതിനുവേണ്ടി പല പരിഷ്കാരങ്ങളും ചെയ്തു. കച്ചവടം, കൃഷി, കൈത്തൊഴിൽ ഇവയെ പലതരത്തിലും വർദ്ധിപ്പിച്ചു. ആലപ്പുഴ തുറമുഖമാക്കുകയും വിഴിഞ്ഞം, പൂന്തുറ, കുളച്ചൽ എന്നീ സ്ഥലങ്ങളിലെ തുറമുഖങ്ങൾ നന്നാക്കുകയും ചെയ്തു. ആ വക തുറമുഖങ്ങളിൽ

വലിയ പണ്ടകശാലകളും ചെറിയ കടകളും കെട്ടിച്ചു. കച്ച് ബോംബാ മുതലായ പ്രദേശങ്ങളിൽനിന്ന് അനേകം കച്ചവടക്കാരെ വരുത്തി ആലപ്പുഴെ പാൎപ്പിച്ചു് അവർമുഖാന്തിരം മറുരാജ്യങ്ങളോടുള്ള കച്ചവടം വളരെ വൎദ്ധിപ്പിച്ചു. വനംവകയിൽനിന്നുള്ള അനുഭവങ്ങളെ വൎദ്ധിപ്പിച്ചു് ഏലം, തേൻ, മെഴുക് തുടങ്ങിയ ആ വക സാമാനങ്ങളും തടികളും ആലപ്പുഴെ കൊണ്ടുവന്നു ശേഖരിക്കയും കപ്പൽവഴി അന്യരാജ്യങ്ങളിലേക്കയക്കയും ചെയ്തു. സൎക്കാർവകയായിത്തന്നെ ചില കപ്പലുകൾ ഉണ്ടാക്കിച്ചു് അന്യരാജ്യങ്ങളുമായി കച്ചവടം നടത്തി. കായലുകൾ തമ്മിൽ യോജിക്കുന്നതിനുവേണ്ട തോടുകൾ വെട്ടിച്ചു് ആലപ്പുഴയും മറ്റും സാമാനങ്ങൾ ശേഖരിക്കുന്നതിനു സൗകൎയ്യമുണ്ടാക്കി. തിരുവനന്തപുരത്തു പത്മനാഭക്ഷേത്രത്തിന്റെ കിഴക്കേനടയിലുള്ള റോഡിന് വിസ്താരം വൎദ്ധിപ്പിക്കയും റോഡിന്റെ രണ്ടുവശത്തും കടകൾ കെട്ടിച്ചു കച്ചവടം തുടങ്ങിക്കയും ചെയ്തു. കോട്ടാർ തുടങ്ങിയ സ്ഥലങ്ങളിലെ നെയ്ത്തു മുതലായ വ്യവസായങ്ങൾക്കും അഭിവൃദ്ധി വരുത്തി. ഇവയെല്ലാം പുറമെ സൎക്കാർപാട്ടവസ്തുക്കളിന്മേൽ നിലവരി എന്ന കരവും ചുമത്തി. ഇപ്രകാരം മരാമത്തിലുള്ള പരിഷ്കാരങ്ങൾകൊണ്ടു പ്രജകളെ കഷ്ടപ്പെടുത്താതെ മുതൽ വൎദ്ധിപ്പിക്കാൻ കേശവപിള്ളദിവാൻ വളരെ ശ്രമിച്ചു. ആ പരിശ്രമത്തിൽ അദ്ദേഹത്തിനു പൂൎണ്ണവിജയം സിദ്ധിച്ചുവെന്നു പറവാൻ പാടില്ലെങ്കിലും സൎക്കാരിലേക്കുണ്ടായിരുന്ന കടം മിക്കതും വീട്ടുവാൻ സാധിച്ചു. അല്പമായി കൊല്ലം 965-ൽ പത്മനാഭപുരത്ത് ഒരു കമ്മട്ടം ഏൎപ്പെടുത്തി അനന്തരായൻപണം, അനന്തവരാഹൻ എന്നീ സ്വൎണ്ണനാണയങ്ങളും വെള്ളിച്ചക്രവും അടിപ്പിച്ചുതുടങ്ങിയതും ദിവാൻ കേശവപിള്ളയുടെ ശ്രമങ്ങളിലൊന്നാണ്. രാജ്യത്തിലെ ഉദ്യോഗസ്ഥന്മാർ അവരവരുടെ പ്രവൃത്തികൾ ഇന്നിന്നവിധത്തിൽ ചെയ്തുകൊള്ളണമെന്നു കാണിക്കുന്ന ചില ചട്ടങ്ങൾ എഴുതിയുണ്ടാക്കി അതുപ്രകാരം നടക്കുന്നതിനു വേണ്ട വ്യവസ്ഥകളും ചെയ്തു.

### 25. കേശവപിള്ളദിവാന് രാജാകേശവദാസൻ എന്ന സ്ഥാനം ലഭിച്ചത്.

കേശവപിള്ളദിവാൻ വലിയ നയജ്ഞനും ബുദ്ധിമാനുമായിരുന്നു. രാമയ്യൻ ദളവ മാൎത്താണ്ഡവൎമ്മമഹാരാജാവിനുവേണ്ടി എത്രത്തോളം യുദ്ധസാമൎത്ഥ്യം കാണിച്ചിരുന്നുവോ കേശവപിള്ള ദിവാൻ രാമവൎമ്മമഹാരാജാവിനുവേണ്ടി അത്രത്തോളം സമാധാനപരിപാലനസാമൎത്ഥ്യവും കാണിച്ചിരുന്നു. ഇംഗ്ലീഷുകാരുമായുള്ള സഖ്യം ഉറപ്പിച്ചതും അദ്ദേഹമാണ്. മഹാരാജാവ് കേശവപിള്ളയുടെ അസാമാന്യസാമൎത്ഥ്യം കണ്ടു സന്തോഷിച്ച് ഏതാനും വസ്തുക്കൾ കരമൊഴി

വായി കല്പിച്ചുകൊടുത്തു. എന്നാൽ അദ്ദേഹം തിരുമുമ്പിൽച്ചെന്നു കണ്ട് അവിടത്തെ കരുണയ്ക്കു നന്ദി പറകയും തനിക്ക് ചെലവിനു വേണ്ടതെല്ലാം കല്പിച്ചു തരുന്ന സ്ഥിതിക്കു പ്രത്യേകം വസ്തുക്കൾ ആവശ്യമില്ലെന്നറിയിച്ച് അവയെ സ്വീകരിക്കാതെയിരിക്കയുമാണുണ്ടായത്. കേശവപിള്ളയുടെ വിശിഷ്ടഗുണങ്ങൾ തിരുവിതാംകൂറിൽ മാത്രമല്ല കൊച്ചി, മലയാളമില്ല മുതലായ പ്രദേശങ്ങളിലും പ്രസിദ്ധങ്ങളായിരുന്നു. ഇംഗ്ലീഷുകാക്കും അദ്ദേഹത്തിന്റെ കാര്യപ്രാപ്തിയും മറ്റും വളരെ സമ്മതമായിരുന്നു. ഈ വക യോഗ്യതകളാൽ അന്നത്തെ ഗവർണർജനറാൾ അദ്ദേഹത്തിനു 'രാജാകേശവദാസൻ' എന്ന ബഹുമാനസ്ഥാനം കൊടുത്തു.

26. രാമവർമ്മമഹാരാജാവ് നാടുനീങ്ങിയത്.

ധർമ്മരാജാവ് എന്നു കീർത്തികേട്ട ആളും തിരുവിതാംകൂറിനു ധർമ്മരാജ്യമെന്ന പേർ സമ്പാദിച്ചു ആളുമായ കാർത്തികതിരുനാൾ രാമവർമ്മമഹാരാജാവു മേൽപ്രകാരം നാല്പതു സംവത്സരത്തോളംകാലം രാജ്യം ഭരിച്ചതിന്റെശേഷം കൊല്ലം 973-ൽ കുംഭമാസത്തിൽ ശിവരാത്രി ദിവസം നാടുനീങ്ങി. ഇംഗ്ലീഷുകാക്കു പുറമെ കർണ്ണാട്ടിക്കിലെ നവാബിനും ഈ മഹാരാജാവിനെ വലിയ ബഹുമാനമായിരുന്നു. നവാബ് മഹാരാജാവിന് "മന്നസുൽതാൻ മഹാരാജരാജരാമരാജബഹദൂർഷംഷെർജംഗ്" എന്ന സ്ഥാനപ്പേർ കുലപരമ്പരയായി വഹിക്കത്തക്കവണ്ണം കൊടുത്തു. അതിനാലാണ് തിരുവിതാംകൂർ മഹാരാജാക്കന്മാർ ആ സ്ഥാനപ്പേരും പരമ്പരയായി വഹിച്ചുവരുന്നത്. ഈ മഹാരാജാവിനെ ആശ്രയിച്ചു കുഞ്ചൻനമ്പ്യാർ, ഉണ്ണായിവാരിയർ, രാമൻനമ്പ്യാർ മുതലായി പല മലയാളമഹാകവികളും, സംസ്കൃതമഹാകവികളും തിരുവനന്തപുരത്തു താമസിച്ചിരുന്നുവെന്നു മുമ്പുതന്നെ പറഞ്ഞിട്ടുണ്ടല്ലോ.

---

## അഞ്ചാം പ്രകരണം.

### ബാലരാമവർമ്മമഹാരാജാവ് 973—986.

1. ചില സേവകന്മാരുടെ കൃത്രിമം.

രാമവർമ്മമഹാരാജാവ് നാടുനീങ്ങിയതിനുശേഷം അവിടുത്തെ ഭാഗിനേയൻ ബാലരാമവർമ്മമഹാരാജാവ് 973 കുംഭത്തിൽ സ്ഥാനാരോഹണംചെയ്തു. അക്കാലത്ത് അവിടേയ്ക്കു 16 വയസ്സു പ്രായമേ ആയിരുന്നുള്ളു. അദ്ദേഹം ശുദ്ധസ്വഭാവനായിരുന്നുവെങ്കിലും ന്യായം

ധൈൎയ്യവും ആലോചനാശക്തിയും അറിവേറ്റു് കുറെ കുറവായിരുന്നു. അതിനാൽ ചില സേവകന്മാൎക്കു് വിശ്വാസത്തിൽ അടുത്തുകൂടുവാൻ സാധിച്ചു. ഈ സേവകന്മാരിൽ മുഖ്യൻ ശങ്കരൻ നമ്പൂതിരി എന്നൊരാളായിരുന്നു പ്രധാനൻ. മഹാരാജാവിന് അതിമാത്സൎയ്യമുള്ള കറച്ചുധികളുമായിരുന്നതിനാൽ അവരു തക്കമാക്കിയതിൽകൊണ്ടു് ആ സേവകൻ നമ്പൂതിരി പല കൃത്രിമങ്ങളും ചെയ്തു. കറപ്പുറം പ്രദേശങ്ങൾ കൊച്ചിയിൽനിന്നു് തിരുവിതാംകൂറിലേക്ക് അന്യായമായി അടക്കിയിട്ടുള്ളതാണെന്നും അതു കൊച്ചിരാജാവിനു തിരികെ കൊടുത്തു് ആ രാജാവിന്റെ അനുമതിയോടുകൂടി പ്രധാനപ്പെട്ട നമ്പൂതിരിമാരെയെല്ലാം സ്വാധീനപ്പെടുത്തി ബ്രാഹ്മണപ്രിയമായ അതിമാത്സൎയ്യം മഹാരാജാവിനും രാജകുടുംബത്തിനും ഉണ്ടാക്കാവുന്നതാണെന്നും കൊച്ചിരാജാവിന്റെ അനുമതി കൂടാതെ നമ്പൂതിരിമാരെല്ലാം ആ കാൎയ്യത്തിനു വഴിപ്പെട്ടില്ലെന്നും ശങ്കരൻനമ്പൂതിരി മഹാരാജാവിനെ ധരിപ്പിച്ചു. കൊച്ചിരാജാവിനെ ഈ സംഗതി സമ്മതിപ്പിക്കുന്നതിനു കറപ്പുറം വിട്ടുകൊടുത്താൽ മതിയാവാതെ വരില്ലെന്നും പക്ഷെ ദിവാൻ രാജാ കേശവദാസൻ അറിഞ്ഞാൽ ആ കാൎയ്യം സമ്മതിക്കില്ലെന്നും അദ്ദേഹത്തെ അറിയിക്കാതെ നടത്തുന്നതാണു് നല്ലതെന്നുംമറ്റും പറഞ്ഞു് കറപ്പുറം കൊച്ചിയിലേക്ക വിട്ടുകൊടുത്തതായി ഒരു നീട്ടെഴുതി തുല്യം ചാൎത്തിച്ചു വാങ്ങുകയും ചെയ്തു. എന്നിട്ട്, തന്റെ വിശ്വസ്തമിത്രവും ബ്രിട്ടീഷുകാൎക്കു വിരോധമായ മീറാനെ തോട്ടപ്പായ എന്ന നമ്പൂതിരിപക്കൽ ആ നീട്ടു കൊച്ചിരാജാവിനെ വിവരം ധരിപ്പിച്ചു കൊടുപ്പാൻവേണ്ടി ഗൂഢമായി കൊടുത്തയച്ചു. രാജാ കേശവദാസൻ ആ വൎത്തമാനം ദൈവാധീനത്താൽ എങ്ങനെയോ അറിഞ്ഞ് ഉടൻതന്നെ തോട്ടപ്പായ നമ്പൂതിരിയെക്കണ്ടുപിടിച്ചു് തുല്യംചാൎത്തിയ രേഖ എതുവിധത്തിലെങ്കിലും വാങ്ങിക്കൊണ്ടുവരുവാൻ സൎക്കാരാളുകളെ അയച്ചു. അവർ കൊല്ലത്തിനടുത്തുള്ള പരവൂർ ഊട്ടുപുരയിൽവെച്ച് നമ്പൂതിരിയെക്കാണുകയും തുല്യംചാൎത്തിയിട്ടു ഓലക്കരണം വാങ്ങിക്കൊണ്ടുപോന്നു് ദിവാനെ ഏല്പിക്കയും ചെയ്തു. ദിവാൻ അതു കൈയിൽ കിട്ടിയ ഉടനെ നശിപ്പിച്ചു. ഈ സംഗതി രാജാകേശവദാസന്റെ നേരെ ശങ്കരൻനമ്പൂതിരിക്കും ആ നമ്പൂതിരിയുടെ ഏഷണിവഴിക്ക മഹാരാജാവിനും ദ്വേഷ്യം വൎദ്ധിപ്പാൻ കാരണമായിത്തീൎന്നു.

൨. രാജാകേശവദാസനെപ്പറ്റിച്ചതു്.

നാടുനീങ്ങിയ മഹാരാജാവിന്റെ തിരുമാസം കഴിഞ്ഞ ഉടനെ ഒരിക്കൽ മഹാരാജാവും ശങ്കരൻനമ്പൂതിരിയും, കൂടിയുള്ള വിനോദത്തിന്റെ വകഭേദമായി നമ്പൂതിരി മഹാരാജാവിന്റെ നില നടിച്ചു

പുറപ്പെട്ടു. എന്നിട്ട് മഹാരാജാവിന്റെ പല്ലക്കിൽക്കയറി വാദ്യഘോഷത്തോടുകൂടി ഒരു പട്ടണപ്രവേശനവും നടത്തി. ഇതു കണ്ടപ്പോൾ രാജാകേശവദാസൻ വളരെ കോപിക്കയും നമ്പൂതിരിയെ കഠിനമായിശ്ശാസിക്കയും ചെയ്തു. നമ്പൂതിരിക്കു രാജാകേശവദാസന്റെ നേരെയുള്ള വൈരം മൂത്ത് മൂർദ്ധന്യസ്ഥിതിയിലെത്തി. പിന്നെ അധികം താമസമുണ്ടായില്ല. മഹാരാജാവ് രാജാകേശവദാസനെ ദിവാൻപദവിയിൽനിന്നു പിരിക്കയും ചെയ്തു.

### 3. രാജാകേശവദാസന്റെ മരണം

തന്നെ ദിവാനുദ്യോഗത്തിൽനിന്നു പിരിച്ച വിവരം അറിഞ്ഞപ്പോൾതന്നെ രാജാകേശവദാസനു വളരെ മനസ്താപവും നിരാശയും തോന്നി. എന്നാൽ അദ്ദേഹത്തെ ഉദ്യോഗത്തിൽനിന്നു പിരിച്ചിരിക്കുന്നുവെന്നു മാത്രമല്ല സ്വഭവനത്തിൽ ഒരു ബന്ധനസ്ഥന്റെ നിലയിൽ സൂക്ഷിക്കണമെന്നുംകൂടി കല്പനയുണ്ടെന്നുള്ള വിവരം അറിഞ്ഞപ്പോൾ അദ്ദേഹം തീരെ ഹതാശനായിത്തീർന്നു. അങ്ങനെ ബന്ധനസ്ഥനായി കഴിച്ചുകൂട്ടുന്ന കാലത്ത് ഒരു ദിവസം അതായത് 974 മേടം 8-ാംനു- രാവിലെ അദ്ദേഹം ശയനസ്ഥലത്തു മരിച്ചുകിടക്കുന്നതായിക്കാണ്മാൻ സംഗതിവരികയും ചെയ്തു. രാജാകേശവദാസന്റെ ഈ അകാലമരണത്തെക്കുറിച്ച് പലതരം പ്രവാദങ്ങളുണ്ടായിത്തീർന്നിട്ടുണ്ട്. ശങ്കരൻനമ്പൂതിരിയുടെ പ്രേരണനിമിത്തം ആരോ വിഷം കൊടുത്തു കൊന്നതാണെന്നു ചിലരും, തനിക്കു വന്നുകൂടിയ അവമാനം സഹിക്കായ്കനിമിത്തം കേശവദാസൻ തന്നെത്താൻ വിഷംതിന്നു മരിച്ചതാണെന്നു മറ്റു ചിലരും പറഞ്ഞുവരുന്നു. വലിയ ദിവാൻജി എന്ന പേരുകേട്ട രാജാകേശവദാസന്റെ മരണം നാട്ടിലൊക്കെയും സങ്കടമുണ്ടാക്കിത്തീർത്തു. ഇംഗ്ലീഷുകാരുടെ വിശ്വസ്തമിത്രമായിരുന്ന അദ്ദേഹം മരിച്ചുപോയ വിവരം അറിഞ്ഞപ്പോൾ അന്നത്തെ ഗവർണർ ജനറാൾ വളരെ മനസ്താപത്തോടുകൂടി മതിരാശി ഗവർണർക്ക് കത്തെഴുതിയയച്ചതായിട്ടും കാണുന്നുണ്ട്.

### 4. ദിവാൻ ശങ്കരൻനമ്പൂതിരി.

രാജാകേശവദാസനെപ്പിരിച്ചതിനുശേഷം മഹാരാജാവ് ശങ്കരൻനമ്പൂതിരിയെ 974 മേടം 11-ാംനു- ദിവാനായി നിയമിച്ചു. രാജ്യഭരണകാര്യത്തിൽ നമ്പൂതിരിക്കു പരിചയം വളരെക്കുറവായിരുന്നുവെങ്കിലും ദുരാഗ്രഹത്തിന് ഒട്ടും കുറവുണ്ടായിരുന്നില്ല. അതിനാൽ തന്നെപ്പോലെതന്നെ ദുരാഗ്രഹികളായ രണ്ടുപേരെ അദ്ദേഹം രാജ്യഭരണവിഷയത്തിൽ തന്റെ ആലോചനക്കാരായിത്തെരഞ്ഞെടുത്തു. ഇവർ അന്നത്തെ വലിയമേലെഴുത്തുദ്യോഗം വഹിച്ചിരുന്ന ഒരു ശങ്കരനാരായ

ണപിള്ളയും ഒരു കുത്തകക്കാരനായിരുന്ന മാത്തുത്തരകനുമായിരുന്നു. നമ്പൂതിരി ദിവാനായ ഉടൻതന്നെ രാജാകേശവദാസന്റെ സകല വസ്തുക്കളും സർക്കാരിലേയ്ക്കു കണ്ടുകെട്ടി. അതിനുശേഷം സർക്കാർകടം തീർക്കുന്നതിനുവേണ്ടി ജനങ്ങളുടെ കയ്യിൽനിന്നു ബലാൽക്കാരേണ പണം പിരിപ്പാനും വസ്തുക്കളിന്മേൽ പുതിയ കരം ഏർപ്പെടുത്തുവാനും തുടങ്ങി. പണം കൊടുക്കാത്തവരെ ഓരോ കാരണമുണ്ടാക്കി കഠിനമായി ശിക്ഷിച്ചും തുടങ്ങി. ഇതു പൊതുജനങ്ങളുടെയിടയിൽ ക്ഷോഭത്തിനു കാരണമായിത്തീർന്നു.

## ൫. വേലുത്തമ്പിയുടെ പുറപ്പാട്.

രാജ്യത്തിലുള്ള പണക്കാരനെയെല്ലാം പേരുവിവരം ചേർത്ത് ഒരു പട്ടികയുണ്ടാക്കി. അവരിൽ ഓരോരുത്തരും ഇത്രയിത്ര പണം വീതം സർക്കാരിലേയ്ക്കു കൊടുക്കണമെന്നും അതുപ്രകാരം കൊടുക്കാത്തവരെ ശിക്ഷിക്കണമെന്നും, നമ്പൂതിരിദിവാനും കൂട്ടരുംകൂടി ആലോചിച്ചു തീർച്ചപ്പെടുത്തി. അതനുസരിച്ചു കുറെ പണം പിരിക്കയും ചെയ്തു. അങ്ങനെ ആ ഏർപ്പാടു നടത്തിക്കൊണ്ടു വരുന്നതിനിടയിൽ ഇരണിയൽ തലക്കുളത്തുകാരനും ഒരു പണക്കാരനുമായ വേലുത്തമ്പി എന്ന ആളോടു 3000 രൂപ സർക്കാരിലേയ്ക്കു കൊടുക്കണമെന്നു നമ്പൂതിരിദിവാൻ ആവശ്യപ്പെട്ടു. അതു കൊടുക്കാത്തപക്ഷം കഠിനശിക്ഷയ്ക്കു പാത്രമായിത്തീരുന്നതാണെന്നുള്ള വിവരവും വേലുത്തമ്പിയെ അറിയിച്ചു. ഈ വേലുത്തമ്പി ധർമ്മരാജാവിന്റെ കാലത്ത് ഒരു കാര്യക്കാരായി ഇരുന്നിരുന്നയാളാണ്. ദിവാന്റെ മേൽപ്രകാരമുള്ള ഉത്തരവു കിട്ടിയപ്പോൾ പണം തല്ക്കാലം കൈവശമില്ലെന്നും, മൂന്നു ദിവസത്തെ അവധി തന്നാൽ സ്വദേശത്തു ചെന്ന് കിട്ടാനുള്ളതു പിരിച്ചു കൊണ്ടുവന്ന് അടച്ചുകൊള്ളാമെന്നും വേലുത്തമ്പി മറുപടി അറിയിച്ചു. അതു ദിവാനും കൂട്ടരും സമ്മതിക്കയും ചെയ്തു. വേലുത്തമ്പിയാകട്ടെ ഉടൻതന്നെ നാഞ്ചിനാട്ടുചെന്ന് ആ നാട്ടുകാരെയെല്ലാം ഒരിടത്തു വിളിച്ചുകൂട്ടി ദിവാൻനമ്പൂതിരിയും കൂട്ടരും നടത്തിവരുന്ന അക്രമങ്ങളെപ്പറ്റി ഗൗരവത്തോടുകൂടിയും ഉള്ളിൽത്തട്ടുന്നവിധത്തിലും വിസ്തരിച്ചു പറഞ്ഞു ധരിപ്പിക്കയും, പുരുഷത്വത്തോടുകൂടി ജീവിച്ചിരിക്കണമെങ്കിൽ ജനങ്ങളെല്ലാം ഒരുമിച്ചുചെന്ന് ആവക അക്രമങ്ങൾ നിർത്തുവാൻ വേണ്ടത് ഉടൻ പ്രവർത്തിക്കേണ്ടതാണെന്ന് അഭിപ്രായപ്പെടുകയും ചെയ്തു. ജനങ്ങളെല്ലാം ആ അഭിപ്രായം സമ്മതിച്ചു. പിറ്റേദിവസം തന്നെ ജനങ്ങൾ വേലുത്തമ്പിയുടെയും അയ്യപ്പൻ ചെമ്പകരാമൻപിള്ള എന്നാളുടെയും നേതൃത്വത്തിൽ പുറപ്പെട്ട് തിരുവനന്തപുരത്തെത്തി, കിഴക്കേ കോട്ടവാതിലിനടുത്ത് പാളയം അടിച്ചു കൂടുകയും

ചെയ്തു. വേലുത്തമ്പി മുതലായവർ ലഹളക്കൊരുങ്ങി വന്നിരിക്കുന്ന വിവരം അറിഞ്ഞപ്പോൾതന്നെ മഹാരാജാവും ദിവാനും എല്ലാം ഭയപ്പെട്ടു. ജനങ്ങളുടെ ന്യായമായ സങ്കടങ്ങൾ എന്തെല്ലാമാണെന്നറിയിച്ചാൽ പരിഹരിച്ചുകൊള്ളാമെന്ന് വേലുത്തമ്പിയോടു പറവാൻ മഹാരാജാവു പറഞ്ഞയച്ചു. ജനങ്ങളുടെ പ്രതിനിധിയുടെ നിലയിൽ വേലുത്തമ്പി താഴെ കാണിച്ചവിധം അപേക്ഷ മഹാരാജാവിനെയും അറിയിച്ചു:—

1. ദിവാൻനമ്പൂതിരിയെ ജോലിയിൽനിന്നു പിരിച്ചു നാടുകടത്തുകയും മേലിൽ തിരിയെ വരുത്തില്ലെന്നു മഹാരാജാവു വാക്കുകൊടുക്കയും വേണം. 2. നമ്പൂതിരിയുടെ സേവന്മാരായ ശങ്കരനാരായണപിള്ളയേയും മാത്തുത്തരകനേയും മുക്കാലിയിൽ കെട്ടി അടിച്ച് ചെവിയറുത്തു വിടണം. 3 ഉപ്പുകരം മുതലായ പുതിയ കരങ്ങൾ നിർത്തൽ ചെയ്യണം. ഗത്യന്തരമില്ലാതിരുന്നതിനാൽ മഹാരാജാവ് ആ അപേക്ഷപ്രകാരമെല്ലാം ചെയ്യാമെന്നു സമ്മതിച്ചു. 974-മിഥുനം 6-ാംനു ദിവാനെ ഉദ്യോഗത്തിൽനിന്നു പിരിക്കുക മുതലായതു നടത്തിക്കയും ചെയ്തു. ഇങ്ങനെ ആകെ രണ്ടുമാസംകൊണ്ടുതന്നെ ജയന്തൻ ശങ്കരൻനമ്പൂതിരിയുടെ ദിവാനുദ്യോഗം അവസാനിച്ചു. അതോടുകൂടിത്തന്നെ ശങ്കരനാരായണപിള്ള മുതലായ കൂട്ടരുടെ 'ചെവികടിക്കൽ' മാത്രമല്ല, ചെവിയും അവസാനിച്ചു.

### 6. വേലുത്തമ്പി ദളവയായതു്.

മേൽപ്രകാരമുണ്ടായ ലഹളയും ശിക്ഷയും കഴിഞ്ഞതിനുശേഷം മഹാരാജാവ് ആ ലഹളക്കാരെത്തന്നെ രാജ്യകാര്യത്തിൽ ഏർപ്പെടുത്തുകയാണ് നല്ലതെന്നു കരുതി വേലുത്തമ്പിയുടെ കൂട്ടുകാരനായിരുന്ന അയ്യപ്പൻ ചെമ്പകരാമൻപിള്ളയെ ദിവാനായിട്ടും വേലുത്തമ്പിയെ കച്ചവടം കാര്യക്കാരായിട്ടും നിയമിച്ചു. അയ്യപ്പൻ ചെമ്പകരാമൻപിള്ള സാമാന്യം കാര്യപ്രാപ്തിയുള്ള ഒരു ദിവാനായിരുന്നു. പക്ഷേ 14 മാസത്തോളം കാലം മാത്രം രാജ്യഭരണം നടത്തിയതിനുശേഷം 976-ൽ അദ്ദേഹം മരിച്ചു. അതിൽ പിന്നെ പത്മനാഭൻ ചെമ്പകരാമൻപിള്ള എന്ന ആളെ മഹാരാജാവു ദിവാനാക്കി. എന്നാൽ എട്ടു മാസം കഴിഞ്ഞപ്പോഴേയ്ക്കും ദിവാൻവേലയ്ക്കു വേണ്ട പ്രാപ്തി അദ്ദേഹത്തിനില്ലെന്നുകണ്ട് ആ വേലയിൽനിന്നും അദ്ദേഹത്തെപ്പിരിച്ചു. വേലുത്തമ്പിക്ക് അധികാരമോഹം കുറെ അധികമുണ്ടായിരുന്നതിനാൽ അടുത്ത ദിവാനുദ്യോഗം കൈക്കലാക്കണമെന്ന് അത്യാഗ്രഹമുണ്ടായിരുന്നു. എന്നാൽ ന്യായപ്രകാരം ദിവാനുദ്യോഗത്തിനവകാശികളായി രണ്ടുപേർ അപ്പോൾ അദ്ദേഹത്തിന്റെ മീതെ

ഉണ്ടായിരുന്നത് ആ അനുഗ്രഹസിദ്ധിക്കു പ്രതിബന്ധമായിത്തീൎന്നു. അവരുടെ ഉദ്യോഗമൊഴിഞ്ഞിട്ടു കിട്ടിയാൽ മതിയെന്നു വിചാരിപ്പാൻ തക്ക ക്ഷമ വേലുത്തമ്പിക്കുണ്ടായിരുന്നതുമില്ല. അങ്ങനെ അദ്ദേഹത്തിന്റെ അനുഗ്രഹസിദ്ധിക്കു ദൈവഗത്യാ പ്രതിബന്ധകമായിരുന്നവരിൽ ഒരാൾ രാജാ കേശവദാസന്റെ അനന്തരം അപ്പോൾ സൎവ്വാധികാൎയ്യസ്ഥാനത്തിരുന്നിരുന്നാളുമായ ചെമ്പകരാമൻ കുമാരനും, മറെറാരാൾ അദ്ദേഹത്തിന്റെ അനന്തിരവൻ പേഷ്കാരുദ്യോഗത്തിലിരുന്നിരുന്ന ഇരയിമ്മനുമായിരുന്നു. ഈ രണ്ടുപേൎക്കും മതിലകത്തിലും കൊട്ടാരത്തിലും മററുമുള്ള അനേകം ഇംഗ്ലീഷുദ്യോഗസ്ഥന്മാരുമായി നല്ല പരിചയവുമുണ്ടായിരുന്നു. അതിനാൽ അവരെ ഏതുവിധത്തിലെങ്കിലും നശിപ്പിച്ചല്ലാതെ തനിക്കു ദിവാനുദ്യോഗം കിട്ടുവാൻ സാധിക്കില്ലെന്നുകണ്ടു വേലുത്തമ്പി അതിനു ശ്രമിച്ചു തുടങ്ങി. കൊട്ടാരം സേവകന്മാരെ പലരെയും അദ്ദേഹം സ്വാധീനമാക്കി. ആ സേവകന്മാരിൽ പ്രധാനനായ സമ്പ്രതി കുഞ്ചുനീലൻപിള്ള മേൽപ്പറഞ്ഞ രണ്ടുദ്യോഗസ്ഥന്മാരെയും കുടുക്കിലാക്കാൻവേണ്ട കൃത്രിമങ്ങൾ തുടങ്ങുകയും ചെയ്തു. കുഞ്ചുനീലൻപിള്ള പല കള്ള ലേഖ്യങ്ങളും നിൎമ്മിച്ചു ആ രണ്ടുദ്യോഗസ്ഥന്മാരും സൎക്കാർപണം അന്യായമായി അപഹരിച്ചിട്ടുണ്ടെന്നും ഇംഗ്ലീഷുകാൎക്കു രാജദ്രോഹകരങ്ങളായ എഴുത്തുകൾ അയച്ചുവരുന്നുണ്ടെന്നും മററും മഹാരാജാവിനെ ധരിപ്പിച്ചു. പിന്നെ മഹാരാജാവിന്റെ കല്പനപ്രകാരം ആ രണ്ടുദ്യോഗസ്ഥന്മാരെയും കഴുപ്പുറത്തുവച്ചു തൂക്കിക്കൊല്ലിക്കയും ചെയ്തു. ഇങ്ങനെ കൊട്ടാരംസേവകന്മാരുടെ സ്വാധീനംകൊണ്ടു ന്യായമായ അവകാശികളെ നശിപ്പിക്കാൻ സാധിച്ച വേലുത്തമ്പിക്കു പിന്നെ യാതൊരു തടസ്ഥവും കൂടാതെ 977-ൽ ദളവയുദ്യോഗം ലഭിച്ചു.

വേലുത്തമ്പിദളവ നല്ല ധീരനും ബുദ്ധിമാനുമായിരുന്നുവെങ്കിലും നയവും രാജ്യതന്ത്രജ്ഞാനവും വളരെക്കുറവായിരുന്നു. വളരെ ക്രൂരസ്വഭാവനുമായിരുന്നു. തന്റെ അഭിമതം സാധിക്കുന്നതിൽ വിരോധികളായിട്ടുള്ളവരെ നിൎദ്ദയം വധിക്കുന്നതിനു യാതൊരു മടിയും അദ്ദേഹത്തിനുണ്ടായിരുന്നില്ല. എന്നാൽ അധികാരമദം ധാരാളമുണ്ടെന്നല്ലാതെ ഉദ്യോഗംകൊണ്ടു പണം കുറെ സമ്പാദിക്കേണമെന്നോ, സൎക്കാർമുതൽ വഞ്ചിച്ചെടുക്കണമെന്നോ ഉള്ള വിചാരവും ഉണ്ടായിരുന്നില്ല. വേലുത്തമ്പി നിൎദ്ദയവും കഠിനവുമായി ശിക്ഷകൾ നടത്തിവന്നതു നിമിത്തം സൎക്കാരുദ്യോഗസ്ഥന്മാരുടെയിടയിൽ ഇതുവരെ നടന്നുവന്നിരുന്ന അന്യായപ്രവൃത്തികളെല്ലാം പെട്ടെന്നു ഒതുങ്ങി. രാജ്യത്തിലും കുററക്കാരുടെ സംഖ്യ കുറഞ്ഞുവന്നു.

ക്കവിധം മഹാരാജാവിന്റെ ഒരു നീട്ടും സമ്പാദിച്ചു. വേലുത്തമ്പിദളവയാകട്ടെ ആ വിവരം അറിഞ്ഞ ഉടനെ അക്കാലത്ത് കൊച്ചിയിലേക്ക പോയിരുന്ന റസിഡണ്ട് കർണൽമെക്കാളയുടെ അടുക്കൽ വിവരം അറിയിച്ച് തന്നെ ശത്രുക്കളിൽനിന്നു രക്ഷിപ്പാൻ സഹായിക്കണമെന്നപേക്ഷിച്ചു. മെക്കാളയും വേലുത്തമ്പിയും ഇഷ്ടന്മാരായിരുന്നുവെന്ന മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. വേലുത്തമ്പിയുടെ അപേക്ഷ കിട്ടിയ ഉടനെ കർണൽമെക്കാള കൊല്ലത്തുനിന്ന് അവിടെപ്പാർപ്പിച്ചിരുന്ന ബ്രിട്ടീഷുപട്ടാളത്തെ കൂട്ടിക്കൊണ്ടു തിരുവനന്തപുരത്തെത്തി. ദളവയുടെ നിർദ്ദേശപ്രകാരം ശത്രുക്കളായ കുഞ്ഞുനീലൻപിള്ള മുതലായവരെ കള്ളലക്ഷ്യങ്ങൾ ഉണ്ടാക്കി മുമ്പ് മഹാരാജാവിന്റെ ആശ്രിതന്മാരായിരുന്ന കുമാരൻ മുതലായവരെക്കൊല്ലിച്ചു കുറെ ആളുകളെ മറ്റും പിടിപ്പിച്ചു തടവിൽ പാർപ്പിച്ചു. അവർ കാരാഗൃഹത്തിൽകിടന്ന മരിക്കയുംചെയ്തു.

9. മഹാരാജാവും റസിഡണ്ടുമായുള്ള വിരോധം

മേൽപ്രകാരം കൊട്ടാരത്തിലെ സേവകന്മാരെയും മറ്റും പിടിച്ചു തടവിലിടുക മുതലായി രാജ്യത്തിലെ ആഭ്യന്തരകാര്യങ്ങളിൽ ബ്രിട്ടീഷ് റസിഡണ്ട് പ്രവേശിച്ചതു കണ്ടപ്പോൾ മഹാരാജാവ് കുപിതനായിത്തീർന്ന് ആ റസിഡണ്ടിനെ തിരികെ വിളിപ്പാനായി ഗവർണർ ജനറാൾക്ക് ഹർജി അയച്ചു. അതനുസരിച്ച് ഗവർണർ ജനറാൾ കർണൽ മെക്കാളയെ കൽക്കത്തയിലേക്ക വരുത്തുകയും ചെയ്തു. എന്നാൽ കർണൽ മെക്കാളയുടെ സമാധാനം കേട്ടപ്പോൾ ഗവർണർ ജനറാൾ തൃപ്തിപ്പെട്ടുവെന്നു മാത്രമല്ല മഹാരാജാവ് അത്രയും പ്രാപ്തികുറഞ്ഞ ആളാണെന്നും തിരുവിതാംകൂറിനോടു സംബന്ധിച്ചേടത്തോളം ഇംഗ്ലീഷുകാരുടെ പിടി ഒന്നുകൂടി മുറുക്കുന്നതിന് അത് നല്ല അവസരമാണെന്നും മറ്റുമുള്ള മെക്കാളയുടെ ഉപദേശം കേട്ടപ്പോൾ അയാളെത്തന്നെ വീണ്ടും റസിഡണ്ടായി തിരുവിതാംകൂറിലേക്കയക്കയും ചെയ്തു. അതോടുകൂടി മേലിൽ റസിഡണ്ട് മഹാരാജാവിന്റെ ഹിതമനുസരിച്ച് നടന്നുകൊള്ളുമെന്ന് ഒരു [illegible] ഗവർണർ ജനറാൾ മഹാരാജാവിന്നയച്ചുവെങ്കിലും ഉടൻതന്നെ മഹാരാജാവാകട്ടെ അവിടത്തെ ഉദ്യോഗസ്ഥന്മാരാകട്ടെ ഗവർണർ ജനറാൾക്ക് നേരിട്ട് യാതൊരെഴുത്തും അയക്കാൻ പാടുള്ളതല്ലെന്നും സകല എഴുത്തും റസിഡണ്ടുമുഖാന്തിരം അയക്കേണ്ടതാണെന്നും ഒരു വിളംബരം മദിരാശി ഗവർണരെക്കൊണ്ട് പ്രസിദ്ധപ്പെടുത്തിക്കയും ചെയ്തു. ഇതുണ്ടായത് ക്രിസ്തുവർഷം 1803-ന് കൊല്ലം 978 ലാണ്.

10. നായർ പട്ടാള[illegible].

കൊല്ലം 970-ലെ ഉടമ്പടിപ്രകാരം ഇംഗ്ലീഷുകാർക്ക് ആണ്ടുതോ

റും തിരുവിതാംകൂറിൽനിന്നു സൈന്യച്ചെലവിലേക്കെന്നപേരിൽ കൊടുക്കേണ്ടുന്ന കപ്പംവക പണം രാമവൎമ്മ മഹാരാജാവിന്റെ അവസാനകാലംമുതൽക്കുള്ളതെല്ലാം കുടിശ്ശികയായിക്കിടന്നിരുന്നു. വേലുത്തമ്പിദളവാ അതിൽ ഏതാനും കൊടുത്തുതീൎത്തുവെങ്കിലും ഒരു വലിയതുക പിന്നെയും ബാക്കിയായിരുന്നു. ഖജനാവിൽ പണം കുറവാണെന്നു, നിശ്ചയമുണ്ടായിരുന്നുവെങ്കിലും റസിഡണ്ട് പിടിമുറുക്കാൻ വേണ്ടി പണത്തിനു മുറുക്കെ ഞെരുക്കിത്തുടങ്ങി. ദളവാ പണം ഉണ്ടാക്കുവാൻ മാൎഗ്ഗം ആലോചിച്ചതിൽ നായർപട്ടാളക്കാൎക്കു കൊടുത്തുവന്ന പടി കുറെക്കുറച്ച് ആ പണംകൊണ്ടു കടം വീട്ടാമെന്നു തീൎച്ചയാക്കി. റസിഡണ്ടും അതിനു യാതൊരു വിരോധവും പറഞ്ഞില്ല. നായർപട്ടാളക്കാർ ആ സംഗതിയറിഞ്ഞപ്പോൾ ദിവാനെയും റസിഡണ്ടിനെയും വധിക്കണമെന്നു നിശ്ചയിച്ചുകൊണ്ട് കൂട്ടലഹളയും ആരംഭിച്ചു. അവർ ജയിലുകളിൽച്ചെന്ന് തടവുപുള്ളികളെയെല്ലാം തുറന്നുവിട്ടു. പിന്നെ എല്ലാവരുമായി വലിയ സംഘമായിച്ചേൎന്ന് തിരുവനന്തപുരത്തു കൊട്ടാരവാതിൽക്കൽച്ചെന്നിട്ടു, വേലുത്തമ്പിയെ ഉടനെ ഉദ്യോഗത്തിൽനിന്നു പിരിക്കണമെന്നു മഹാരാജാവിനോട് ആവശ്യപ്പെട്ടു. ഈ സമയത്തു വേലുത്തമ്പിദളവാ ആലപ്പുഴയ്ക്കു പോയിരിക്കയായിരുന്നു. ദളവയെപ്പറ്റി വേണ്ടവിധം ചെയ്യാമെന്നു കല്പിച്ച് മഹാരാജാവ് പട്ടാളക്കാരെ തൽക്കാലം സമാധാനപ്പെടുത്തി. വേലുത്തമ്പിയാകട്ടെ പട്ടാളക്കാരുടെ ലഹളയെപ്പറ്റി കേട്ടപ്പോൾ രക്ഷപ്പെട്ടു കൊച്ചിക്കുപോയി. റസിഡണ്ടും കൊച്ചിയിലെത്തി. അവിടെവെച്ച് അവർ രണ്ടുപേരും കൂടി ആലോചിച്ച്, പടി കുറയ്ക്കാത്തവരും ലഹളയിൽ ചേരാത്തവരുമായ കൎണ്ണാട്ടിക്ക് പട്ടാളക്കാരെയും കൊല്ലത്തുണ്ടായിരുന്ന കമ്പനിപ്പട്ടാളക്കാരെയും തിരുവനന്തപുരത്തേക്കയച്ച് ലഹളശമിപ്പിക്കാൻ വേണമെന്നു തീൎച്ചപ്പെടുത്തി. അതിനുപുറമെ തിരുനെൽവേലിയിൽനിന്നു കുറെ പട്ടാളത്തെ വരുത്തുവാൻ എഴുതി അയക്കയും ചെയ്തു. പട്ടാളക്കാരോടുകൂടി വേലുത്തമ്പി തിരുവനന്തപുരത്തേക്ക് വരുന്ന വൎത്തമാനം കേട്ടപ്പോൾത്തന്നെ ലഹളക്കാർ പേടിച്ച് ഒഴിഞ്ഞുപോയി. എങ്കിലും അവരിൽ ചില പ്രധാനന്മാരെ പിടിച്ച് വേലുത്തമ്പി വളരെ ക്രൂരമായ വിധത്തിൽ വധിക്കാതിരുന്നില്ല.

### 11. ഇംഗ്ലീഷുകാരുമായുള്ള പുതിയ ഉടമ്പടി.

മേൽപ്രകാരമുണ്ടായ നായർപട്ടാളലഹളയുടെ വൎത്തമാനം റസിഡണ്ട് ഗവൎണ്ണർ ജനറാൾക്ക് എഴുതിയയച്ചു. ഗവൎണ്ണർജനറാൾ അതു കണ്ടപ്പോൾ ശരിവെച്ച്, 970-ലെ ഉടമ്പടിയിൽ ചില

ഭേദഗതികൾ ചെയ്യപ്പെട്ടതായ ഒരു ഉടമ്പടി തിരുവിതാംകൂറുമായി നടത്തണമെന്നാവശ്യപ്പെട്ടു. മുമ്പിലത്തെ ഉടമ്പടിപ്രകാരം പുറമെനിന്നു വരുന്ന ശത്രുക്കളിൽനിന്നു തിരുവിതാംകൂർ മഹാരാജാവിനെ ഇംഗ്ലീഷുകാർ രക്ഷിച്ചുകൊള്ളാമെന്നേറ്റിട്ടുള്ളതല്ലാതെ രാജ്യത്തിനകത്തുണ്ടാകുന്ന ലഹളകൾ അമർച്ചവരുത്തുവാൻ സഹായിച്ചുകൊള്ളാമെന്നേറ്റിട്ടില്ലെന്നും ഇപ്പോൾ അതുംകൂടി അവശ്യമായി വന്നിരിക്കുന്നുവെന്നുമാണ് ഗവർണർ ജനറാൾ പുതിയ ഉടമ്പടി ചെയ്യുന്നതിനുള്ള കാരണം പറഞ്ഞത്. മഹാരാജാവ് ഉടമ്പടി പുതുക്കുന്ന കാര്യത്തിൽ അല്പം വിസമ്മതം പറഞ്ഞുവെങ്കിലും ഒടുവിൽ ഗത്യന്തരമില്ലാതെ സമ്മതിച്ചു. അതനുസരിച്ച് 980-ൽ പുതുതായി ഉടമ്പടി ഒപ്പിടുകയും ചെയ്തു. ആ ഉടമ്പടിയനുസരിച്ചുള്ള വ്യവസ്ഥയാണ് തിരുവിതാംകൂറും ഇംഗ്ലീഷുകാരും തമ്മിൽ ഇക്കാലത്തും മേല്പ്രകാരം നിലവിലിരിക്കുന്നത്. പ്രധാനപ്പെട്ട ആ ഉടമ്പടിയിലെ മുഖ്യനിബന്ധനകൾ താഴെ കാണിക്കുന്നവയാണ്.

1. മഹാരാജാവിന്റെയും ഇംഗ്ലീഷ്കാരുടെയും ബന്ധുക്കളെയും ശത്രുക്കളെയും രണ്ടുകക്ഷിക്കാരുടെയും ബന്ധുക്കളായും ശത്രുക്കളായും വിചാരിക്കണം.

2. 970-ലെ ഉടമ്പടിയനുസരിച്ച് തിരുവിതാംകൂർ മഹാരാജാവ് മേലിൽ സൈന്യങ്ങളെക്കൊണ്ട് ഇംഗ്ലീഷ്കാർക്ക് സഹായം ചെയ്യേണ്ടതില്ല. എന്നാൽ അതിനുപകരമായിട്ട് മുമ്പിലത്തെ ഉടമ്പടിപ്രകാരമുള്ളതിനു പുറമെ ഒരു നാട്ടുപട്ടാളത്തിന്റെ ചെലവുംകൂടി മഹാരാജാവ് ആണ്ടുതോറും ഇംഗ്ലീഷുകാർക്ക് കൊടുക്കണം. ആ സംഖ്യ ബോധിച്ചതുപോലെ ചെലവുചെയ്യാൻ ഇംഗ്ലീഷ്കാർക്ക് പൂർണ്ണാധികാരം ഉണ്ട്. ആ സൈന്യങ്ങളെ എവിടെ താമസിപ്പിക്കണമെന്നും എന്തിനെല്ലാം ഉപയോഗപ്പെടുത്തണമെന്നും നിശ്ചയിപ്പാനുള്ള പൂർണ്ണാധികാരവും ഇംഗ്ലീഷ്കാർക്കാണ്.

3. തിരുവിതാംകൂറിന്റെ രക്ഷയ്ക്ക് മേല്പറഞ്ഞ സൈന്യങ്ങളിൽ കൂടുതലായി എപ്പോഴെങ്കിലും ആവശ്യം വരുന്നതായാൽ ആ കൂടുതൽ സൈന്യങ്ങളുടെ ചെലവിൽ ശക്തിക്കൊത്തവണ്ണം ഒരോഹരി തിരുവിതാംകൂർ മഹാരാജാവ് ഇംഗ്ലീഷ്കാർക്ക് കൊടുക്കണം.

4. തിരുവിതാംകൂർ മഹാരാജാവ് ആണ്ടുതോറും ഇംഗ്ലീഷ്കാർക്ക് കൊടുക്കേണ്ട പണം ശരിയായി കൊടുക്കാതിരുന്നാൽ അത് ഈടാക്കുന്നതിനു വേണ്ട ഏർപ്പാടുകൾ തിരുവിതാംകൂർ രാജ്യത്തിൽ ചെയ്യുന്നതിനും വേണ്ടിവന്നാൽ രാജ്യത്തിന്റെ ഏതെങ്കിലും ഒരു ഭാഗത്തെത്തന്നെ ഇംഗ്ലീഷ്കാരുടെ ഭരണത്തിലുൾപ്പെടുത്തുന്നതിനു

ഉപായവും ഗവർണർ ജനറാൾക്ക് അധികാരമുണ്ടായിരിക്കുന്നതാണ്. എന്നാൽ എപ്പോഴെങ്കിലും ആ നടപടി നടത്തേണ്ടിവരുന്നപക്ഷം ഗവർണർ ജനറാൾ ആ വിവരം മഹാരാജാവിനെ അറിയിക്കുന്നതും ആ അറിവുകിട്ടി പത്തു ദിവസത്തിനുള്ളിൽ മഹാരാജാവ് പണമടപ്പാനുള്ള ഏർപ്പാടുകൾ ചെയ്യേണ്ടതും അപ്രകാരം ചെയ്യാതിരുന്നാൽ ഗവർണർജനറാൾ മേൽ നടപടി നടത്തുന്നതുമാണ്. അങ്ങനെ നടത്തുന്നപക്ഷം ഇംഗ്ലീഷ്കാർ നേരിട്ടു ഭരിക്കുന്ന സ്ഥലങ്ങളിൽനിന്നുണ്ടാകുന്ന മുതലെടുപ്പിന്റെ ഒരു കണക്ക് മഹാരാജാവിനെ ബോദ്ധ്യപ്പെടുത്തണം. അതിനും പുറമെ അങ്ങനെ ഇംഗ്ലീഷ്കാർ നേരിട്ടു ഭരിക്കുവാൻ ഇടവരുന്നതായാൽ അപ്പോൾ മഹാരാജാവിന് കിട്ടേണ്ടുന്ന നികുതി അതിൽ ഒരുലക്ഷം രൂപായും രാജ്യത്തിലാകപ്പാടെ കിട്ടുന്ന നികുതിയിൽ അഞ്ചിലൊരു ഭാഗവും കൂടിയ സംഖ്യയിൽ കുറയാതിരിപ്പാൻ ഇംഗ്ലീഷുകാരിടവരുത്തരുത്.

5. ഇംഗ്ലീഷ്കാരുടെ അറിവും സമ്മതവും കൂടാതെ മഹാരാജാവ് അന്യ രാജാക്കന്മാരുമായി യാതൊരു വിധത്തിലുള്ള എഴുത്തുകുത്തുകളും ഏർപ്പാടുകളും നടത്തുവാൻ പാടുള്ളതല്ല.

6. ഇംഗ്ലീഷുകാരല്ലാത്ത യൂറോപ്യന്മാരെ മഹാരാജാവിന്റെ കീഴിൽ ഉദ്യോഗത്തിൽ നിയമിക്കുകയോ ഈ നാട്ടിൽ താമസിക്കാൻ അനുവദിക്കുകയോ ചെയ്യരുത്.

7. രാജ്യത്തെ വരവുചെലവ്, നീതിപരിപാലനം, കൃഷി, കച്ചവടം, കൈത്തൊഴിൽ ഇവയെപ്പററിയും മററും ഇംഗ്ലീഷ്കാർ ചെയ്യുന്ന ഉപദേശങ്ങളെ മഹാരാജാവ് സ്വീകരിച്ചുകൊള്ളേണം.

ഈ ഉടമ്പടികൊണ്ട് തിരുവിതാംകൂറിൽനിന്ന് ആണ്ടുതോറും ഇംഗ്ലീഷ്കാർക്ക് കൊടുക്കേണ്ടുന്ന കപ്പത്തിന്റെ സംഖ്യ എട്ടുലക്ഷം രൂപായായിത്തീർന്നു. ആ കൂടുതൽ കപ്പം കൊടുപ്പാൻ സമ്മതിക്കാതെ കഴിക്കുന്നതിന് വേലുത്തമ്പിദളവായും ശ്രമിച്ചുനോക്കിയെങ്കിലും സാധിച്ചില്ല. കപ്പം ബാക്കിവന്നാൽ തിരുവിതാംകൂർ രാജ്യത്തിന്റെ ഏതാനുംഭാഗങ്ങൾ കയ്യേറുന്നതിനും ഇംഗ്ലീഷ്കാർക്ക് ഈ ഉടമ്പടികൊണ്ട് അധികാരം സിദ്ധിച്ചു. രാജ്യഭരണത്തിൽ അവർക്ക് പ്രവേശിക്കുന്നതിനും ഇതുകൊണ്ട് സൗകര്യം ലഭിച്ചു.

### 12. വേലുത്തമ്പിദളവ യുദ്ധത്തിനൊരുങ്ങിയത്.

മേൽപ്രകാരം പുതിയ ഉടമ്പടി ചെയ്യേണ്ടിവന്നതോടുകൂടിയാണ് വേലുത്തമ്പിദളവയ്ക്ക് റസിഡണ്ടിന്റെ സ്വഭാവം ശരിയായി ഗ്രഹിപ്പാൻ സാധിച്ചത്. അതോടുകൂടി ഇംഗ്ലീഷ്കാരുടെ നേരെ

അദ്ദേഹത്തിനു വൈരവും വന്നുകൂടി. മുമ്പിലത്തെ ഉടമ്പടിപ്രകാരം ഇംഗ്ലീഷ്കാര്‍ക്ക് കൊടുപ്പാനുള്ള കപ്പത്തിന്റെ കുടിശ്ശിക മുഴുവനും കൊടുത്തു തീര്‍പ്പാന്‍തന്നെ വളരെ ശ്രമം ചെയ്തിട്ടും അദ്ദേഹത്തിനു സാധിച്ചിരുന്നില്ല. അങ്ങിനെയിരിക്കെയാണ് പുതിയ ഉടമ്പടികൊണ്ട് കപ്പം കൂട്ടിയത്. അതിനും പുറമെ മഹാരാജാവിന്റെ കിരീടധാരണം സംബന്ധിച്ച് ഹിരണ്യഗര്‍ഭം, തുലാപുരുഷദാനം മുതലായ അടിയന്തിരങ്ങളും അടിയന്തിരമായി നടത്തേണ്ടതുണ്ടായിരുന്നു. എല്ലാംകൂടി പണമില്ലാതെ വേലുത്തമ്പി വളരെ ക്ലേശിച്ചു. സര്‍ക്കാരുദ്യോഗസ്ഥന്മാര്‍ തമ്മിലുള്ള മത്സരംകൊണ്ടും അവര്‍ക്കുള്ള ശമ്പളം ശരിയായി കൊടുത്തുതീര്‍പ്പാന്‍പോലും പണം പിരിയാഞ്ഞതുകൊണ്ടും രാജ്യകാര്യങ്ങളെല്ലാം കുഴപ്പത്തില്‍ ആയിത്തുടങ്ങി. വേലുത്തമ്പി വളരെ ശ്രമിച്ചിട്ട് ഇംഗ്ലീഷ്കാര്‍ക്ക് കൊടുപ്പാനുള്ള കപ്പക്കുടിശ്ശിക നാലു തവണയായി കൊടുത്തുതീര്‍ക്കുന്നതിനു ഗവര്‍ണര്‍ ജനറാളുടെ സമ്മതം വാങ്ങി. അങ്ങനെ ഗവര്‍ണര്‍ജനറാള്‍ സമ്മതിച്ചുവെങ്കിലും 983 ല്‍ ഉടന്‍തന്നെ പട്ടാളച്ചിലവു മുഴുവനും തരണമെന്നു റസിഡണ്ടു ദളവയോടാവശ്യപ്പെട്ടു. അതിനു നിവൃത്തി കാണുന്നില്ലെന്നു ദളവ പറഞ്ഞപ്പോള്‍ കര്‍ണ്ണാട്ടിക് പട്ടാളത്തെ പിരിച്ചയച്ച് ആ വകയില്‍ ലാഭമുണ്ടാകുന്ന പണംകൊണ്ടു കപ്പം അടച്ചു തീര്‍ക്കണമെന്ന് കര്‍ണ്ണല്‍ മെക്കാളെ അഭിപ്രായപ്പെട്ടു. അങ്ങനെ രാജ്യത്തിലെ ആഭ്യന്തരകാര്യങ്ങളില്‍ റസിഡണ്ടു വീണ്ടും പ്രവേശിച്ചുതുടങ്ങി. ദളവായും റസിഡണ്ടും തമ്മിലുള്ള വിരോധം വര്‍ദ്ധിച്ചും തുടങ്ങി. കര്‍ണ്ണാട്ടിക് പട്ടാളത്തെ പിരിക്കുന്നതു മഹാരാജാവിനു തീരെ സമ്മതമല്ലായിരുന്നു. രാജ്യകാര്യങ്ങളില്‍ റസിഡണ്ടു വേണ്ടാതെ കൈകടത്തിവരുന്നതില്‍ അവിടേയ്ക്ക് വളരെ ക്ഷോഭമുണ്ടായിരുന്നു. റസിഡണ്ടാകട്ടെ വേലുത്തമ്പിദളവായെ ഉദ്യോഗത്തില്‍നിന്നു പിരിക്കണമെന്നു മഹാരാജാവിനോടു നിര്‍ബന്ധിച്ചു. വേലുത്തമ്പിയുടെ പേരില്‍ മഹാരാജാവിനു വലിയ പ്രീതിയില്ലായിരുന്നെങ്കിലും റസിഡണ്ടിന്റെ പേരില്‍ അതിലധികം അപ്രീതിയുണ്ടായിരുന്നതുകൊണ്ടും റസിഡണ്ടിന്റെ ആവേശത്തെ ശമിപ്പിക്കാന്‍ വേലുത്തമ്പിയാണ് അധികം നല്ലതെന്നു അവിടുന്ന് തോന്നിയിരുന്നതുകൊണ്ടും ദളവായെപ്പിരിപ്പാന്‍ യാതൊരു കാരണവും കാണുന്നില്ലെന്നു മഹാരാജാവു മറുപടി പറഞ്ഞു. എന്നുമാത്രമല്ല, കര്‍ണ്ണല്‍ മെക്കാളയെ ഉടനെ തിരിയെ വിളിച്ച് വേറെയൊരു റസിഡണ്ടിനെ അയയ്ക്കണമെന്ന് മദിരാശി ഗവര്‍ണരോടാവശ്യപ്പെടുകയും ചെയ്തു. കര്‍ണ്ണല്‍ മെക്കാളെ ഇതറിഞ്ഞപ്പോള്‍ ദളവാസ്ഥാനത്തില്‍നിന്ന് ദളവായെ മാറ്റുവാന്‍ വീണ്ടും ശ്രമിച്ചു. വേലുത്തമ്പിയാകട്ടെ റസിഡണ്ടിന്റെ നിര്‍ബന്ധം കണ്ട് അദ്ദേഹത്തെ വധിക്ക

ണമെന്നും വേണ്ടിവന്നാൽ ഇംഗ്ലീഷുകാരോടുതന്നെയും ഒന്ന പൊരുതിനോക്കണമെന്നും തീർച്ചപ്പെടുത്തുകതന്നെ ചെയ്തു. റസിഡണ്ടിന്റെ സ്ഥാനാപതിയായ സുബ്ബയ്യനെ വേലുത്തമ്പി വഞ്ചിച്ചു കൊല്ലുകയും ചെയ്തു. അതിന്നശേഷം അദ്ദേഹം യുദ്ധസാമഗ്രികളും ഭടന്മാരെയും ശേഖരിച്ചുതുടങ്ങി. റസിഡണ്ട് ആ സംഗതി അറിയാതിരിപ്പാനായി തനിക്ക ഉദ്യോഗം രാജികൊടുക്കുന്നതു സമ്മതമാണെന്നും മറ്റും റസിഡണ്ടിനെ വേലുത്തമ്പി പറഞ്ഞു ധരിപ്പിച്ചുംവന്നു.

ഇക്കാലത്ത് കൊച്ചിരാജാവിന്റെ മന്ത്രിയായ പാലിയത്തച്ചനും റസിഡണ്ടിന്റെ മുഷ്ടും രാജ്യകാര്യത്തിൽ അന്യായമായുള്ള പ്രവേശവും നിമിത്തം ഇംഗ്ലീഷുകാരുടെ നേരെ സാമാന്യത്തിലധികം വെറുത്തിട്ടുള്ള നിലയിലായിരുന്നു. വേലുത്തമ്പിയും പാലിയത്തച്ചനും കൂടിച്ചേർന്ന് ഇംഗ്ലീഷുകാരോട് എതിർക്കുന്നതിനു വേണ്ട ആലോചനകൾ ഗൂഢമായി നടത്തി ഒരുക്കങ്ങൾ ചെയ്തുവന്നു. മഹാരാജാക്കന്മാർ രണ്ടുപേരും ആ കാര്യത്തിൽ വെറും ഉദാസീനനിലയാണ് കൈക്കൊണ്ടിരുന്നത്. കൊച്ചിരാജാവാകട്ടെ തൃപ്പൂണിത്തുറെനിന്നു മാറി വെള്ളാരപ്പിള്ളിക്കോവിലകത്തു താമസിച്ചു. അവിടത്തെ സേവനായി നടവരമ്പത്തു കുഞ്ഞികൃഷ്ണമേനോൻ എന്നൊരാളും കൂടെ ഉണ്ടായിരുന്നു. ആ കുഞ്ഞികൃഷ്ണമേനോൻ കൊച്ചിയിലെ മന്ത്രിസ്ഥാനം കയ്ക്കലാക്കുവാൻ ലാക്കനോക്കിക്കൊണ്ടിരുന്ന ആളും അതിനാൽ പാലിയത്തച്ചന്റെ വിരോധിയും കർണ്ണൽമെക്കാളെയുടെ സേവനമായിരുന്നു. പാലിയത്തച്ചൻ പക്ഷെ തന്നെയും കൊന്നേക്കുമെന്നു കരുതി കുഞ്ഞികൃഷ്ണമേനവൻ റസിഡണ്ടിനെ ശരണംപ്രാപിച്ചു. മന്ത്രിമാർ രണ്ടുപേരും രണ്ടു രാജ്യങ്ങളിലുമുള്ള എല്ലാ പ്രദേശങ്ങളിൽനിന്നും ആളുകളെക്കൂട്ടി യുദ്ധത്തിന്നൊരുക്കങ്ങൾ ചെയ്തു. എന്നാൽ ഇംഗ്ലീഷുകാരുമായിട്ടു കലഹിക്കുന്ന കാര്യത്തിൽ രാജാക്കന്മാരുടെ നില എന്തെന്നു പൊതുജനങ്ങൾക്കറിയാതിരുന്നതിനാൽ വേണ്ടിടത്തോളം ഭടന്മാരെ ശേഖരിപ്പാൻ ആ മന്ത്രിമാർക്ക സാധിച്ചില്ല. എങ്കിലും അവർക്കും നിരാശപ്പെടുവാനില്ല. രണ്ടു മന്ത്രിമാരും ഫ്രഞ്ചുകാരുമായി എഴുത്തുകുത്തുകൾ നടത്തിക്കൊണ്ടിരുന്നു. ഇംഗ്ലീഷുകാരുടെ നേരെ എതിർക്കുന്നതിനു ഒരു വലിയ ഫ്രഞ്ചുസൈന്യം മലയാളക്കരയിൽ എത്തുന്നതാണെന്നു ഫ്രഞ്ചുകാർ ആ മന്ത്രിമാരെ ധരിപ്പിച്ചിട്ടുമുണ്ടായിരുന്നു.

13. വേലുത്തമ്പി റസിഡണ്ടിനെയും മറ്റും കൊല്ലാൻ ശ്രമിച്ചു.

വേലുത്തമ്പിയുടെ ആലപ്പുഴ ശേഖരിച്ചു നിർത്തിയിരുന്ന സൈന്യം പറവൂർ നിർത്തിയിരുന്ന സൈന്യവുമായി യോജിച്ച് കൊച്ചിയിലുള്ള ഇംഗ്ലീഷ്കാരുടെ കോട്ട പിടിച്ച് അവിടെ താമസിച്ചിരുന്ന റ

സിഡണ്ടിനെയും കുഞ്ഞികൃഷ്ണമേനോനെയും വധിക്കുന്നതിനും മറ്റൊ
രു സൈന്യസംഘം കൊല്ലത്തേയ്ക്കു ചെന്ന് അവിടെയുള്ള ഇംഗ്ലീഷ്
സൈന്യത്തെ എതിർക്കുന്നതിനും ഏർപ്പാടുചെയ്തു. എന്നാൽ ഈ വി
വരങ്ങൾ ഏതാനും ചില ചാരന്മാർ മുഖാന്തിരം റസിഡണ്ടിനു ഗൂഢ
മായി അറിവുകിട്ടിയിരുന്നതിനാൽ സംഗതികൾ മദിരാശി ഗവർണ്ണ
റെ അറിയിച്ച് കൂടുതൽ പട്ടാളങ്ങളെ അയച്ചുതരുവാൻ റസിഡണ്ട്
ആവശ്യപ്പെട്ടിരുന്നു. അതനുസരിച്ച് മലയാളജില്ലയിൽനിന്നും തൃ
ച്ചിനാപ്പള്ളിയിൽ നിന്നും കുറെ ഇംഗ്ലീഷ്‌സൈന്യങ്ങൾ പുറപ്പെടുക
യും ചെയ്തിരുന്നു. അങ്ങിനെയിരിക്കെ 984-ധനുമാസം 16-ാംനു-
അർദ്ധരാത്രിസമയത്ത് വേലുത്തമ്പിയുടെ രണ്ടു പടനായകന്മാരുടെയും
പാലിയത്തച്ചന്റെയും കീഴിൽ അറുനൂറോളം ഭടന്മാർ കൊച്ചിക്ക് കട
ന്ന് റസിഡണ്ടു താമസിക്കുന്ന ഭവനം വളഞ്ഞു. മുറ്റത്ത് തോക്കും ക
ശിച്ചുതുടങ്ങി. അവർ കാവൽക്കാരെ യുദ്ധത്തിൽ തോല്പിച്ച് ഭ
വനത്തിനുള്ളിൽകടന്ന് കൊള്ളയിടുകയും നശിപ്പിക്കുകയും ചെയ്തു. മെ
ക്കാളെയെയും കുഞ്ഞികൃഷ്ണമേനവനെയും കൊല്ലണമെന്നായിരുന്നു അ
വരുടെ പ്രധാനോദ്ദേശം. എന്നാൽ അകത്തു മുഴുവൻ തിരഞ്ഞുനോ
ക്കിയിട്ടും രണ്ടുപേരെയും അവിടെയെങ്ങും ആരും കണ്ടില്ല. റസി
ഡണ്ടും മേനോനും ശത്രുക്കൾ വന്നതറിഞ്ഞു പോർട്ടുഗീസ്സുകാരനായ
ഒരു ഗുമസ്തന്റെ സഹായത്താൽ വളരെ ഗൂഢമായ ഒരു നിലവറ
യിൽ ഒളിച്ചിരിക്കുകയായിരുന്നു. അവരെ കണ്ടെത്തി പിടിച്ചു കൊ
ല്ലാൻ സാധിക്കാഞ്ഞതിൽ ലഹളക്കാർക്ക് വലിയ കുണ്ഠിതത്തിനിടയാ
യി. അങ്ങിനെയിരിക്കെ ദൈവഗതിയാൽ വെളുപ്പാൻകാലമായപ്പോ
ഴേയ്ക്കും ഒരു ഇംഗ്ലീഷ്‌സൈന്യക്കപ്പൽ കൊച്ചി ബന്തറിൽ വന്നടുത്തു.
കപ്പലിൽ ഇംഗ്ലീഷ്‌സൈന്യം വന്ന വർത്തമാനം അറിഞ്ഞപ്പോൾ ല
ഹളക്കാർ ഉടനെ കൊച്ചിയിൽനിന്നു പിന്മാറി. റസിഡണ്ടും കുഞ്ഞി
കൃഷ്ണമേനവനും ആ കപ്പലിൽകയറി രക്ഷപ്പെടുകയും ചെയ്തു. ഈ വ
ർത്തമാനമെല്ലാം കേട്ടപ്പോൾ ആലപ്പുഴെ താമസിച്ചിരുന്ന വേലുത്ത
മ്പിക്ക് വലിയ ഇച്ഛാഭംഗം നേരിട്ടു. ഈർഷ്യ വർദ്ധിക്കയുംചെയ്തു.

### 14. വേലുത്തമ്പിയുടെ വിളംബരം.

ഉഗ്രാവേശനും കുപിതനുമായ വേലുത്തമ്പി ഉടനെ ആലപ്പുഴെ
നിന്നു കൊല്ലത്തുചെന്ന് അവിടത്തെ സ്ഥിതിഗതികളെല്ലാം അറി
ഞ്ഞതിനു ശേഷം കുണ്ടറ എന്ന സ്ഥലത്തേക്കു പോയി. രാജ്യവാ
സികളെ മുഴുവനും ഇളക്കിത്തീർക്കുന്നതിനുവേണ്ടി അവിടെവെച്ച്
984 മകരം 1-ാംനു- ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ആ വിളം
ബരത്തിലെ പ്രധാന സംഗതികൾ താഴെ കാണിക്കുന്നവയാണ്: —

'ഇംഗ്ലീഷ്' കമ്പനിക്കാർ അത്യാഗ്രഹികളും നന്ദിയില്ലാത്ത മഹാപാതകന്മാരും ആണ്. ഇപ്പോൾ അവന്മാരാവും എട്ടുലക്ഷംരൂപ കപ്പം കൊടുക്കണമെന്നുകൊണ്ടൊന്നും അവർക്ക് തൃപ്തി വന്നിട്ടില്ല. തിരുവിതാംകൂർ രാജ്യം മുഴുവനും കൈവശപ്പെടുത്തണമെന്നാണ് അവരുടെ പ്രധാനോദ്ദേശം. അതിനു വേണ്ട ശ്രമങ്ങളും ചെയ്യുന്നുണ്ട്. രാജ്യം അവരുടെ അധീനത്തിലാകുന്നപക്ഷം ക്ഷേത്രങ്ങൾ, ബ്രാഹ്മണാലയങ്ങൾ, ധർമ്മസ്ഥാപനങ്ങൾ മുതലായവയെല്ലാം അവർ നശിപ്പിക്കാതിരിക്കയില്ല. അവരുടെ ഉദ്ദേശം സാധിപ്പിക്കാൻവേണ്ടി റസിഡണ്ട് രാജ്യകാര്യങ്ങളിൽ അന്യായമായി കൈകടത്തുന്നു. നമ്മുടെ രാജ്യത്തെ ആക്രമിക്കാൻ അനേകം ബ്രിട്ടീഷുപട്ടാളങ്ങളെ വരുത്തിയിരിക്കുന്നു. അതിനാൽ ജനങ്ങളെല്ലാവരും ഒരുമിച്ചുചേർന്ന് ശ്രമിച്ച് ഇംഗ്ലീഷുകാരുടെ ഈ ആക്രമങ്ങൾ തടഞ്ഞില്ലെങ്കിൽ രാജ്യത്തിനും ജനങ്ങൾക്കും സഹിപ്പാൻ കഴിയാത്ത അപകടവും അവമാനവും നേരിടുന്നതാണ്.'

ഇപ്രകാരം ഒരു വിളംബരം പ്രസിദ്ധപ്പെടുത്തിയതിന്റെ ഫലമായി അനേകം ജനങ്ങൾ വേലുത്തമ്പിയുടെ സൈന്യത്തിൽ പുളളരായിച്ചേന്നു.

### 15. വേലുത്തമ്പിയും ഇംഗ്ലീഷുകാരുമായുള്ള യുദ്ധം.

മേൽപ്രകാരം സൈന്യങ്ങളെ ശേഖരിച്ചതിനുശേഷം വേലുത്തമ്പി ആ സൈന്യങ്ങളോടുകൂടി കൊല്ലത്തുവന്ന് അവിടെ പാളയിരുന്ന ഇംഗ്ലീഷുസൈന്യങ്ങളോടെതിർത്തു യുദ്ധംതുടങ്ങി. എന്നാൽ 'കർണൽ ചാമേഴ്സ്' എന്ന സേനാപതിയുടെ കീഴിൽ യുദ്ധംചെയ്തിരുന്ന ആ ഇംഗ്ലീഷുസൈന്യങ്ങൾ വേലുത്തമ്പിയുടെ സൈന്യങ്ങളെ തോൽപ്പിച്ചു. വീണ്ടും ഒരു യുദ്ധംകൂടി വേലുത്തമ്പി നടത്തി. അതിലും അദ്ദേഹം തോറ്റു. എങ്കിലും അദ്ദേഹം ഒട്ടും നിരാശനായില്ല. കൊച്ചിയിൽത്താമസിക്കുന്ന ഇംഗ്ലീഷുസൈന്യത്തെ എതിർക്കാനായി തന്റെ സൈന്യങ്ങളിൽ ഒരു സംഘത്തെ അയച്ചു. അവിടെവെച്ചു നടന്ന യുദ്ധത്തിലും വേലുത്തമ്പിക്ക് ജയിച്ചിട്ടില്ല. അതിനിടയിൽ ഇംഗ്ലീഷുസൈന്യസംഘത്തിലെ മൂന്നു യൂറോപ്യൻ ഉദ്യോഗസ്ഥന്മാരും മുപ്പതു യൂറോപ്യൻ ഭടന്മാരും ഒരു മേജരും കൂടി കൊല്ലത്തുനിന്ന് കൊച്ചിയിലേക്ക് പുറപ്പെട്ടിരുന്നു. വേലുത്തമ്പിയുടെ ഒരു സൈന്യസംഘം പുറക്കാട്ടുവെച്ച് ആ യൂറോപ്യസംഘത്തെപ്പിടിച്ചു തടവുകാരാക്കി വിവരം വേലുത്തമ്പിയെ അറിയിച്ചു. ഈർഷ്യാകുലനായ വേലുത്തമ്പി ഉടൻതന്നെ പുരുഷന്മാരെയെല്ലാം കൊല്ലുവാനും മേജരെമാത്രം വിട്ടയപ്പാനും കല്പനയും കൊടുത്തു. അതുപ്രകാരം ഉദ്യോഗസ്ഥന്മാർ മൂന്നുപേരെയും പുറക്കാട്ട് കടപ്പുറത്തുവെച്ചു

വേലുത്തമ്പിയുടെ ആൾക്കാർ വധിച്ചു. ദേഹങ്ങളെല്ലാം കഴുത്തിൽ കല്ലുകെട്ടി പള്ളാത്തുരുത്തി ആററിൽ താഴ്ത്തിക്കളഞ്ഞു. മെക്കാളയോടു പൊയ്ക്കൊള്ളുവാനും പറഞ്ഞു.

## 16. മെക്കാളിഗവർണരുടെ വിളംബരം.

വേലുത്തമ്പിയുടെ വിളംബരത്തിൻെറ സ്വഭാവവും ആ വിളംബരംകൊണ്ട് തിരുവിതാംകൂറിലെ ജനങ്ങളിൽ പലരും വേലുത്തമ്പിയോടു ചേർന്ന് ഇംഗ്ലീഷുകാരോടു പൊരുതുവാനൊരുങ്ങിയ വിവരവും അറിഞ്ഞപ്പോൾ മെക്കാളിഗവർണരും ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ആ വിളംബരത്തിലെ പ്രധാന സംഗതികൾ താഴെ കാണിക്കുന്നവയാണ്:—

'ഇംഗ്ലീഷു കമ്പനിക്കാരും തിരുവിതാംകൂർ മഹാരാജാവും വളരെക്കാലമായി പരസ്പരം പൂർണവും സ്ഥിരവുമായ വിശ്വാസത്തോടുകൂടിയാണിരിക്കുന്നത്. ഇംഗ്ലീഷുകാരുടെ സഹായംകൊണ്ടാണ് തിരുവിതാംകൂർരാജ്യം ടിപ്പുവിൻെറ ആക്രമത്തിൽനിന്ന് രക്ഷപ്പെട്ടിട്ടുള്ളതും. അങ്ങനെയുള്ള ഉപകാരം മറന്ന് ജനങ്ങൾ ഇംഗ്ലീഷുകാരെ വിരോധമായി ലഹള ആരംഭിക്കയും റസിഡണ്ടിനെ അപായപ്പെടുത്തുവാൻ ശ്രമിക്കയും കൊല്ലത്തു താമസിക്കുന്ന ഇംഗ്ലീഷ് സൈന്യത്തോടു യുദ്ധത്തിനൊരുങ്ങുകയും ചെയ്തതിൽ ഗവർണർ വളരെ ആശ്ചര്യപ്പെടുകയും വ്യസനിക്കയും ചെയ്യുന്നു. ലഹളയെ അമർച്ചചെയ്തു രാജ്യത്തിൽ ക്ഷേമമുണ്ടാക്കുവാനും മഹാരാജാവിൻെറ അധികാരത്തെ സ്ഥാപിക്കുവാനുമായി പുതിയ സൈന്യങ്ങളെക്കൂടി തിരുവിതാംകൂറിലേക്കയക്കുന്നു. തിരുവിതാംകൂറിലെ ജനങ്ങൾ ആ സൈന്യത്തിനു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കണം. ഈ ലഹളയ്ക്കു കാരണഭൂതനായ വേലുത്തമ്പിദളവായുടെ കൂടെച്ചേരാത്ത ജനങ്ങൾക്ക് ഈ ഇംഗ്ലീഷ്സൈന്യം യാതൊരുപദ്രവവും ചെയ്യില്ല. ക്ഷേത്രങ്ങൾ ധർമ്മസ്ഥാപനങ്ങൾ മുതലായവയിൽ സൈന്യങ്ങൾ പ്രവേശിച്ച് അശുദ്ധപ്പെടുത്തരുതെന്ന് പ്രത്യേകം ശട്ടം ചെയ്തിട്ടുണ്ട്.'

ഈ വിളംബരത്തിൽ പ്രസ്താവിച്ചതനുസരിച്ച് രണ്ടു സൈന്യസംഘങ്ങളെ ഗവർണർ തിരുവിതാംകൂറിലേക്കയച്ചു. മലയാളജില്ലയിൽനിന്ന് ഒരു സൈന്യസംഘം കൊച്ചി വഴിക്ക വന്ന് കൊല്ലത്തുള്ള ഇംഗ്ലീഷുസൈന്യത്തെസ്സഹായിക്കേണ്ടതിനും, തൃച്ചിനാപ്പള്ളിയിൽനിന്ന് ഏററവും വലിയ ഒരു സൈന്യസംഘം തിരുവിതാംകൂറിൻെറ കിഴക്കെ ഭാഗത്തുകൂടി പ്രവേശിക്കേണ്ടതിനുമാണ് നിയമിച്ചയച്ചത്. തിരുവിതാംകൂറിലെ ജനങ്ങളെപ്പററിയേടത്തോളമാകട്ടെ ഗവർണരുടെ വിളംബരംകൊണ്ടു പറയത്തക്ക ഫലമൊന്നും ഉണ്ടായി

ല്ല. ടിപ്പുവിന്റെ ആക്രമണത്തിൽനിന്ന് തിരുവിതാംകൂറിനെ രക്ഷിപ്പാൻ ഇംഗ്ലീഷുകാർ ചെയ്ത സഹായത്തിന്റെ സ്വഭാവമെന്താണെന്നും ഇംഗ്ലീഷുകാരും തിരുവിതാംകൂറുമായുള്ള സ്നേഹവിശ്വാസങ്ങളുടെ പ്രധാനഫലം തിരുവിതാംകൂറിന്റെ കടം വർദ്ധിപ്പിക്കുകയും മററുമാണെന്നും അന്നത്തെ ജനങ്ങൾ ധരിച്ചിരുന്നതിനാൽ അവർ ആ വിളംബരത്തെ അത്ര വിശ്വസിച്ചതുമില്ല. അതുകൊണ്ടു വേലുത്തമ്പിയോട് ചേർന്നവരെല്ലാം വീണ്ടും യുദ്ധത്തിനൊരുങ്ങുകതന്നെയാണ് ചെയ്തത്.

## 17. വേലുത്തമ്പിയുടെ അവസാനം.

ആലോചനാപൂർവം പ്രവർത്തിക്കുന്നതിൽ വേലുത്തമ്പിക്കും പാലിയത്തച്ചനും കുറെ ന്യൂനതയുണ്ടായിരുന്നെങ്കിലും രണ്ടു മന്ത്രിമാരും രാജഭക്തിയും രാജ്യസ്നേഹവും ധാരാളമുള്ളവരായിരുന്നു. അതിനാൽ യുദ്ധത്തിൽ തോൽക്കുന്നതായാലും തങ്ങളുടെ രാജാക്കന്മാർക്ക് യാതൊരു തരക്കേടും വരാതിരിക്കണമെന്ന് അവർ കരുതിയിരുന്നു. ഇംഗ്ലീഷുകാരുമായി താൻ യുദ്ധത്തിനൊരുങ്ങിയിട്ടുള്ളതിൽ തന്റെ രാജാവിനു യാതൊരു പങ്കുമില്ലെന്നും എല്ലാം തന്റെ സ്വന്തം ഇഷ്ടമ പ്രകാരം മാത്രമാണെന്നും രണ്ടു മന്ത്രിമാരും അവരവരുടെ രാജാക്കന്മാർക്കു രേഖാമൂലം അറിയിച്ചിരുന്നു. ഇംഗ്ലീഷുസൈന്യങ്ങൾ എത്തിട്ട് അധികം കഴിയുന്നതിനു മുമ്പുതന്നെ പാലിയത്തച്ചൻ കുററം സമ്മതിച്ചു കീഴടങ്ങി. അദ്ദേഹത്തെ ഒരു തടവുകാരന്റെ നിലയിൽ ഇംഗ്ലീഷുപടനായകൻ മലബാറിലേക്കയയ്ക്കുകയും ചെയ്തു. വേലുത്തമ്പിയാകട്ടെ കൊല്ലത്തുവെച്ചുണ്ടായ യുദ്ധത്തിൽ തോററുവെങ്കിലും ഒട്ടും നിരാശപ്പെടാതെ വീണ്ടും കുറെ സൈന്യങ്ങളെ ശേഖരിച്ചു. തിരുച്ചിനാപ്പള്ളിയിൽനിന്നുവരുന്ന ഇംഗ്ലീഷുസൈന്യം ആരുവാമൊഴി വഴിക്കാണ് വരുന്നതെന്നറിഞ്ഞ് വേലുത്തമ്പിയും സൈന്യങ്ങളും യുദ്ധസാമഗ്രികളോടുകൂടി ആരുവാമൊഴിക്കോട്ടയിൽ കാത്തുനിന്നു. 984 മകരം 26-ാംനു ഇംഗ്ലീഷുസൈന്യവും ആരുവാമൊഴിയെത്തി. രണ്ടു സൈന്യങ്ങളും തമ്മിൽ നാലുദിവസം മുഴുവനും ഘോരമായിപ്പൊരുതി. സംഖ്യയിൽ വളരെ അധികമുണ്ടായിരുന്ന ഇംഗ്ലീഷുസൈന്യം ഒടുവിൽ വേലുത്തമ്പിയുടെ സൈന്യത്തെ തോല്പിച്ച് 984 കുംഭം 1-ാംനു ആരുവാമൊഴിക്കോട്ടപിടിച്ചു. അതോടുകൂടി തനിക്കു ജയം അസാദ്ധ്യമാണെന്നു കണ്ട് വേലുത്തമ്പി ഓരോദിക്കിലേക്കു പിരിഞ്ഞോടിക്കൊള്ളുവാൻ സൈന്യങ്ങൾക്കു കല്പന കൊടുത്തു. അദ്ദേഹവും കാട്ടുവഴി ഓടിപ്പോയി. ഇംഗ്ലീഷുസൈന്യങ്ങളാകട്ടെ തിരുവിതാംകൂറിൽ കടന്ന് കോട്ടാർ, നാഗർകോവിൽ, ഉദയഗിരി, പത്മനാഭപുരം എന്നീ പ്രദേശങ്ങൾ കൈവശപ്പെടുത്തി ക്രമത്തിൽ തിരുവനന്തപുര

ത്തിന്റെ സമീപത്ത് പാപ്പനംകോട്ടുവന്നു പാളയമടിച്ചു. അതേസമയത്തുതന്നെ കൊല്ലത്തുണ്ടായിരുന്ന ഇംഗ്ലീഷുസൈന്യവും അവിടെ നിന്നു പുറപ്പെട്ടു തിരുവനന്തപുരത്തിന്റെ അല്പം വടക്കുഭാഗത്തുവന്നു പാളയമടിച്ചു താമസിക്കയും ചെയ്തു. തെക്കൻ തിരുവിതാംകൂറിൽ നിന്നു വേലുത്തമ്പിയും സൈന്യങ്ങളും തോറ്റോടിയതു കേട്ടപ്പോൾ കൊല്ലത്തു നിന്നിരുന്ന വേലുത്തമ്പിയുടെ സൈന്യങ്ങളും നാനാ വഴിക്കു പിരിഞ്ഞുപോയി.

ഈ വർത്തമാനങ്ങളെല്ലാം അറിഞ്ഞ ഉടൻതന്നെ വേലുത്തമ്പിയുടെ അക്രമപ്രവൃത്തികളൊന്നും മഹാരാജാവിന്റെ സമ്മതത്തോടുകൂടിച്ചെയ്തിട്ടുള്ളതല്ലെന്ന വിവരം കൊട്ടാരം സേവകന്മാരിൽ ഒരാളായ ഉമ്മിണിത്തമ്പി മുഖാന്തിരം മഹാരാജാവ് റസിഡണ്ടിനെ അറിയിച്ചു. ആ സംഗതി വേലുത്തമ്പിതന്നെ സമ്മതിച്ചിട്ടുണ്ടായിരുന്നതിനാൽ റസിഡണ്ടിനു വിശ്വസിക്കാതിരിപ്പാൻ നിവൃത്തിയുണ്ടായിരുന്നില്ല. അതിനാൽ പുറമെ വേലുത്തമ്പിയെയും കൂട്ടരെയും പിടിച്ചേൽപ്പിക്കുന്നവർക്ക് പ്രത്യേക സമ്മാനവും കൊടുക്കുന്നതാണെന്നു റസിഡണ്ടിന്റെ ഉപദേശപ്രകാരം മഹാരാജാവ് ഒരു വിളംബരം പ്രസിദ്ധപ്പെടുത്തി. ഇംഗ്ലീഷു സേനാധിപർ ആവശ്യപ്പെട്ടപ്രകാരം വേലുത്തമ്പിയെ പിടിച്ചുകൊണ്ടുവരുവാനായി പല ദിക്കിലേക്കും ആളുകളെയും അയച്ചു.

വേലുത്തമ്പിയാകട്ടെ കാട്ടുവഴിക്ക് ഓടിപ്പോന്നു. തിരുവനന്തപുരത്തുവന്നു അവിടെനിന്നു വടക്കോട്ടുപോയി. വഴിക്ക് ഒരു ദിവസം അർദ്ധരാത്രി സമയത്തു കിളിമാനൂർ കൊട്ടാരത്തിൽച്ചെന്നു. അവിടെ അത്താഴം കഴിച്ച് പുറപ്പെടാറായപ്പോൾ സ്വർണ്ണപ്പിടിയോടുകൂടിയ തന്റെ ഉടവാൾ കൊട്ടാരത്തിൽ കൊടുത്തുപോകയും ചെയ്തു. ആ വാൾ ഇപ്പോഴും കിളിമാനൂർ കൊട്ടാരത്തിൽ ഇരിക്കുന്നുണ്ട്. കിളിമാനൂരിൽനിന്ന് രാത്രിയിൽത്തന്നെ പോയ വേലുത്തമ്പി മണ്ണടിക്ഷേത്രത്തിൽച്ചെന്ന് അവിടെ ഒളിച്ചിരുന്നു. അങ്ങനെയിരിക്കെ അദ്ദേഹത്തെപ്പിടിപ്പാനുള്ള ആളുകൾ എങ്ങനെയോ വിവരം അറിഞ്ഞ് ക്ഷേത്രം വളഞ്ഞു. അവിടെനിന്നു രക്ഷപ്പെടുവാൻ മാർഗ്ഗമില്ലെന്നു കണ്ടപ്പോൾ ശൂരനായ അദ്ദേഹം ശത്രുക്കളുടെ കയ്യിൽ അകപ്പെട്ടു ശിക്ഷയനുഭവിപ്പാൻ കഴികയില്ലെന്നുറച്ച് കയ്യിലുണ്ടായിരുന്ന തോക്കുകൊണ്ടു ആത്മഹത്യ ചെയ്തു. മെക്കാളെ ആ വിവരം അറിഞ്ഞപ്പോൾ വേലുത്തമ്പി മരിച്ചതുകൊണ്ടും അദ്ദേഹത്തിന്റെ പകതീരാഞ്ഞിട്ട് കുന്നത്തൂർ താലൂക്കിലുള്ള മണ്ണടിക്ഷേത്രത്തിൽനിന്നു അദ്ദേഹത്തിന്റെ ശവം തിരുവനന്തപുരത്തു വരുത്തി കണ്ണമ്മൂല എന്ന സ്ഥലത്തുവെച്ച് കഴുവിന്മേലിട്ടു. ആ സംഗതി രാജ്യമൊട്ടും മുറിച്ചതിനു പക

പോക്കണക്കേടു വിചാരിക്കാഞ്ഞത് ഭാഗ്യംതന്നെ എന്നു വിചാരി
ക്കേണ്ടിയിരിക്കുന്നു. മെക്കാളയുടെ ഈ പൈശാചിക പ്രവൃത്തിയെ
പ്പറ്റി അന്നത്തെ ഗവർണർജനറാൾപോലും വളരെ അധിക്ഷേപി
ച്ചിട്ടുണ്ട്. വേലുത്തമ്പിയുടെ ശവം മേൽപ്രകാരം കഴുവിന്മേൽ ഇട്ടതി
നുശേഷം അദ്ദേഹത്തിന്റെ ജ്യേഷ്ഠനെയും ഭൃത്യന്മാരെയും ഇംഗ്ലീഷു
കാർ മരണശിക്ഷ അനുഭവിപ്പിച്ചു. അടുത്ത ശത്രുവായ ഉമ്മിണിത്ത
മ്പിയെക്കൊണ്ടു വേലുത്തമ്പിയുടെ വീട് ഇടിച്ചുനിരത്തി കുളം കോ
രിച്ചു. അദ്ദേഹത്തിന്റെ ബന്ധുക്കളെ നാടുകടത്തിച്ചു. ഇങ്ങനെ
വേലുത്തമ്പി ഏറ്റവും വലിയ രാജ്യദ്രോഹിയായിരുന്ന നിലയിലുള്ള ശി
ക്ഷകൾ അദ്ദേഹത്തിന്റെ ജീവനും ജീവൻ പോയതിനുശേഷം
ശരീരവും അതിനുശേഷം കുടുംബവും ബന്ധുക്കളും താമസിച്ചിരുന്ന
ഗൃഹംപോലും അനുഭവിക്കേണ്ടതായിവന്നു. എന്നാൽ സൂക്ഷ്മത്തിൽ
അദ്ദേഹത്തിന്റെ ജനനകാലം ദൈവഗത്യാ അല്പം വൈകിപ്പോയി
എന്നു മാത്രമേയുള്ളൂ. ഒരു പത്തു കൊല്ലത്തോളം മുമ്പു മാർത്താണ്ഡ
വർമ്മമഹാരാജാവിന്റെ കാലത്തായിരുന്നുവെങ്കിൽ ഈ വക പ്രവൃ
ത്തികൾ തന്നെ അദ്ദേഹത്തെ ഉൽകൃഷ്ടനായകനാക്കിത്തീർക്കുമായി
രുന്നു.

## 18. ദിവാൻ ഉമ്മിണിത്തമ്പി.

വേലുത്തമ്പിയുടെ കാലം മേൽപ്രകാരം അവസാനിച്ചതിനുശേ
ഷം 984 മീനം 4-ാംനു മുതൽ മഹാരാജാവ് ഉമ്മിണിത്തമ്പിയെ ദി
വാനായി നിയമിച്ചു. വേലുത്തമ്പിയും മറ്റും നടത്തിയ ലഹളയിൽ
മഹാരാജാവിനു യാതൊരു പങ്കുമില്ലെന്നു തെളിഞ്ഞിരുന്നാലും ഉടമ്പ
ടിപ്രകാരം നോക്കുമ്പോഴും ഒരോഹരിമാത്രമേ മഹാരാജാവിനോടാവ
ശ്യപ്പെടാൻ ന്യായമുള്ളുവെന്നിരുന്നാലും ലഹള നിമിത്തമായുണ്ടായ ഇം
ഗ്ലീഷു സൈന്യങ്ങളുടെ ചെലവു മുഴുവൻതന്നെയും മഹാരാജാവ് കൊ
ടുക്കണമെന്നാണ് മതിരാശി ഗവർണർ തീർച്ചപ്പെടുത്തിയത്. ഇതി
നാൽ മുമ്പുണ്ടായിരുന്ന കപ്പക്കുടിശ്ശികക്കു പുറമെ ആ വക സംഖ്യയും
കൂടി ഒരു വലിയ തുക തിരുവിതാംകൂറിൽനിന്നു ഇംഗ്ലീഷുകാർക്കു കൊടു
ക്കേണ്ടതായിത്തീർന്നു. അതും കൂടാതെ പല സർക്കാരുദ്യോഗസ്ഥന്മാരു
ടെ ശമ്പളങ്ങളും കുടിശ്ശികയായിട്ടുണ്ടായിരുന്നു. അങ്ങനെ വളരെപ്പ
ണത്തിന്റെ ആവശ്യം നേരിട്ടിരുന്ന നിലയിലാണ് ഉമ്മിണിത്തമ്പി
ദിവാനായത്. പണത്തിനു വേറെ യാതൊരു മാർഗ്ഗവും കാണാഞ്ഞതിനാൽ
കർണ്ണാട്ടിക്ക പട്ടാളസംഘത്തെയും നായർ പട്ടാളത്തിൽ ഏതാനും സം
ഘത്തെയും ഉമ്മിണിത്തമ്പിദിവാൻ പിരിച്ചയച്ചു. തിരുവനന്തപുര
ത്തിന്റെയും നെയ്യാറ്റിൻകരയുടെയും മദ്ധ്യത്തിൽ കാടുപിടിച്ചു കിട
ന്നിരുന്ന സ്ഥലം വെട്ടിത്തെളിപ്പിച്ച് അവിടെ അനേകം കുടികൾ

നിൎമ്മിച്ച് നെയ്ത്തുകാരെ വരുത്തി താമസിപ്പിച്ചു. ആ സ്ഥലത്തിന് മഹാരാജാവിന്റെ തിരുനാമധേയസ്മാരകമായി "ബാലരാമപുരം" എന്ന പേരും ഇട്ടു. രാജ്യത്തിന്റെ രക്ഷക്കായി പല സ്ഥലങ്ങളിലും ഠാണാവുകൾ സ്ഥാപിച്ചു. നാഞ്ചിനാട്ടിൽ പല കാവൽ സ്ഥലങ്ങളും ഏൎപ്പെടുത്തി.

19. റെസിഡണ്ടിനെ മാറിയത്.

തന്റെ പേരിൽ പരാതിയിലും അന്വേഷിക്ക വകയുണ്ടെന്നുള്ള വിവരം അറിഞ്ഞതുകൊണ്ടും ശരീരസുഖം കുറവായതുകൊണ്ടും, കൎണൽ മെക്കാളെ ഗവൎണർ ജനറാളുടെ അനുവാദപ്രകാരം 985-ൽ ജോലിയിൽനിന്നു പിരിഞ്ഞുപോയി. അതിനു പകരം 'കൎണൽ മൺറോ,' റെസിഡണ്ടായി വരികയും ചെയ്തു.

20. മഹാരാജാവിനു ദിവാനോടുണ്ടായ അസംതൃപ്തി.

ഉമ്മിണിത്തമ്പിയെ ദിവാനാക്കീട്ടു രണ്ടു കൊല്ലം കഴിഞ്ഞപ്പോഴെക്കും മുറജപം നടത്തണമെന്നു മഹാരാജാവു വല്ലാതെ ആഗ്രഹിച്ചിരുന്നു. രാജ്യത്തിന്റെ കടം വളരെ വൎദ്ധിച്ചിട്ടുള്ള ഇക്കാലത്ത് മുറജപം നടത്തേണ്ടതല്ലെന്നും അതിനുള്ള പണവും കൂടി ഇംഗ്ലീഷുകാരുടെ കടം വീട്ടുന്നതിനെടുക്കയാണ് നല്ലതെന്നും ദിവാൻ മഹാരാജാവിനെ അറിയിച്ചു. മുറജപം വേണ്ടെന്നു വെക്കുന്നതു് അവിടേക്ക തീരെ ഇഷ്ടമായില്ല. അതിനാൽ അതു നടത്താതെ കഴികയില്ലെന്നു മഹാരാജാവു നിൎബന്ധിച്ചു. ദിവാൻ എത്രതന്നെ വിരോധം പറഞ്ഞിട്ടും ഫലമുണ്ടായില്ല. മുറജപത്തിന്റെ സംഗതിയിൽ അദ്ദേഹം വളരെ വിരോധം പറഞ്ഞതു് അവിടേക്ക രസിച്ചതുമില്ല. ഇക്കാലത്തുതന്നെ മാവേലിക്കര രാജകുടുംബത്തിലെ ഒരു രാജാവിനെ മഹാരാജാവു തിരുവനന്തപുരത്തു വരുത്തി കൊട്ടാരത്തിൽ താമസിപ്പിച്ചിരുന്നു. ആ രാജാവ് ശുദ്ധപ്രകൃതിയും അല്പം ഒരു ഡംഭിന്റെ വാസനയും ഉള്ള ആളായിരുന്നതിനാൽ കൊട്ടാരത്തിൽ പെരുമാറുന്നവരും മറ്റും അദ്ദേഹത്തിനു 'യുവരാജാവ്' എന്നുള്ള പേർ കൊടുത്തു പരിഹസിച്ചുവന്നു. ആ രാജാവിനെ ആ പ്രകാരം കൊട്ടാരത്തിൽ പെരുമാറുവാൻ മഹാരാജാവനുവദിച്ചിരുന്നത് ഉമ്മിണിത്തമ്പിക്കു പിടിച്ചില്ല. അതിനാൽ ആ രാജാവ് വേലുത്തമ്പിയുടെ സഹായിയായിരുന്നുവെന്നും, കൊട്ടാരത്തിൽ താമസിപ്പിച്ചാൽ വൈഷമ്യം വരുന്നതാണെന്നും മറ്റും ഉമ്മിണിത്തമ്പി മഹാരാജാവിനെ അറിയിച്ചു. അതും അവിടേക്ക തീരെ രസമായില്ല. ഇങ്ങനെ ഓരോ കാരണങ്ങളാൽ മഹാരാജാവിനു ദിവാന്റെ പേരിൽ തൃപ്തിയില്ലാതായിത്തീൎന്നു.

### 21. മഹാരാജാവു് നാടുനീങ്ങിയതു്.

ദിവാൻ ഉമ്മിണിത്തമ്പി എത്രതന്നെ ശ്രമിച്ചിട്ടും ഇംഗ്ലീഷുകാൎക്കു കൊടുക്കേണ്ട പണം കൊടുത്തു തീൎപ്പാൻ സാധിച്ചില്ല. അതു കാരണം 980-ലെ ഉടമ്പടി പ്രകാരം രാജ്യത്തിൽ ഏതാനും ചില ഭാഗങ്ങൾ ഇംഗ്ലീഷുകാർ കയ്യേറ്റപ്പെടുത്തി നേരിട്ടു ഭരിക്കുന്നതിനുള്ള ആലോചനയും തുടങ്ങി. മഹാരാജാവിനു് ഭരണവിഷയത്തിലുള്ള മനശ്ശല്യങ്ങളും നേരിട്ടു് ദേഹസുഖമില്ലാതായി. ഇംഗ്ലീഷുകാരുടെ മേൽപ്പറഞ്ഞ ആലോചന മുറുകിവന്നു. അങ്ങനെയിരിക്കുന്ന അവസരത്തിൽ 986-തുലാമാസം 26-ാംനു അൎദ്ധരാത്രി സമയത്തു് മഹാരാജാവു നാടുനീങ്ങി. അവിടേക്കു് അപ്പോൾ 28-വയസ്സുമാത്രമേ പ്രായമായിരുന്നുള്ളു. കഷ്ടിച്ചു പതിനൊന്നു സംവത്സരത്തോളംമാത്രം രാജ്യംവാണ ആ മഹാരാജാവിനു് അതിന്നിടയിൽ ഒരു നാഴികനേരം കൊണ്ടുണ്ടാകാവുന്ന കലാപങ്ങളും സങ്കടങ്ങളും അനുഭവിക്കേണ്ടതായി വന്നു. ഒരു ക്ഷണമെങ്കിലും മനസ്സിനു സ്വൈരത്തോടുകൂടി കഴിച്ചുകൂട്ടുവാൻ സാധിച്ചില്ല. ഇങ്ങനെ അനേകം ക്ലേശങ്ങളെല്ലാം വളരെച്ചെറുപ്പത്തിൽതന്നെ അനുഭവിച്ചു കഴിച്ചുകൂട്ടി അവിടുന്നു് ലോകാന്തരപ്രാപ്തനാകയും ചെയ്തു. ഈ അത്യാപത്തു് ഇംഗ്ലീഷുകാരെക്കൊണ്ടു രാജ്യത്തിൽ ചില ഭാഗം കയ്യേറ്റപ്പെടുത്തുന്ന കാൎയ്യത്തിൽനിന്നു തൽക്കാലം വിരമിപ്പിച്ചു.

---

## ആറാംപ്രകരണം.

### റാണി ഗൌരി ലക്ഷ്മീബായി 986—990.

#### 1. അരക്ഷിതമായ രാജ്യസ്ഥിതി

ബാലരാമവൎമ്മ മഹാരാജാവു നാടുനീങ്ങിയ കാലത്തു് ഇംഗ്ലീഷുകാൎക്കു കൊടുപ്പാനുള്ള കടം കൊടുത്തുതീൎപ്പാൻ സാധിക്കാത്തതിനാൽ രാജ്യത്തിന്റെ നില വലിയ കുഴപ്പത്തിലായിരുന്നു. അതിനു പുറമെ ചില സൎക്കാരുദ്യോഗസ്ഥന്മാരുടെ ശണ്ഠകളും ഏതാനും ചിലരുടെ ഗോഷ്ഠിയുമായിരുന്നു. രാജകുടുംബത്തിൽ പുരുഷസന്താനമായിട്ടാരുമുണ്ടായിരുന്നതുമില്ല. രണ്ടു റാണിമാർ മാത്രമേ ഉണ്ടായിരുന്നുള്ളു. ഇതെല്ലാംകൊണ്ടും ഇംഗ്ലീഷുകാർ രാജ്യം മുഴുവനും കയ്യേറ്റപ്പെടുത്തിയേക്കുമോ എന്നപോലും ജനങ്ങൾ ശങ്കിച്ചു; എങ്കിലും അതിനൊന്നും ഇടവരാതെ റെസിഡണ്ടു കൎണ്ണൽ മൺറോവിന്റെ മദ്ധ്യസ്ഥതയും റാണി ലക്ഷ്മീബായിയുടെ ഭാഗ്യംനിമിത്തം ആ രാത്രിതന്നെ 986-മുതൽ രാജ്യഭരണം തു

ടായി. റാണി ലക്ഷ്മീബായിയുടെ വാഴ്ച്ചക്കാലം തുടങ്ങിയതു മുതൽ മേൽപ്പറഞ്ഞ കുഴപ്പങ്ങൾ ക്രമേണ നീങ്ങിപ്പോകുന്നതിനും രാജ്യത്തിൽ സമാധാനവും സമ്പത്തും വർദ്ധിച്ചുവരുന്നതിനും സംഗതിയായിത്തീരുകയും ചെയ്തു.

2. [illegible]

മാവേലിക്കരനിന്ന് ഒരു രാജാവിനെ ബാലരാമവർമ്മ മഹാരാജാവു കൊണ്ടുവന്നു കൊട്ടാരത്തിൽത്താമസിപ്പിച്ചിരുന്നതും അദ്ദേഹത്തെ ഡംഭു വർദ്ധിപ്പിച്ചും പരിവാരസമേതന്മാർ അദ്ദേഹത്തിനു 'യുവരാജാവ്' എന്ന സ്ഥാനപ്പേർ കൊടുത്തതും മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. മഹാരാജാവു നാടുനീങ്ങുന്നതിനു മുമ്പിൽത്തന്നെ താനാണ് അടുത്ത രാജ്യാവകാശിയെന്നും മറ്റും പറഞ്ഞുവന്നിരുന്നു. മഹാരാജാവു നാടുനീങ്ങിയപ്പോൾ ആ അനന്തരാവകാശം സ്ഥാപിച്ചു രാജ്യഭാരം ഏറ്റെടുപ്പാൻ ഒരുങ്ങുകയും അതിനു ചില വാദങ്ങൾ പുറപ്പെടുവിക്കയും ചെയ്തു. ചില ഉദ്യോഗസ്ഥന്മാർ അദ്ദേഹത്തിന്റെ പിന്നിലും കൂടി. ഇതെല്ലാം കണ്ടപ്പോൾ റാണി ലക്ഷ്മീബായി ഉടൻതന്നെ റസിഡണ്ട് കർണൽ മൺറോവിനെ ഒരു തിരുവെഴുത്തയച്ച് അദ്ദേഹത്തെ കൊട്ടാരത്തിൽ വരുത്തി വിവരങ്ങളെല്ലാം ധരിപ്പിച്ചു. ആ രാജാവിന് തിരുവിതാംകൂർ രാജവംശവുമായി സംബന്ധിച്ച് യാതൊരവകാശവുമില്ലെന്നും ഈ രാജവംശത്തിൽ പെൺകുട്ടികളിലും ജീവിച്ചിരിക്കുമ്പോൾ മറ്റൊരു കുടുംബത്തിലെ ഒരാൾ വന്ന് രാജ്യഭരണം നടത്തുന്നതു രീതിയാകുന്നതല്ലെന്നും ഉള്ള സംഗതികളും റസിഡണ്ടിനോടു പറഞ്ഞു. അതു തെളിയിക്കുന്നതിനുള്ള ചില രേഖകളും കാണിച്ചുകൊടുക്കുകയും ചെയ്തു. റസിഡണ്ടു വാസ്തവമെല്ലാം മനസ്സിലാക്കി റാണിക്കു തന്നെയാണ് അടുത്ത രാജ്യാവകാശമെന്നു കാണിച്ച് ബ്രിട്ടീഷ് ഗവൺമെന്റിലെഴുതി. അതനുസരിച്ചു റാണി രാജ്യഭാരം കയ്യേറ്റു നടത്തിത്തുടങ്ങുകയും ചെയ്തു. മാവേലിക്കര രാജാവ് ഇതെല്ലാം കണ്ടു വല്ലാതെ നിരാശപ്പെട്ടുപോയി എങ്കിലും തീരെ പിന്മാറാതെ റാണിയുടെ അടുക്കൽച്ചെന്നുകൂടി ചില അധികാരങ്ങൾ നടത്താൻ നോക്കിത്തുടങ്ങി. ചില കാര്യങ്ങളിൽ റാണി തുല്യം ചാർത്തുന്നതിനു പകരം താനായിക്കൊള്ളാമെന്നും മറ്റും പറകയും റാണിക്കു വിപരീതമായി ചിലതു പ്രവർത്തിക്കയും ചെയ്തു. ആ വർത്തമാനങ്ങൾ റസിഡണ്ടും മറ്റും അറിയാനിടവന്നതിന്റെ ഫലമായി ആ രാജാവിന് ഒരു തടവുകാരന്റെ നിലയിൽ ആദ്യം തലശ്ശേരിയിലും പിന്നെ ചെങ്കൽപ്പേട്ടയിലും താമസിച്ചു കഴിച്ചുകൂട്ടേണ്ടതായും വന്നു.

### 3. ഉമ്മിണിത്തമ്പിയെപ്പിരിച്ചതു്.

രാജ്യഭാരം കയ്യേററു നടത്തിത്തുടങ്ങിയ കാലത്ത് റാണി ലക്ഷ്മീബായിക്കു ഇരുപതുവയസ്സു പ്രായമേ ആയിരുന്നുള്ളു. എങ്കിലും അവിടുന്നു നല്ല നയജ്ഞതയും ബുദ്ധിമതിയും വിവേകശാലിനിയുമായിരുന്നു. രാജ്യഭരണ വിഷയത്തിൽ അവിടത്തെ ഭർത്താവായ രാജരാജവർമ്മ കോയിത്തമ്പുരാന്റെയും, സംശയം വരുന്ന കാര്യങ്ങളിൽ കർണ്ണൽ മൺറോവിന്റെയും സഹായവും ഉപദേശവും സിദ്ധിച്ചിരുന്നതിനാൽ യാതൊരു പ്രയാസവുംകൂടാതെ അവിടുന്നു ഭരണം നടത്തിവന്നു. എന്നാൽ ദിവാൻ ഉമ്മിണിത്തമ്പിക്കു തന്റെ ഇഷ്ടപ്രകാരംതന്നെ എല്ലാം നടക്കണമെന്നു തോന്നിത്തുടങ്ങി. ഇംഗ്ലീഷുകാർക്കു കൊടുക്കാനുണ്ടായിരുന്ന കടം ആ ദിവാനെക്കൊണ്ടു വീട്ടുവാൻ സാധിച്ചതുമില്ല. റാണിയുടെ അനുവാദം കൂടാതെ തന്നിഷ്ടംപോലെ ദിവാൻ കാര്യങ്ങൾ നടത്തിത്തുടങ്ങിയപ്പോൾ ആ വിവരം റാണി റസിഡണ്ടിന് എഴുതി അയച്ചു. റസിഡണ്ടിന്റെ സമ്മതത്തോടുകൂടി ഉമ്മിണിത്തമ്പിയെ ദിവാൻ വേലയിൽനിന്നു പിരിക്കയും ചെയ്തു. അതിനുപകരം തക്കതായ ഒരാളെ നിയമിക്കാൻ തൽക്കാലം കാണാത്തതിനാൽ ദിവാന്റെ പ്രവൃത്തിയുംകൂടി റസിഡണ്ടുതന്നെ നടത്തിയാൽ നന്നായിരുന്നുവെന്നു റാണി റസിഡണ്ടിനെഴുതി. റസിഡണ്ട് അതു സമ്മതിക്കയും ചെയ്തു.

### 4. ഉമ്മിണിത്തമ്പിയുടെ നന്ദികേട്.

ദിവാൻവേലയിൽനിന്നു തന്നെപ്പിരിച്ചതു് റസിഡണ്ടിന്റെ പ്രേരണകൊണ്ടാണെന്നു് ഉമ്മിണിത്തമ്പി തെററിദ്ധരിച്ചു. അതുകാരണം റസിഡണ്ടിന്റെ പേരിൽ ഓരോ കുററങ്ങൾ നിർമ്മിച്ചുണ്ടാക്കി അദ്ദേഹത്തെ ഉപദ്രവിക്കാൻ നോക്കിത്തുടങ്ങി. 'മല്ലൻപിള്ള' എന്ന പേരായ അന്നത്തെ സർവ്വാധികാര്യക്കാർ ഉമ്മിണിത്തമ്പിയുടെ ഒരു ബന്ധുവായിരുന്നതിനാൽ റസിഡണ്ടിനെക്കുററപ്പെടുത്തുന്നതിൽ ആ സർവ്വാധികാര്യക്കാരനും സഹായിച്ചുവന്നു. റസിഡണ്ടിന്റെ പേരിൽ പല കുററങ്ങളും ആരോപിച്ചുകൊണ്ടു സർവ്വാധികാര്യക്കാർ ബ്രിട്ടീഷ് ഗവർമ്മെണ്ടിലേക്കെഴുതി. എന്നാൽ കർണ്ണൽ മൺറോ വളരെ മര്യാദക്കാരനും സത്യവാനുമാണെന്നും മതിരാശി ഗവർണ്ണർക്കും മററും നല്ല നിശ്ചയമുണ്ടായിരുന്നതിനാൽ അവരുടെ എഴുത്തുകളൊന്നും അവർ വകവെച്ചില്ല. എന്നുമാത്രമല്ല ഈ കൃത്രിമങ്ങളെല്ലാം ഉമ്മിണിത്തമ്പിയുടെ പ്രേരണയാലുണ്ടാകുന്നതാണെന്നറിഞ്ഞ് അദ്ദേഹത്തെ തിരുവനന്തപുരത്തു താമസിപ്പിക്കാൻ പാടില്ലെന്നും, കൊല്ലത്തുകൊണ്ടുപോയി താമസിപ്പിക്കേണ്ടതാണെന്നും ഗവർമ്മെണ്ടു കല്പിക്കയും ചെയ്തു. അങ്ങനെ കൊല്ലത്തു താമസിക്കുമ്പോഴും ഉമ്മിണിത്തമ്പി റസിഡണ്ടിനെ

അപായപ്പെടുത്തുവാൻ ചില ഗൂഢാലോചനകൾ നടത്തി. ഇതു നിമിത്തം അദ്ദേഹത്തെ തിരുവിതാംകൂറിൽനിന്നു നാടുകടത്തി ചെങ്കൽപ്പെട്ടയിലേക്കുതന്നെ അയക്കേണ്ടിവന്നു.

5. ദിവാൻ കർണൽമൺറോ.

കർണൽ മൺറോ കൊല്ലവർഷം 986 ഇടവമാസത്തിലാണ് ദിവാനുദ്യോഗവുംകൂടി നോക്കിത്തുടങ്ങിയത്. അദ്ദേഹം ആ ഉദ്യോഗത്തിൽ പ്രവേശിച്ച ഉടൻതന്നെ ഈ രാജ്യത്തെ ആചാരങ്ങൾ, ധർമ്മസ്ഥാപനങ്ങൾ മുതലായതെല്ലാം [illegible]പ്രകാരം നടത്തുന്ന കാര്യത്തിൽ റാണി എഴുത്തുമൂലം ദിവാനെ പ്രത്യേകം ബോധപ്പെടുത്തുകയും ദിവാൻ അതിൽ പ്രത്യേകം നിഷ്കർഷിക്കയും ചെയ്തു. അതുപോലെതന്നെ രാജ്യഭരണസംബന്ധമായിട്ടുള്ള സകല കാര്യങ്ങളും റാണിയോടാലോചിച്ചും എഴുത്തുകുത്തുകൾ റാണിയെക്കാണിച്ചും വിടുത്തെ അഭിപ്രായമനുസരിച്ചാണ് ദിവാൻ നടത്തിവന്നത്. ഖജനാവിലുള്ള ധാന്യവകുപ്പുകളും ഇംഗ്ലീഷുകാർക്ക് കൊടുത്തുതീർക്കുന്ന കപ്പത്തിന്റെയും മറ്റും ഓരോ മാസത്തെ കണക്കുകൾ മാസംതോറും റാണിക്കയച്ചുകൊടുക്കണമെന്നും ദിവാൻ ഹജൂർ ഉദ്യോഗസ്ഥന്മാരോടേർപ്പാടുചെയ്തു. ദിവാന്റെയും ഖജനാവിലെ മേലുദ്യോഗസ്ഥന്റെയും ഒപ്പോടുകൂടിയ ബില്ലുകൾ പ്രകാരമല്ലാതെ സർക്കാർപണം ചെലവു ചെയ്വാൻ പാടുള്ളതല്ലെന്നും നിയമിച്ചു.

6. ഭരണപരിഷ്കരണം.

കർണൽ മൺറോ ദിവാനായ ഉടൻതന്നെ രാജ്യത്തെ ഉദ്യോഗസ്ഥന്മാരുടെയിടയിലുണ്ടായിരുന്ന അഴിമതികൾ കഴിയുന്നിടത്തോളവും നിർത്തൽചെയ്തു. അദ്ദേഹംതന്നെ രാജ്യമൊട്ടുക്കു സഞ്ചരിച്ചു് ഓരോ പ്രദേശത്തും ഉണ്ടായിരുന്ന ഉദ്യോഗസ്ഥന്മാരുടെ അന്യായപ്രവൃത്തികൾ കണ്ടുപിടിക്കയും അതാതിനു തക്കതായ ശിക്ഷകൾ കൊടുത്തുവരികയും ചെയ്തു. ഈ ശിക്ഷകളുടെ സമ്പ്രദായം മിക്കതും സൈന്യസംഘങ്ങളിൽച്ചേർന്നവർക്ക് കൊടുക്കുന്നശിക്ഷകൾപോലെ ഇത്ര അടിവീതം അടിക്കുക എന്ന മട്ടിലായിരുന്നു. ഉദ്യോഗത്തിൽനിന്നു പിരിച്ചുവിടുക എന്നതു വളരെ കുറച്ചേ ചെയ്തുള്ളു. ഇതുനിമിത്തം കീഴുദ്യോഗസ്ഥന്മാരുടെയും പൊതുജനങ്ങളുടെയും മുമ്പിൽവെച്ചു് അടികൊള്ളുന്നതിലുള്ള കുറച്ചിൽ വിചാരിച്ച് അധികം ഉദ്യോഗസ്ഥന്മാരും ക്ഷണത്തിൽ മര്യാദക്കാരായിത്തീർന്നു.

അക്കാലത്തുണ്ടായിരുന്ന വലിയ സർവ്വാധികാര്യക്കാർ, സർവ്വാധികാര്യക്കാർ എന്ന ഉദ്യോഗങ്ങളെ കർണൽമൺറോ നിർത്തൽചെയ്തു.

കാൎയ്യക്കാർ എന്ന ഉദ്യോഗസ്ഥന്മാൎക്ക് അംശാധികാരത്തെയും നികുതി പി രിക്കുന്നതിനു പുറമെ പ്രജകളുടെ ഇടയിൽ ന്യായം നടത്തുന്നതിനു ള്ള ന്യായാധിപന്റേയും പോലീസുദ്യോഗസ്ഥന്റേയും അധികാ രങ്ങളുംകൂടി ഉണ്ടായിരുന്നു. ഈവക അധികാരങ്ങൾ കുറച്ച് അവരെ നികുതി പിരിക്കുന്നതിനു മാത്രം അധികാരമുള്ള റവന്യൂ ഉദ്യോഗസ്ഥ ന്മാരാക്കുകയും ഉദ്യോഗപ്പേര് 'തഹശീൽദാർ' എന്നാക്കി മാറ്റുകയും ചെയ്തു. കരംപിരിക്കുന്ന കാൎയ്യത്തിൽ തഹശീൽദാരന്മാരെ സഹായി പ്പാൻ സമ്പ്രതിപിള്ളമാരെയും പാൎവ്വത്യകാരന്മാരെയും ഗുമസ്തന്മാരെ യും മറ്റും നിയമിച്ചു. സിവിലും ക്രിമിനലും ആയുള്ള വ്യവഹാര ങ്ങൾ തീൎപ്പുചെയ്യുന്നതിനായി പത്മനാഭപുരം, തിരുവനന്തപു രം, മാവേലിക്കര, വൈക്കം, ആലുവാ എന്നീ അഞ്ചുസ്ഥലങ്ങളിൽ അഞ്ചു ജില്ലാക്കോടതികൾ ഏൎപ്പെടുത്തി. തിരുവനന്തപുരത്ത് ഒരു അപ്പീൽക്കോടതിയും ഏൎപ്പെടുത്തി. ജില്ലക്കോടതികളിൽ ഓരോ ജ ഡ്ജിമാരെയും ഓരോ ശാസ്ത്രിമാരെയും അപ്പീൽക്കോടതിയിൽ ദിവാ ന്റെപുറമെ നാലു ജഡ്ജിമാരെയും നിയമിച്ചു. ഈ വക കോടതി കൾ അനുസരിക്കേണ്ട ചില നിയമങ്ങൾ നാട്ടിലുള്ള ശാസ്ത്രങ്ങളേയാ ചാരം മറ്റുമായിരുന്നാലോചിച്ചും ധൎമ്മശാസ്ത്രമനുസരിച്ചും എഴുതി ഉണ്ടാക്കിച്ചു. ആവക നിയമങ്ങൾക്കനുസരിച്ച പട്ടവിചാരണയിൽ കാൎയ്യ വ്യവഹാരങ്ങളിലും നടത്തേണ്ട നടപടിക്രമങ്ങളും ജഡ്ജിമാൎക്കുള്ള അധികാരനിയമങ്ങളും വിവരിച്ചിരുന്നു. ഇങ്ങനെ ഉണ്ടാക്കിയതും ഒപ്പ ത്തിനായി ചട്ടവരികളെന്നറിയപ്പെടുന്ന ചട്ടം റാണിയുടെ കല്പന പ്രകാരം 987 ചിങ്ങം 30-ാംനു പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. ഇതു കൂടാതെ സൎക്കാരുദ്യോഗസ്ഥന്മാരുടെ പേരിലുണ്ടാകുന്ന കേസ്സുകൾ വിസ്തരിക്കുന്നതിനായി ഒരു ഹജൂർക്കോടതിയും ഏൎപ്പെടുത്തി. രാജ്യ ത്തിൽ സമാധാനപരിപാലനം നടത്തുന്നതിനുവേണ്ടി പോലീസു സംഘത്തെയും അക്കാലത്താണ് ഏൎപ്പെടുത്തിയത്. പോലീസുസം ഘത്തിന്റെ മേലധികാരം ദിവാൻതന്നെ വഹിക്കയും ചെയ്തു. പ്രജ കൾക്ക് ഉപദ്രവകരങ്ങളായ പലകരങ്ങളും ഉണ്ടായിരുന്നതു നിൎത്തൽ ചെയ്തു. ഇതുനിമിത്തം സൎക്കാരിലേക്ക നഷ്ടം വരാതിരിപ്പാനായി ചില സ്ഥലങ്ങളിൽ ചൗക്കകൾ ഏൎപ്പെടുത്തി കച്ചവടച്ചരക്കുകളിൽ ചിലതിനു തീരുവ പിരിച്ചുവന്നു. സൎക്കാരിലെ വരവുചെലവുകൾ പരിശോധിക്കുന്നതിന്നായി ഒരു കണക്കുഡിപ്പാർട്ടുമെന്റു പുതുതായി ഏൎപ്പെടുത്തി. അനാവശ്യച്ചെലവുകൾ പലതും കുറച്ചു. ഓരോരുത്ത ൎക്ക് അടുത്തൂണുകൾ കൊടുത്തുവരുന്ന സംഗതിയിലും ചില വ്യവസ്ഥ കൾ ചെയ്തു നിശ്ചയപ്പെടുത്തി. ഈവക പരിഷ്കാരങ്ങൾ നടത്തിയതി നാൽ ജനങ്ങൾക്കു സങ്കടംവരാതെ സൎക്കാരിൽ മുതലെടുപ്പ് വൎദ്ധി

ക്കയും ചെലവു ചുരുക്കുകയും അതുനിമിത്തം കടങ്ങളെല്ലാം വീട്ടു
വാൻ എളുപ്പത്തിൽ സാധിക്കയും ചെയ്തു.

ഈ രാജ്യത്തുള്ള പല ദേവസ്വങ്ങളെസ്സംബന്ധിച്ചും റാണി
ലക്ഷ്മീഭായിയുടെ കാലത്ത് ചില പരിഷ്കാരങ്ങൾ ചെയ്തു. ക്ഷേത്രങ്ങ
ളിൽ വേണ്ട പൂജ, അടിയന്തിരങ്ങൾ മുതലായതു ശരിയായി നടത്താ
തെയും ദേവസ്വംകാര്യങ്ങൾ ശരിക്കു നോക്കാതെയും ആ വക സ്വ
ത്തുക്കൾ ഊരാളന്മാരും മറ്റും അപഹരിച്ചു വന്നതു നിർത്തൽചെയ്തു.
സ്വത്തുക്കളെല്ലാം സക്കാരിന്റെ കീഴിലാക്കി ക്ഷേത്രങ്ങളിൽ നിത്യച്ചെ
ലവുകൾക്കും വിശേഷച്ചെലവുകൾക്കും മാസംതോറും പതിവുകൾ നിശ്ച
യിച്ചു. സക്കാരുദ്യോഗസ്ഥന്മാരുടെ മേൽനോട്ടത്തിൽ അതാത് അടിയ
ന്തിരങ്ങൾ നടത്തിക്കുന്നതിനു വേണ്ട ഏർപ്പാടും ചെയ്തു.

മറ്റു ചില രാജ്യങ്ങളിലെന്നപോലെ തിരുവിതാംകൂറിലും അക്കാ
ലംവരെയും സാധാരണയായി ചില ജനങ്ങളെ അടിമകളാക്കിവെ
ച്ച് അവരെ വിലയ്ക്കു വിൽക്കുകയും വാങ്ങുകയും ചെയ്തുവന്നു. കൊല്ലം
987-ൽ റാണിലക്ഷ്മീഭായിയുടെ ഒരു വിളംബരംമൂലം ആ അടിമക്ക
ച്ചവടം മിക്കതും നിർത്തൽ ചെയ്തു. പുലയർ, കുറവർ, പള്ളർ എ
ന്നിവരെയല്ലാതെയും അവരെത്തന്നെയും കൃഷി നടത്തുന്നതിന്നു മാത്രം
ആവശ്യമായിട്ടല്ലാതെയും മറ്റു യാതൊരു മനുഷ്യനെയും അടിമയാക്കി
ക്കച്ചവടം ചെയ്തുപോകരുതെന്നും മേലിൽ ആരെങ്കിലും അങ്ങനെ
ചെയ്തുപോയാൽ അവരെ നാടുകടത്തുന്നതും അവരുടെ മുതലെല്ലാം
സക്കാരിലേക്കെടുക്കുന്നതുമാണെന്നും ആ വിളംബരത്തിൽ പ്രസ്താവി
ച്ചിട്ടുണ്ട്.

പ്രായപൂർത്തിവന്ന തിരുവിതാംകൂർ രാജ്ഞിമാർ അക്കാലംവരെയും
അന്യപുരുഷന്മാരെക്കാണുകയോ ജനങ്ങൾക്കു കാണത്തക്ക വിധം സ
ഞ്ചരിക്കയോ ചെയ്തുകൂടെന്നു വെച്ചിട്ടുണ്ടായിരുന്നു. ആ ഏർപ്പാടും
റാണി ലക്ഷ്മീഭായിയുടെ കാലം മുതൽ വേണ്ടെന്നു വെച്ചു. ദിവാനും
മറ്റു പ്രധാനോദ്യോഗസ്ഥന്മാർക്കും റാണിയെ മുഖം കാണിച്ച് നേരിട്ടു
തന്നെ കാര്യങ്ങൾ അറിയിപ്പാൻ വിരോധമില്ലെന്നും മറ്റും അവിടുന്നു
തീർച്ചപ്പെടുത്തുകയും ജനങ്ങൾക്കു കാണത്തക്കവിധം എഴുന്നള്ളത്തുകൾ
നടത്തുകയും ചെയ്തു. അതുപോലെതന്നെ യൂറോപ്യന്മാർ കൊട്ടാര
ത്തിലോ കോട്ടക്കകത്തോ കടപ്പാൻ പാടില്ലെന്നുണ്ടായിരുന്ന നിയമവും
റാണി നിർത്തൽ ചെയ്തു.

വേലുത്തമ്പിയുടെ ലഹളയ്ക്കുശേഷം തിരുവിതാംകൂറിൽ പട്ടാള
സംഘത്തെ തീരെയില്ലാതാക്കിയിരുന്നു. റാണിലക്ഷ്മീഭായിയുടെ കാ
ലത്തു കൊട്ടാരം, ഖജനാ മുതലായതു കാത്തു നിൽക്കുന്നതിനും എഴു

മൺറോ 989-ൽ ദിവാനുദ്യോഗത്തിൽനിന്നു പിരിഞ്ഞു. നാട്ടുകാരായ ഒരുദ്യോഗസ്ഥനെത്തന്നെ ദിവാനുദ്യോഗത്തിൽ നിയമിക്കുന്നതിനു റാണിയോടാവശ്യപ്പെടുകയും ചെയ്തു. അതനുസരിച്ച് അപ്പോൾ അപ്പീൽകോടതിയിൽ ജഡ്ജിയായിരുന്ന ദേവൻ പത്മനാഭൻ എന്ന ആളെ റാണി ദിവാനാക്കി നിയമിച്ചു. എന്നാൽ അധികകാലം കഴിയുന്നതിനു മുമ്പുതന്നെ ആ ദിവാൻ മരിച്ചുപോയി. അതിനുശേഷം റാണി അക്കാലത്തു ദിവാൻ പേഷ്കാരായിരുന്ന ബാപ്പുരായരെ തൽക്കാലത്തേക്കു ദിവാനുദ്യോഗം വഹിക്കുന്നതിനു നിയമിച്ചു.

### 9. റാണി ലക്ഷ്മീബായി നാടുനീങ്ങിയതു്.

ഉത്രം തിരുനാൾ മാർത്താണ്ഡവർമ്മ രാജകുമാരനെ പ്രസവിച്ചിട്ട് ഏകദേശം ഒരു മാസം കഴിഞ്ഞപ്പോൾ അതായതു് 990 ചിങ്ങമാസത്തിൽ, റാണിലക്ഷ്മീബായി അകാലമരണം പ്രാപിച്ചുപോയി. ഈ റാണി ഏററവും ഗുണശാലിനിയും കരുണാവാത്സല്യങ്ങളാൽ രാജകുടുംബത്തിനെന്നു മാത്രമല്ല, പ്രജകൾക്കെല്ലാവർക്കും ഉൽകൃഷ്ടയായ മാതാവുമായിരുന്നു. അവിടുന്ന് ഇഹലോകം വിട്ടുപിരിയുന്നതിനു അല്പം മുമ്പിൽ തന്റെ ഭർത്താവിനെ സമീപത്തേക്കു വിളിച്ചുവരുത്തി തൃക്കണ്ണിൽ കണ്ണീർ നിറച്ചുകൊണ്ട് ഇങ്ങനെ കല്പിച്ചു. എന്റെ "സഹോദരിയായ റാണി പാർവതീബായിയേയും പുത്രി രുഗ്മിണീബായിയേയും പുത്രന്മാരെയും ഇതാ ഞാനവിടുത്തെ ഏല്പിക്കുന്നു. കഴിയുന്നത്ര വേണ്ടുംപോലെ രക്ഷിക്കണം. എന്റെ സഹോദരി രാജ്യഭാരം ചെയ്യുമ്പോഴും അവിടുന്നു എനിക്കു ചെയ്തതുപോലെയും അതിൽ കൂടുതലായും വേണ്ട സഹായങ്ങൾ ചെയ്യണം. എന്നെ മറക്കരുത്." ഇത്രയും കല്പിച്ചിട്ട് പിന്നെ അധികം കഴിയുന്നതിനു മുമ്പിൽ ആ ഗുണവതി ഇഹലോകവാസം വെടിയുകയും ചെയ്തു. റാണിലക്ഷ്മീബായിയുടെ ഭരണകാലം പല സംഗതികൾകൊണ്ടും തിരുവിതാംകൂർ ചരിത്രത്തിൽ പ്രധാനപ്പെട്ട ഒരു ഘട്ടമായിട്ടാണിരിക്കുന്നതു്.

—✱—

## ഏഴാം പ്രകരണം

## റാണി ഗൌരി പാർവതീബായി 990—1004.

### 1. രാജകുടുംബത്തിന്റെ സ്ഥിതി.

ലക്ഷ്മീബായിറാണി നാടുനീങ്ങിയകാലത്ത് റാണി പാർവതീബായിക്ക് 13 വയസ്സും രുഗ്മിണീബായിക്ക് 7 വയസ്സും സ്വാതിതിരുനാൾ മഹാരാജാവിന് ഒന്നരവയസ്സും ഉത്രംതിരുനാൾ ഇളയരാജാവിന് ഒ

ന്നരമാസവും മാത്രമേ പ്രായമായിട്ടുണ്ടായിരുന്നുള്ളൂ. അതിനാൽ രാജകുടുംബത്തിൽ ബാല്യം കഴിഞ്ഞവരായി ആരുമുണ്ടായിരുന്നില്ല. അങ്ങനെയുള്ള ഒരു നിലയിലാണ് 13 വയസ്സുമാത്രം പ്രായമായ റാണി പാർവതീഭായി സ്വാതിതിരുനാൾ മഹാരാജാവിന്റെ പ്രതിനിധിയുടെ നിലയിൽ രാജ്യഭരണം കൈയേററത്. റാണി ലക്ഷ്മീഭായിയുടെ ഭർത്താവായ രാജരാജവർമ്മ കോയിത്തമ്പുരാന്റെ സഹായവും ഉപദേശങ്ങളും വഴിക്കു വലിയ ക്ലേശംകൂടാതെതന്നെ ചുമതലയേറിയ ആ ഭാരം പാർവതീറാണി നിർവഹിച്ചുവന്നു. അതിനു പുറമെ കർണൽ മൺറോവും ഭരണകാര്യത്തിൽ വേണ്ട സഹായങ്ങൾ ചെയ്തുകൊണ്ടിരുന്നു. ഈ റാണി പാർവതീഭായി ചെറുപ്പത്തിൽത്തന്നെ വളരെ ശാന്തശീലയും ഈശ്വരഭക്തിയും കരുണയും സൽസ്വഭാവവും ഉള്ള ആളായിരുന്നു.

## 2. ദിവാന്മാരുടെ ഭരണം.

ദിവാൻ ദേവൻ പത്മനാഭൻ മരിച്ചതിനുശേഷം ആ ഉദ്യോഗത്തിൽ ബാപ്പുറാവുവെ താൽക്കാലികമായി മാത്രമായിട്ടാണ് ലക്ഷ്മീഭായിറാണി നിശ്ചയിച്ചിരുന്നതെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. റാണി പാർവതീഭായി രാജ്യഭരണം കൈയേററതിനുശേഷം സ്ഥിരമായിത്തന്നെ ഒരാളെ ദിവാനാക്കി നിയമിക്കണമെന്നു തീർച്ചപ്പെടുത്തി. അതനുസരിച്ച് കൊട്ടാരം ഉദ്യോഗസ്ഥന്മാരിൽ ഒരാളും ശങ്കു അണ്ണാവി എന്നു സാധാരണ വിളിച്ചുവന്നിരുന്നയാളുമായ ശങ്കരനാരായണയ്യനെ 990-ൽ ദിവാനുദ്യോഗത്തിൽ നിയമിച്ചു. കൊട്ടാരം ജോലികളിൽ അദ്ദേഹം നല്ല സാമർത്ഥ്യം കാണിച്ചിരുന്നതുകൊണ്ടാണ് അപ്രകാരം നിയമിക്കാനിടയായത്. എന്നാൽ ഒരു തറവാട്ടിൽ കാരണവന്റെ നില കല്പിച്ചു വഹിക്കാനല്ലാതെ ഒരു രാജ്യത്തിന്റെ ഭരണം നടത്തുവാൻ അക്കാലത്തെ സ്ഥിതിക്കു വിശേഷിച്ചും അദ്ദേഹത്തിനെക്കൊണ്ടു മതിയാകയില്ലെന്ന് അധികം താമസിക്കാതെതന്നെ ബോദ്ധ്യപ്പെട്ടു. അതിനാൽ പത്തുമാസം കഴിഞ്ഞപ്പോൾ കർണൽ മൺറോവിന്റെ ഉപദേശപ്രകാരം ശങ്കു അണ്ണാവിയെ ദിവാനുദ്യോഗത്തിൽ നിന്നു റാണി പിരിച്ചുവിട്ടു. അതിനുശേഷം അക്കാലത്ത് ഹജൂർക്കോർട്ടിലെ ഒരു ജഡ്ജിയും കൊച്ചിരാജ്യക്കാരനുമായ രാമൻമേനവനെ 991-ൽ ദിവാനാക്കി നിയമിച്ചു. ഈ രാമൻമേനവൻ നല്ല കാര്യപ്രാപ്തിയും സത്യവും മര്യാദയും ബുദ്ധിശക്തിയും ഉത്സാഹവും ഉള്ള ആളായിരുന്നു. അദ്ദേഹം യാതൊരു പക്ഷപാതവുംകൂടാതെ ശരിയായി കാര്യങ്ങൾ നോക്കിവന്നു. കർണൽ മൺറോ ദിവാനുദ്യോഗത്തിൽ നിന്നു പിരിഞ്ഞതിനുശേഷം ഭരണകാര്യങ്ങൾ ആകപ്പാടെ ഒന്നായതെമട്ടിൽ നടന്നുവരികയായിരുന്നു. രാമൻമേനവൻ അതെല്ലാം നി

ത്തി ഉജ്ജ്വലിതന്മാരോടെ കാര്യങ്ങൾ നടത്തിച്ചു. ആലപ്പുഴ തുറമുഖത്തെ ഒന്നുകൂടി പരിഷ്കരിച്ച് കച്ചവടം വർദ്ധിപ്പിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ജാഗ്രതയായിച്ചെയ്തു. അവിടെ പരിഷ്കാരങ്ങളോടുകൂടി കച്ചവടം ഏജന്റായി ആലപ്പുഴ ഒരു യൂറോപ്യൻ ഉദ്യോഗസ്ഥനെ നിയമിക്കയും ചെയ്തു. 'കാപ്റ്റൻ ഗാർഡൻ' എന്ന യൂറോപ്യനായാണ് ആദ്യത്തെ കച്ചവടം ഏജന്റായി നിയമിച്ചത്. ആ ഉദ്യോഗസ്ഥൻ കാര്യങ്ങൾ നടത്തുന്നതിൽ ജാഗ്രതയും വാസനയും ഉള്ള ആളായിരുന്നുവെങ്കിലും തന്നിഷ്ടംപോലെയും തനിക്കുള്ള അധികാരത്തിൽകവിഞ്ഞും ഓരോന്നു പ്രവർത്തിപ്പാൻ മടിച്ചില്ല. നിയമത്തിനു വിരുദ്ധമായ അവിടെ പ്രവൃത്തികളെപ്പറ്റി ദിവാൻ ആ ഉദ്യോഗസ്ഥനെ ശാസിച്ചു. നിയമവിരുദ്ധമായിച്ചെയ്തിട്ടുള്ള പ്രവൃത്തികളെപ്പറ്റി നിഷ്പക്ഷമായ അന്വേഷണവും ദിവാൻ നടത്തി. യൂറോപ്യനായ ഏജന്റിന് ദിവാൻ തന്റെ പ്രവൃത്തിയെ ആക്ഷേപിച്ചതു രസിച്ചില്ല. അയാൾ കർണൽ മൺറോവിന്റെ അടുക്കൽ പരാതി പറഞ്ഞു. കർണൽ മൺറോ കാര്യസ്വഭാവം പരിശോധിച്ചതിൽ ഏജന്റിന്റെ പ്രവൃത്തികളാണ് തെററായിട്ടുള്ളതെന്നു കണ്ടുവെങ്കിലും ഒരു യൂറോപ്യൻ ഉദ്യോഗസ്ഥന്റെ പ്രവൃത്തിയിൽ ഭാരതീയനായ ദിവാൻ അപ്രകാരം ആക്ഷേപിച്ചത് വളരെ മര്യാദക്കാരനായിരുന്ന ആ റസിഡണ്ടു യൂറോപ്യനെപ്പോലും സഹിച്ചില്ല. അതിനാൽ അതുമുതൽ ദിവാൻ രാമൻമേനവനും റസിഡണ്ട കർണൽ മൺറോവും തമ്മിൽ ഒന്നാമതായി രസക്കേടും വന്നുകൂടി. അക്കാലത്ത് 'റഡ്ഡിറാവു' എന്നൊരാളായിരുന്നു ദിവാൻപേഷ്കാരായിരുന്നത്. ആ റഡ്ഡിറാവു കർണൽമൺറോ ഒന്നിച്ചു തിരുവിതാംകൂറിൽ വന്ന് ഉദ്യോഗത്തിൽ പ്രവേശിച്ച് ആ ഉയർന്നപടിയിൽ എത്തിയ ആളും റസിഡണ്ടിന്റെ ആശ്രിതനുമായിരുന്നു. ദിവാനും റസിഡണ്ടും തമ്മിൽ രസമില്ലാതെയായതുമുതൽ തനിക്കു ദിവാനുദ്യോഗം കിട്ടുവാൻ റഡ്ഡിറാവു ശ്രദ്ധമായി ശ്രമംചെയ്തുവന്നു. അങ്ങനെ ഏകദേശം ഒരു കൊല്ലത്തോളം ദിവാനും റസിഡണ്ടും തമ്മിൽ രസമില്ലാതെതന്നെ കഴിഞ്ഞുകൂടി. ആ ദുഷ്കാലത്തെ ആലോചനയുടെ ഫലമായി 'ദളവ' എന്ന പണ്ടത്തെ ഉദ്യോഗപ്പേരോടുകൂടിയും എന്നാൽ രാജ്യഭരണത്തെസ്സംബന്ധിച്ച് യാതൊരധികാരവുമില്ലാതെയും ഒരു പുതിയ ഉദ്യോഗം സൃഷ്ടിച്ച് ദിവാൻ രാമൻമേനവനെ ആ ഉദ്യോഗത്തിലേക്ക് മാററാമെന്നു കർണൽ മൺറോ കണ്ടുപിടിച്ചു. പുതിയ സൃഷ്ടിയായ ആ ദളവയുദ്യോഗത്തിന്റെ പ്രവൃത്തിയാകട്ടെ ജഡ്ജിമാർ തൂക്കിക്കൊല്ലുവാൻ വിധിക്കുന്ന കുററക്കാരെ തൂക്കിക്കൊല്ലുന്നതിനുള്ള കല്പനകൾ ഒപ്പിടുക മാത്രമായിരുന്നു. ദിവാനുദ്യോഗത്തെക്കാൾ അതിനു ശമ്പളവും കുറവായിരുന്നു.

റസിഡണ്ട് കേർണൽ മൺറോ തന്റെ അഭിപ്രായം റാണിയെ അറിയിക്കയും അതുപ്രകാരം നടത്തുവാനാവശ്യപ്പെടുകയും ചെയ്തു. അതനുസരിച്ച് 992 കുംഭത്തിൽ രാമൻമേനവനെ ദിവാനുദ്യോഗത്തിൽനിന്നു മാറ്റി മേലവഴിയുദ്യോഗത്തിൽ നിയമിക്കുന്നതിനുള്ള കല്പനയും ഉണ്ടായി. പക്ഷേ രാമൻമേനവൻ തനിക്കു തന്ന ആ പുതിയ ഉദ്യോഗത്തിൽ പ്രവേശിക്കാൻ മനസ്സില്ലെന്നു പറഞ്ഞ് ദിവാനുദ്യോഗത്തിൽനിന്നൊഴിയുകമാത്രമാണുണ്ടായത്.

### 3. രായർ റഡ്ഡിറാവു.

രാമൻമേനവനൊഴിഞ്ഞതിൽ പിന്നെ 993 കന്നി മാസത്തിൽ റഡ്ഡിറാവുവിനെ ദിവാനുദ്യോഗത്തിൽ നിയമിച്ചു. റഡ്ഡിറാവു മേൽപ്രകാരം തന്റെ ഉദ്ദേശ്യം സാധിച്ചതിനുശേഷം കേർണൽമൺറോവിന്റെ പ്രത്യേക സഹായത്തോടുകൂടി ഒരു സമർത്ഥനായ ദിവാനെന്നപേർ സമ്പാദിക്കാൻ ശ്രമിച്ചു. അതിന്റെ ഫലമായി അക്കാലത്ത് ചില രാജകീയ വിളംബരങ്ങൾ പ്രസിദ്ധപ്പെടുത്തുവാനും ഇടയായി. ആ വിളംബരങ്ങൾ മൂലമായും മറ്റും ചെയ്തകാര്യങ്ങളിൽ പ്രധാനപ്പെട്ട സംഗതികൾ ഇവയാണ്:—

1. ശൂദ്രർ മുതലായ ജാതിക്കാർക്ക് സ്വർണ്ണംകൊണ്ടോ വെള്ളികൊണ്ടോ ഇന്നിന്നമാതിരി ആഭരണങ്ങളെ ഉണ്ടാക്കിച്ചു ധരിക്കാവൂ എന്നേർപ്പെട്ട തിരുവിതാംകൂറിലുണ്ടായിരുന്നതു നിർത്തി.

2. ദേവസ്വം വക വസ്തുക്കൾ കൃഷിചെയ്യുന്ന കുടിയാന്മാരിൽ ചെട്ടികൾ മുതലായ ജാതിക്കാർക്ക് ഒരു പ്രത്യേക വരിയേർപ്പെടുത്തിയിരുന്നതു വേണ്ടെന്നു വെച്ചു.

3. ക്രിസ്ത്യാനികൾക്ക് ഞായറാഴ്ച ദിവസം കച്ചേരിയിൽ വരേണ്ടതില്ലെന്നു നിശ്ചയിച്ചു.

4. ആധാരങ്ങൾ സർക്കാർ മുദ്രയോലയിൽ എഴുതണമെന്നു നിർണ്ണയപ്പെടുത്തി.

5. ഹിന്ദുക്ഷേത്രങ്ങൾക്കുംമറ്റും വേണ്ടി ക്രിസ്ത്യാനികൾ ഊഴിയവേല ചെയ്യേണ്ടതില്ലെന്നു തീർച്ചപ്പെടുത്തി.

6. ജഡ്ജി, മുൻസിഫ് മുതലായ ഉദ്യോഗസ്ഥന്മാർ കക്ഷികളുമായി ഗൂഢാലോചന ചെയ്യാൻപാടുള്ളതല്ലെന്നു നിബന്ധന ചെയ്തു.

7. തിരുവിതാംകൂറിൽ കാപ്പിക്കൃഷി നടത്തുവാൻ വേണ്ട ഏർപ്പാടുചെയ്തു.

8. ഗോവസൂരിപ്രയോഗത്തിനു പ്രചാരം വർദ്ധിപ്പിച്ചു.

### 4. കർണ്ണൽമൺറോ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതു്.

കൊല്ലം 994-ൽ കർണ്ണൽമൺറോ റസിഡണ്ടുദ്യോഗത്തിൽ നിന്നു് പിരിഞ്ഞു. പത്തുകൊല്ലത്തോളംകാലം അദ്ദേഹം റസിഡണ്ടായിരുന്നിട്ടുണ്ടു്. അതിൽ മൂന്നു സംവത്സരം ദിവാനുദ്യോഗവുംകൂടി ഭരിച്ചു. ഈ റസിഡണ്ടു് തിരുവിതാംകൂർ രാജ്യം പരിഷ്കരിക്കുന്നതിൽ പ്രത്യേകം താൽപര്യവും ഉത്സാഹവും കാണിച്ചിട്ടുള്ള ആളായിരുന്നു. അതിനാൽ രാജ്യത്തിനു പല ഗുണങ്ങളും സിദ്ധിപ്പാനിടയായിട്ടുമുണ്ടു്. അദ്ദേഹം ദിവാനുദ്യോഗം ഭരിച്ചിരുന്നതു് യാതൊരു പ്രതിഫലവും വാങ്ങാതെയാണു്. പ്രതിഫലം വാങ്ങുവാൻ റാണി ആവശ്യപ്പെട്ടു. അതിന്മേൽ വഞ്ചി ഭരിക്കുന്നവരുടെ അനുഗ്രഹവും റാണി വരുത്തി എത്രയും കർണ്ണൽ മൺറോ തനിക്കു റസിഡണ്ടുദ്യോഗത്തിന്റെ ശമ്പളമുണ്ടെന്നും അതിനാൽ യാതൊന്നും ആവശ്യമില്ലെന്നും പറഞ്ഞു സൗജന്യമായി ദിവാനുദ്യോഗം നടത്തിയതേ ഉള്ളു. ഈ റസിഡണ്ടു് തിരുവിതാംകൂറിലെ ക്രിസ്ത്യന്മാർക്കു പ്രത്യേകിച്ചും പല ഉപകാരങ്ങളും ചെയ്തിട്ടുണ്ടു്. സർക്കാരുദ്യോഗത്തിൽ ക്രിസ്ത്യന്മാരെ ഒന്നാമതായി പ്രവേശിപ്പിച്ചതു് ഇദ്ദേഹമാണു്. ക്രിസ്ത്യൻമിഷ്യൻകാർക്കും ക്രിസ്ത്യൻ പള്ളികളുടെ മുതലിന്റെ നിലനില്പിനും കർണ്ണൽമൺറോ പല സഹായങ്ങളും ചെയ്തിട്ടുണ്ടു്. റസിഡണ്ടുദ്യോഗത്തിൽനിന്നു പിരിഞ്ഞതിൽ പിന്നെയും ഇദ്ദേഹം വളരെക്കാലം ജീവിച്ചിരുന്നതിനുശേഷം 1858 ജനുവരി 26-ാംനു-ക്കു് കൊല്ലം 1033 മകരം 15-ാംനു-യാണു് മൃതനായതു്. കർണ്ണൽമൺറോവിന്റെ സ്മാരകമായി തിരുവിതാംകൂറിലെ കാവുകളുടെയും തോടുകളുടെയും മറ്റും മുഖപ്പുകളിൽ വിളക്കുമരങ്ങൾ സ്ഥാപിച്ചു് പതിവായി വിളക്കു വെക്കുന്നതിനുള്ള ഏർപ്പാടുകൾ ചെയ്തിട്ടുണ്ടു്. കർണ്ണൽമൺറോ റസിഡണ്ടുദ്യോഗത്തിൽ നിന്നൊഴിഞ്ഞപ്പോൾ കർണ്ണൽ മാക്ഡോവൽ എന്നാളാണു് റസിഡണ്ടായി വന്നതു്.

### 5. റസിഡണ്ടു് മക്ഡോവലും വെങ്കടറാവുവും.

കർണ്ണൽമാക്ഡോവൽ റസിഡണ്ടായിവന്നപ്പോൾ വെങ്കടറാവു എന്ന ഒരു മഹാരാഷ്ട്രബ്രാഹ്മണനും കൂടി കൂടെ വന്നിട്ടുണ്ടായിരുന്നു. ആ വെങ്കടറാവു റസിഡണ്ടിന്റെ പരിഭാഷകനായിരുന്നതിനാൽ റസിഡണ്ടു റാണിയെ കാണ്മാൻ വരുന്ന അവസരങ്ങളിൽ വെങ്കടറാവുവിനെയും കൊട്ടാരത്തിലേക്കു കൊണ്ടുപോന്നിരുന്നു. ആ വഴിക്കു് റാണിയുടെ പരിചയം സമ്പാദിക്കുന്നതിനും ക്രമത്തിൽ അവിടുത്തേക്കു് തന്റെ പേരിൽ തൃപ്തിതോന്നിക്കുന്നതിനും വെങ്കടറാവുവിനു സാധിച്ചു. അധികം താമസിക്കാതെ തിരുവിതാംകൂറിൽ ഒരു

സൎക്കാരുദ്യോഗവും അദ്ദേഹത്തിനു ലഭിച്ചു. ആൾ നല്ല സമൎത്ഥനായിരുന്നതിനാൽ വേഗത്തിൽ ഉദ്യോഗക്കയറ്റവും കിട്ടി. അങ്ങനെ ഒരു കൊല്ലത്തിനുള്ളിൽത്തന്നെ അദ്ദേഹം ദിവാൻപേഷ്കാരായിത്തീൎന്നു. ദിവാൻ പേഷ്കാരായപ്പോൾ റഡ്ഡിറാവുവിനെപ്പോലെ ദിവാൻസ്ഥാനം കിട്ടുന്നതിനുള്ള ശ്രമവും അദ്ദേഹം തുടങ്ങി. ദിവാൻ പേഷ്കാരായിരുന്ന കാലത്ത് ശ്രീപത്മനാഭക്ഷേത്രത്തിലും മറ്റുമുള്ള അറ്റകുറ്റപ്പണികൾ തീൎപ്പിച്ചു. ക്ഷേത്രത്തിലേക്ക് ഒരു സ്വൎണ്ണനിലയങ്കി (ഗ. ഉ. ക.) ഉണ്ടാക്കിച്ചു. ആറാട്ട്, പൂജയെടുപ്പ് മുതലായ അവസരങ്ങളിൽ റാണി എഴുന്നള്ളുമ്പോൾ ആഡംബരത്തിന്നായിട്ടുള്ള വെള്ളിയമ്പാരി മുതലായതു പരിഷ്കരിച്ചു നന്നാക്കിച്ചു. ഈവക പ്രവൃത്തികളാൽ അദ്ദേഹത്തിന്റെ പേരിൽ റാണിക്കു വലിയ തൃപ്തിയായിത്തീരുകയും ചെയ്തു.

### 6. റഡ്ഡിറാവു ദിവാനുദ്യോഗം രാജിവെച്ചത്.

ഇക്കാലത്ത് ദിവാന്റെ മേൽനോട്ടത്തിൽ ഗൎഭിണിയായിരുന്ന തമ്പുരാട്ടിയുടെ പള്ളിക്കെട്ട് വളരെ കേമമായി നടത്തി. പള്ളിക്കെട്ടി[illegible] വളരെ ആഘോഷത്തോടുകൂടിയും നടത്തിച്ചതിൽ സന്തോഷിച്ചു റാണി പാൎവ്വതീഭായി ദിവാൻ റഡ്ഡിറാവുവിന്നു പല സമ്മാനങ്ങളും കല്പിച്ചുകൊടുത്തു. ആ കൂട്ടത്തിൽ ചെങ്കോട്ട താലൂക്കിൽപ്പെട്ട രണ്ടു ദേശങ്ങളും കരമൊഴിവായിസ്സമ്മാനിച്ചിരുന്നു. എന്നാൽ ആ സമ്മാനം അധികകാലത്തേക്കു നിലനിന്നില്ല. കൊല്ലം 995-ൽ കൎണൽ മക്ഡോവൽ മരിച്ചുപോയതിനാൽ കൎണൽ ന്യൂവൽ റസിഡണ്ടായി വന്നു. ദിവാനുദ്യോഗത്തിലേക്കു കണ്ണുവെച്ചുകൊണ്ടിരുന്നിരുന്ന വെങ്കടറാവു പുതിയ റസിഡണ്ടു വന്നതിന്റെശേഷം റഡ്ഡിറാവു രണ്ടുദേശങ്ങൾ സമ്മാനം വാങ്ങിയ സംഗതിയെപ്പറ്റിയും ആ ദിവാന്റെ പ്രവൃത്തികളെപ്പറ്റിയും വളരെ ദൂഷ്യമായി റസിഡണ്ടിനെ പറഞ്ഞു ധരിപ്പിച്ചു. റസിഡണ്ടിന് അന്വേഷണം നടത്തിയപ്പോൾ അതെല്ലാം ബോധ്യപ്പെടുകയും ചെയ്തു. അതിനാൽ റസിഡണ്ട് റഡ്ഡിറാവുവിനോട് ആ സ്ഥലങ്ങൾ സൎക്കാരിലേക്കു തിരിയെ കൊടുപ്പാൻ നിൎബ്ബന്ധിച്ചു. അതുപ്രകാരം തിരിയെ കൊടുപ്പിക്കയും ചെയ്തു. ആ പ്രവൃത്തി തനിക്കു വളരെ അവമാനകരമായിത്തോന്നിയതിനാൽ റഡ്ഡിറാവു ആ സ്ഥലങ്ങൾ ഒഴിഞ്ഞ ഉടൻതന്നെ ദിവാനുദ്യോഗവും രാജിവെച്ച് ഒഴിഞ്ഞു.

### 7. ദിവാൻ വെങ്കടറാവു.

റഡ്ഡിറാവു ഒഴിഞ്ഞതിനുശേഷം അതിനുവേണ്ടി പ്രയത്നം ചെയ്തിരുന്ന വെങ്കടറാവുവിന് 997-ൽ ദിവാനുദ്യോഗം ലഭിച്ചു.

ഈ ദിവാൻ നല്ല ന്യായവും ദയയുമുള്ള ആളായിരുന്നതിനാൽ റാണിയേയും ജനങ്ങളേയും ഒരുപോലെ സന്തോഷിപ്പിച്ചുംകൊണ്ടുതന്നെ രാജ്യകാര്യങ്ങൾ നടത്തിവന്നു. കൃഷിപ്പണി നടത്തുന്ന കാര്യത്തിൽ ജനങ്ങൾക്കു പല സഹായങ്ങളും ചെയ്തുകൊടുത്തു. കരംകുടിശ്ശികകൾ അധികം കുടികിടക്കുന്നതെല്ലാം റാണിയുടെ കല്പനപ്രകാരം വിട്ടുകൊടുത്തു. ജലമാർഗ്ഗമായുള്ള ഗതാഗതത്തിന്റെ സൗകര്യത്തിനായി തിരുവനന്തപുരം മുതൽ കഠിനംകുളം കായൽവരെയും അഷ്ടമുടിക്കായൽ മുതൽ പറവൂർകായൽവരെയും കനാൽതോടുകൾ വെട്ടിച്ചു.

### 8. റാണിയുടെ രാജ്യപരിഷ്കാരങ്ങൾ.

പട്ടാളസംഘത്തെ അഴിച്ചുപണി പരിഷ്കരിക്കയും പട്ടാളക്കാരുടെ എണ്ണം2100 ആക്കി വർദ്ധിപ്പിക്കയും ചെയ്തു. അതുകൂടാതെ അമ്പതു ഇരുപ്പുകാരെയും നിയമിച്ചു. ആചാരവെടികൾക്കായി നാലു പീരങ്കികൾ വാങ്ങി. ഇംഗ്ലീഷുമിഷ്യനറിമാർക്കു ഇക്കാലത്തു റാണി പലസഹായങ്ങളും ചെയ്തുവന്നു. അവരുടെ ക്രിസ്തുമതപ്രചാരണം ഇഷ്ടംപോലെ നടത്തുവാനനുവദിച്ചു. അതിനുമുമ്പു കർണൽമൺറോ റസിഡണ്ടായിരുന്നപ്പോൾതന്നെ മെക്കാളി നാഗർകോവിൽ ഒരു ബംഗ്ലാവും സഹായധനമായി 5000 രൂപയും കൊടുത്തിരുന്നു. ആലപ്പുഴെ ഒരു പള്ളിയുണ്ടാക്കുവാൻ ഒരു വലിയ തടി സർക്കാരിൽനിന്നു വിലകൂടാതെ കൊടുക്കയും ചർച്ചുമിഷ്യൻ സംഘക്കാർ ആരംഭിച്ചിരുന്ന കോളേജിനുവേണ്ടി 20,000 രൂപ സഹായധനം നൽകുകയും ചെയ്തിരുന്നു. 993-ലാണ് തിരുവിതാംകൂറിലേക്കു വേണ്ടിവരുന്ന മുഴുവനും പുകയില കൊണ്ടുവരുന്നതിന് സിലോണിലെ ഗവർമെണ്ടുമായി ഒരുടമ്പടി ചെയ്തത്. 998-ൽ തങ്കശ്ശേരി എന്ന ബ്രിട്ടീഷുസ്ഥലം 24 കൊല്ലത്തേക്ക് പാട്ടത്തിനായി തിരുവിതാംകൂർ ഗവർമെണ്ട് വാങ്ങി. കൊല്ലം 1000-ാമാണ്ടിൽ ഇടപ്പള്ളി രാജ്യത്തിന്റെ മേലധികാരവും തിരുവിതാംകൂറിലേക്കു ലഭിച്ചു.

### 9. തമ്പുരാക്കന്മാരുടെ വിദ്യാഭ്യാസം.

ഇക്കാലത്തിന്നിടയിൽ കൊച്ചുതമ്പുരാക്കന്മാർക്കു വേണ്ട വിദ്യാഭ്യാസവും നിഷ്കർഷയായി നടത്തിവന്നു. രാജരാജവർമ്മ വലിയകോയിത്തമ്പുരാന്റെ മേൽനോട്ടത്തിൽത്തന്നെയാണ് അതെല്ലാം ഏർപ്പെടുത്തിയിരുന്നത്. അറിപ്പാട്ടു കൊച്ചുപിള്ള വാര്യർ എന്ന പണ്ഡിതൻ തമ്പുരാക്കന്മാരെ സംസ്കൃതവും മലയാളവും പഠിപ്പിച്ചു. തഞ്ചാവൂർക്കാരനും കർണൽമൺറോയിന്റെ ഒരു പരിചിതനുമായി തിരുവനന്തപുരത്തു വന്നുകൂടിയ സുബ്ബറാവുവിനെയാണ് ഇംഗ്ലീഷ് പഠിപ്പിക്കുന്നതിനാക്കിയത്. രാമവർമ്മമഹാരാജാവും മാർത്താണ്ഡവർമ്മ

ഇളയതമ്പുരാനും അല്പകാലത്തിനുള്ളിൽ സംസ്കൃതത്തിലും മലയാളത്തിലും അസാമാന്യമായ പാണ്ഡിത്യം തന്നെ സമ്പാദിച്ചു. ഇംഗ്ലീഷുഭാഷയും ആ തമ്പുരാക്കന്മാർ നല്ലവണ്ണം സ്വാധീനമായി. ഇവ കൂടാതെ ഹിന്ദുസ്ഥാനി, തമിഴ്, തെലുങ്ക്, കന്നടകം, മഹാരാഷ്ട്രം, പേർഷ്യൻ, അറബി എന്നീ ഭാഷകളും കൊച്ചുതമ്പുരാക്കന്മാരെ പഠിപ്പിച്ചിരുന്നു. അവയിലും തമ്പുരാക്കന്മാർ നൈപുണ്യം സമ്പാദിക്കയും ചെയ്തു. രാമവർമ്മമഹാരാജാവ് വിശേഷിച്ചും ഹിന്ദുസ്ഥാനി, തെലുങ്ക്, കന്നടകം, തമിഴ്, മഹാരാഷ്ട്രം, പേർഷ്യൻ എന്നീ ഭാഷകളിൽ കൃതികൾ നിർമ്മിക്കത്തക്കവിധത്തിലുള്ള പാണ്ഡിത്യംതന്നെ സമ്പാദിച്ചു. ഇംഗ്ലീഷ് പഠിപ്പിച്ചിരുന്ന സുബ്ബറാവുവാകട്ടെ മഹാരാജാവിന്റെ രാജ്യഭരണം തുടങ്ങുമ്പോൾ രാജ്യത്തിലെ ഏറ്റവും ഉയർന്ന ഉദ്യോഗം തനിക്ക കിട്ടുവാനുള്ള വഴികൾ ഇപ്പോഴേതന്നെ നോക്കി വെട്ടിത്തെളിയിച്ചു വന്നിരുന്നു. തന്നെത്താൻ അവക കാര്യങ്ങളിൽ മുമ്പു പരിചയിച്ചിട്ടുള്ള ദിവാൻ വെങ്കടറാവുവിന് സുബ്ബറാവുവിന്റെ അവക പ്രവൃത്തികളുടെ അന്തരാർത്ഥങ്ങൾ ഗ്രഹിക്കാൻ സാധിക്കയും ചെയ്തിരുന്നു. എന്നാൽ വെങ്കടറാവു രാജ്യത്തിൽ പല പരിഷ്കാരങ്ങളും ചെയ്വാൻ സഹായിച്ച ആളായിരുന്നതിനാൽ റാണി പാർവ്വതീബായി, അവിടത്തെ ഭരണാവസാനം വരെ വെങ്കടറാവുതന്നെ ദിവാനായിരിക്കണമെന്ന നിശ്ചയിച്ചു. എങ്കിലും സുബ്ബറാവുവിന്ന് കൊട്ടാരത്തിൽ പ്രാധാന്യം വർദ്ധിച്ചുകൊണ്ടുതന്നെ വരികയും ചെയ്തു.

### 10. റാണി ഭരണം ഒഴിഞ്ഞത്.

കൊല്ലവർഷം 1004-ാമാണ്ടിൽ സ്വാതിതിരുനാൾ രാമവർമ്മ മഹാരാജാവിന് 16 തിരുവയസ്സു തികഞ്ഞതിനാൽ അവിടത്തെ പ്രതിനിധിയായി രാജ്യഭരണം നടത്തിവന്നിരുന്ന റാണിപാർവ്വതീബായി വളരെ കൃതാർത്ഥതയോടും സന്തോഷത്തോടുംകൂടി രാജ്യഭാരം മഹാരാജാവിനെ ഏല്പിച്ചു. അതിനുശേഷം നാടുവാഴുന്ന രാജാക്കന്മാർക്കുള്ള സകല പദവികളോടുംകൂടി വിശ്രമസുഖം അനുഭവിച്ചുവരികയും ചെയ്തു. എന്നാൽ സ്വാതിതിരുനാൾ മഹാരാജാവ് സകല സംഗതികളും റാണിയോട് ചോദിച്ചും അവിടത്തെ ഉപദേശമനുസരിച്ചും തന്നെയാണ് പിന്നെയും നടത്തിവന്നത്. റാണിപാർവ്വതീബായിയുടെ രാജ്യഭരണകാലത്ത് പൊതുജനങ്ങൾക്ക പല ഗുണങ്ങളും സിദ്ധിച്ചിട്ടുണ്ട്. രാജ്യത്തിലും അനേകവിധത്തിലുള്ള പരിഷ്കാരങ്ങൾ ഉണ്ടായിട്ടുണ്ട്. അക്കാലത്തെ സമാധാനവും സമൃദ്ധിയും അഭിവൃദ്ധിയും രാജ്യത്തിൽ വളർത്തിക്കൊണ്ടുള്ളതായിരുന്നു അവിടത്തെ ഭരണകാലമെന്ന ചുരുക്കത്തിൽ പറയാം.

# എട്ടാം പ്രകരണം.

## സ്വാതിതിരുനാൾ രാമവർമ്മമഹാരാജാവ്.

കൊല്ലം 1004—1022.

### 1. മഹാരാജാവിന്റെ ഗുണവിശേഷങ്ങൾ.

ഈ മഹാരാജാവ് ബുദ്ധിമാനും മഹാധാർമ്മികനും സംഗീതസാഹിത്യങ്ങളിൽ അസാധാരണ നിപുണനും ഒരു ശ്ലോകകവിയും വളരെ കൃത്യനിഷ്ഠയുള്ള ആളും ധീരനും അന്യായപ്രവൃത്തികളെ ഒരിക്കലും വകവെച്ചുകൊടുക്കാത്ത സത്യസന്ധനും ആയിരുന്നു. അതു നിമിത്തം രാജ്യഭരണകാര്യങ്ങൾ നടത്തുന്നതിൽ അവിടേക്കു നല്ല നിഷ്കർഷയുണ്ടായിരുന്നിട്ടും അതിനു യാതൊരു ക്ലേശവും വേണ്ടിവന്നില്ല. അവിടുന്ന് ഭരണം ആരംഭിച്ചിട്ട് അധികകാലം കഴിയുന്നതിനു മുമ്പുതന്നെ ഉദ്യോഗസ്ഥന്മാരുടെ ഇടയിലുണ്ടായിരുന്ന അഴിമതികളെല്ലാം തീരെ നിലച്ചുപോയി. ഉദ്യോഗസ്ഥന്മാരിലാരെങ്കിലും ന്യായമല്ലാത്ത പ്രവൃത്തി ചെയ്തുവെന്ന് അറിഞ്ഞാൽ അയാൾ തനിക്ക് എത്രതന്നെ ഇഷ്ടനും സമ്മതനുമായിരുന്നാലും തക്കതായ ശിക്ഷ കൊടുക്കുന്നതിൽ മഹാരാജാവ് ഒരിക്കലും വിട്ടുവീഴ്ച കാണിച്ചിരുന്നില്ല. അതിനാൽ ജനങ്ങളുടെ ഇടയിൽ അവിടേക്ക് ശക്തൻ മഹാരാജാവ് എന്ന പേർ വളരെ വേഗത്തിൽ പ്രസിദ്ധമായിത്തീർന്നു. ഇത്രയും ജാഗ്രതയോടുകൂടി രാജ്യഭരണം നടത്തിക്കൊണ്ടിരിക്കുന്നതിനിടയിൽതന്നെ അവിടുന്ന് സംഗീതസാഹിത്യവിദ്യകളിലും അവയിൽ അത്യുൽകൃഷ്ടങ്ങളായ അനേകകവിതകൾ നിർമ്മിക്കുന്നതിലും പണ്ഡിതന്മാരുമായി അനേക വിഷയങ്ങളിൽ ശാസ്ത്രവിചാരം ചെയ്യുന്നതിലും ഏർപ്പെട്ടുകൊണ്ടിരുന്നു. സാധാരണ രാജയശസ്സിനെക്കാൾ കവിയശസ്സാണ് അധികകാലം നിലനിൽക്കുന്നതെന്ന തത്വവും അവിടുന്ന് നല്ലവണ്ണം ധരിച്ചിരുന്നു.

### 2. ദിവാൻ വെങ്കടറാവു ഉദ്യോഗം രാജിവെച്ചത്.

മഹാരാജാവ് രാജ്യഭരണം തുടങ്ങിയ കാലത്തും വെങ്കടറാവു തന്നെയാണ് ദിവാനായിരുന്നത്. എന്നാൽതന്നെ ഇംഗ്ലീഷു പഠിപ്പിച്ചിരുന്ന സുബ്ബറാവു ദിവാനുദ്യോഗത്തിലേക്ക് ലാക്കുവെച്ചു വരുന്നുണ്ടെന്ന സംഗതി മഹാരാജാവിനറിയാമായിരുന്നു. സുബ്ബറാവുവിനെ ദിവാനാക്കി നിയമിക്കുന്നതിൽ അവിടേക്കു വിരോധവും ഉണ്ടായിരുന്നില്ല. എങ്കിലും റാണി പാർവ്വതീബായിയുടെ ഉപദേശമനുസരിച്ചല്ലാതെ വെങ്കടറാവുവിനെ ദിവാനുദ്യോഗത്തിൽനിന്നു മാറ്റുകയില്ലെന്ന് അവിടുന്ന്

നിശ്ചയിച്ചിരുന്നു. വെങ്കടറാവുവിനെ പിരിക്കുന്നത് റസിഡണ്ടിനും നല്ല സമ്മതമായിരുന്നില്ല. ഇങ്ങിനെയിരിക്കെ അക്കാലത്തെ റസിഡണ്ടായ കർണൽ മോറിസൺ അധികം താമസിയാതെ ഉദ്യോഗം വിട്ടുപോവുമെന്നറിഞ്ഞതിനാൽ തനിക്കു ബലം കുറഞ്ഞതുകൊണ്ടെന്നു കരുതിയതുകൊണ്ടും ബ്രിട്ടീഷുഗവർമ്മെണ്ട് മൈസൂരിൽ ഒരു ഉയൎന്ന ഉദ്യോഗം കൊടുക്കാമെന്നേറ്റിരുന്നതുകൊണ്ടും വെങ്കടറാവു ദിവാനുദ്യോഗം രാജിവെച്ചു. ഉടൻതന്നെ അദ്ദേഹത്തിന് മൈസൂരിൽ ഗവർമ്മെണ്ട് കമീഷണരുദ്യോഗം ലഭിക്കയും ചെയ്തു. 'റായിബഹദൂർ' എന്ന ഒരു സ്ഥാനപ്പേരും ബ്രിട്ടീഷുഗവർമ്മെണ്ട് അദ്ദേഹത്തിനു കൊടുത്തു.

3 ദിവാൻ സുബ്ബറാവു.

വെങ്കടറാവു ദിവാനുദ്യോഗത്തിൽനിന്നു പിരിഞ്ഞതിനുശേഷം മഹാരാജാവ് തന്നെ ഇംഗ്ലീഷു പഠിപ്പിച്ചിരുന്ന സുബ്ബറാവുവിനെ 1005-ൽ ദിവാനാക്കി നിയമിച്ചു. സുബ്ബറാവു സാമാന്യം നല്ല ബുദ്ധിമാനായിരുന്നു. കുറച്ചുകാലം ദിവാൻ പേഷ്കാരുദ്യോഗം ശരിയായി നോക്കിയിരുന്ന ആളുമായിരുന്നു. മഹാരാജാവിന്റെ കല്പനപ്രകാരം സുബ്ബറാവു രാജ്യത്തിൽ പല പരിഷ്കാരങ്ങളും ചെയ്തു. ഹജൂർ കച്ചേരി അതുവരെ കൊല്ലത്തായിരുന്നത് തിരുവനന്തപുരത്ത് കൊട്ടാരത്തിന്റെ സമീപത്തേക്കു മാറി സ്ഥാപിച്ചു. ഉദ്യോഗസ്ഥന്മാരുടെ ഇടയിലുണ്ടായിരുന്ന അഴിമതികളൊക്കെയും സൂക്ഷ്മമായി കണ്ടുപിടിച്ചു തക്കപോലെ ശിക്ഷകൾ കൊടുത്തു നിൎത്തൽചെയ്തു. കൃഷിയും കച്ചവടവും വർദ്ധിപ്പിക്കാൻ വേണ്ട ഏർപ്പാടുകളും രാജ്യത്തിലെങ്ങും ചെയ്തുകൊടുത്തു.

4. മഹാരാജാവും ഉദ്യോഗസ്ഥന്മാരും.

മഹാരാജാവ് ദിവസംതോറും ഏതാനും സമയം രാജ്യകാര്യങ്ങൾ ആലോചിക്കുന്നതിനുവേണ്ടി കൃത്യമായി വിനിയോഗിച്ചുവന്നു. ദിവാൻ, അപ്പീൽ കോടതിയിലെ ജഡ്ജിമാർ, ഓരോരോ ഡിപ്പാർട്ടുമെണ്ടിലെയും മേലധികാരികളായ ഉദ്യോഗസ്ഥന്മാർ എന്നിവർ ഇന്നിന്ന ദിവസങ്ങളിൽ ഇന്നിന്ന സമയത്ത് കൊട്ടാരത്തിൽ വന്നു മുഖം കാണിച്ച് അതാതു ഡിപ്പാർട്ടുമെണ്ടിനെസ്സംബന്ധിച്ച കാര്യങ്ങൾ തിരുമനസ്സറിയിച്ചുകൊള്ളണമെന്നുള്ള വ്യവസ്ഥയും ഏർപ്പെടുത്തി. ഉദ്യോഗസ്ഥന്മാരെല്ലാവരും സത്യവാന്മാരും നീതിപരിപാലനത്തിൽ ജാഗരൂകന്മാരായിരിക്കണമെന്ന് അവിടേക്ക് പ്രത്യേകം നിർബന്ധമുണ്ടായിരുന്നു. അതിനാൽ അസത്യമോ അന്യായമോ ഉപേക്ഷയോ ഉദാസീനതയോ കണ്ടാൽ വലിയ ഉദ്യോഗസ്ഥന്മാരായാലും ചെറിയ ഉദ്യോഗസ്ഥന്മാരായാലും അവിടുന്ന് ലേശം ക്ഷമിച്ചിരുന്നില്ല. ഉടനെ ഉദ്യോ

ഗത്തിൽനിന്നു പിരിച്ചു വിട്ടിരുന്നു. അതു കാരണം ഉദ്യോഗസ്ഥന്മാർക്കെല്ലാം അവിടുത്തെ വലിയ ഭയവും കാൎയ്യങ്ങളിൽ ജാഗ്രതയും നല്ലവണ്ണം ഉണ്ടായിരുന്നു.

5. ബ്രിട്ടീഷ് പട്ടാളത്തെ കുറച്ചത്.

തിരുവിതാംകൂറിൽ പാറാവുകാരായി നിൎത്തിയിരുന്ന ഇംഗ്ലീഷു പട്ടാളസംഘങ്ങളെക്കുറയ്ക്കുന്ന സംഗതിയിലും റസിഡണ്ടുദ്യോഗം നിൎത്തുന്ന സംഗതിയിലും ഇക്കാലത്തു മതിരാശി ഗവൎമ്മെണ്ട് ചില ആലോചനകൾ നടത്തി വന്നിരുന്നു. അതിനെക്കുറിച്ചു മഹാരാജാവിന്റെ അഭിപ്രായം അറിവാനായി എഴുതിച്ചോദിക്കയും ചെയ്തിരുന്നു. പട്ടാളസംഘങ്ങളെ കുറവു ചെയ്യാമെന്നും ഒരു ബ്രിട്ടീഷുപട്ടാളസംഘത്തെ മാത്രം ഇവിടെ നിൎത്തിയാൽ മതിയെന്നും എന്നാൽ റസിഡണ്ടുദ്യോഗം കുറേക്കാലത്തേയ്ക്കുംകൂടി ഉണ്ടായിരിക്കുന്നതായിരിക്കും ബ്രിട്ടീഷുഗവൎമ്മെണ്ടിനു സൌകൎയ്യമെന്നുമാണ് മഹാരാജാവ് അഭിപ്രായപ്പെട്ടത്. അതനുസരിച്ചു [illegible]യും ആരുവാമൊഴിയും നിൎത്തിയിരുന്ന ഇംഗ്ലീഷു പട്ടാള സംഘങ്ങളെ ബ്രിട്ടീഷുഗവൎമ്മെണ്ടു തിരിയെക്കൊണ്ടു പോകയും ചെയ്തു.

6. മതിരാശി ഗവൎണരുടെ വരവു.

മഹാരാജാവ് സുബ്ബരായരെ ദിവാനാക്കി നിയമിച്ച സംഗതിയെപ്പറ്റി വളരെ ആക്ഷേപിച്ചുകൊണ്ട് ഇതിനിടയിൽ റസിഡണ്ട് മതിരാശിഗവൎണൎക്ക് എഴുതി അയച്ചിരുന്നു. അതു നിമിത്തം ആവക ആക്ഷേപങ്ങളുടെ സൂക്ഷ്മസ്ഥിതിയും തിരുവിതാംകൂർ രാജ്യഭരണത്തിന്റെ ആകപ്പാടെയുള്ള സ്ഥിതിയും കണ്ടും അന്വേഷിച്ചും അറിയണമെന്നുകരുതി മതിരാശിഗവൎണർ മിസ്റ്റർ 'ലൂഷിങ്ടൺ' എന്ന അവർ കൊല്ലം 1005-ൽ ഒന്നാമതായി തിരുവിതാംകൂറിൽ വന്നു. മഹാരാജാവ് കൊല്ലത്തെഴുന്നള്ളി അവിടെവെച്ച് ഗവൎണരുമായി കൂടിക്കാഴ്ച നടത്തുകയും രാജ്യകാൎയ്യങ്ങളെപ്പറ്റിയും മറ്റും സംഭാഷണം നടത്തുകയും ചെയ്തു. രാജ്യകാൎയ്യത്തെപ്പറ്റി ചില സംഗതികൾ സംസാരിച്ചപ്പോഴേക്കുതന്നെ മഹാരാജാവിന്റെ ജ്ഞാനനൈപുണ്യവും അസാധാരണ ബുദ്ധിസാമൎത്ഥ്യവും കണ്ടു ഗവൎണർ അത്ഭുതപ്പെട്ടു. അവിടുത്തെപ്പറ്റി വളരെ നല്ല അഭിപ്രായത്തോടും ബഹുമാനത്തോടും കൂടിയും റസിഡണ്ടിന്റെ ആക്ഷേപം ശരിയല്ലെന്നു ബോദ്ധ്യപ്പെട്ടുമാണ് ഗവൎണർ മടങ്ങിപ്പോയത്.

7. ഭരണപരിഷ്കാരങ്ങൾ.

സ്വാതിതിരുനാൾ മഹാരാജാവ് രാജ്യാഭിവൃദ്ധിക്കായി എല്ലാത്തരം ശാഖകളെയും പരിഷ്കരിച്ചു നന്നാക്കുകയും പലശാഖകളും പു

ഭൂതായി ഏൎപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. ചെറിയതരം സിവിൽ വ്യവഹാരങ്ങളും കേസുകളും വിസ്തരിച്ചു തീൎച്ച ചെയ്യുന്നതിനായി കൊല്ലം 1007-ാമാണ്ടിൽ രാജ്യത്തിൽ പലേടത്തും മുൻസിഫ് കോടതികൾ സ്ഥാപിച്ചു. 1008-ാമാണ്ടിൽ തിരുവനന്തപുരത്തെ ഹജൂർ കോടതി വേണ്ടെന്നു വെക്കുകയും അതിനുപകരം ഒരു ജില്ലാക്കോടതി ഏൎപ്പെടുത്തുകയും ചെയ്തു. ഇവക കോടതികളിലെ നടപടികളുടെ വ്യവസ്ഥക്കായി പല ചട്ടങ്ങൾ ഉണ്ടാക്കുന്നതിനു വേണ്ട ഏൎപ്പാടുകളും ചെയ്തു. അക്കാലത്ത് മലയാള ജില്ലയിൽ ഒരു തഹശീൽദാരായിരുന്ന കണ്ണൻമേനവൻ എന്നാളെ 1010-ാമാണ്ടിൽ തിരുവിതാംകൂറിലേക്കു വരുത്തി അദ്ദേഹത്തെക്കൊണ്ടാണ് ആവക ചട്ടങ്ങൾ എഴുതിയുണ്ടാക്കിച്ചത്. കണ്ണൻമേനവന് ഹജൂർ ദിവാൻപേഷ്കാരുദ്യോഗവും കല്പിച്ചു കൊടുത്തിരുന്നു. മേനവൻ അധികാരം കഴിയുന്നതിനു മുമ്പു തന്നെ എട്ടു റെഗുലേഷൻ അല്ലെങ്കിൽ നിയമങ്ങൾ അടങ്ങിയ ഒരു നിയമപുസ്തകം എഴുതിയുണ്ടാക്കി. ആ നിയമങ്ങളെ എല്ലാപ്രകാരം വ്യവസ്ഥിതങ്ങളാക്കുകയും 1011-ാമാണ്ടിൽ നടപ്പിൽ വരുത്തുകയും ചെയ്തു. ഇതിൽ ആദ്യത്തെ അഞ്ചു നിയമങ്ങൾ സിവിൽ നടപടിക്രമങ്ങളെക്കുറിച്ചും ആറാമത്തേത് തഹശീൽദാരന്മാൎക്കുള്ള പോലീസ്സധികാരസംബന്ധമായതിനെക്കുറിച്ചും ഏഴും എട്ടും നിയമങ്ങൾ അപ്പീൽ കോടതിയിലെ ജഡ്ജിമാൎക്ക് സെഷ്യൻ കേസ്സുകൾ വിസ്തരിക്കുന്നതിനുള്ള അധികാരത്തെക്കുറിച്ചും വിവരിക്കുന്നവയായിരുന്നു. അക്കാലത്തു തിരുവനന്തപുരത്തു അച്ചുക്കൂടം ഇല്ലാതിരുന്നതിനാൽ കോട്ടയത്തുണ്ടായിരുന്ന മിഷ്യൻ അച്ചുക്കൂടത്തിലാണ് ആ നിയമപുസ്തകം ഒന്നാമതായി അച്ചടിപ്പിച്ചത്.

തിരുവിതാംകൂറിലെ ഭൂമികൾ തരംതിരിച്ച് ഒരു കണക്കെഴുത്തു നടത്തിക്കണമെന്നുള്ള കാൎയ്യത്തിലാണ് കണ്ണൻമേനവനെ പിന്നെ ഏൎപ്പെടുത്തിയത്. ആ പ്രവൃത്തിയും അദ്ദേഹം വളരെ ശരിയായ വിധത്തിൽ നിൎവഹിച്ച് 1012-ൽ വിവരമായ കണക്കുകൾ തയ്യാറാക്കുക കഴിച്ചു. ഇപ്രകാരം ഏതുതരം ജോലിയും വളരെസ്സാമൎത്ഥ്യത്തോടുകൂടി ശരിയായും വേഗത്തിലും നിൎവഹിക്കാൻ പ്രാപ്തനാണെന്നു തെളിഞ്ഞ കണ്ണൻമേനവന്റെ പേരിൽ മഹാരാജാവു തിരുമനസ്സിലേക്കു വളരെസ്സന്തോഷവും വിശ്വാസവുമുണ്ടായിത്തീൎന്നു. ജനങ്ങൾക്കും അദ്ദേഹം വളരെ വിശ്വസ്തനും മാന്യനുമായിത്തീൎന്നു. റെസിഡണ്ടും അദ്ദേഹത്തെ ബഹുമാനിച്ചു. എന്നാൽ ദിവാൻ മാത്രം മേനവന്റെ നേരെ അസൂയയും അതുകൊണ്ടു അതൃപ്തിയും ഉണ്ടായി. മേനവൻനിമിത്തം തനിക്കുള്ള യോഗ്യതക്കും ജനസമ്മതിക്കും മററും വളരെക്കുറവു വന്നുവെന്നും അധികവിശ്വാസം കുറ

യുംകൂടിയതന്നെ ഈ മേനവൻകാരണം താൻ വെറും നിസ്സാരനായേക്കുമെന്നും അദ്ദേഹം ശങ്കിച്ചു. അക്കാലത്ത് ഒരു ദിവാൻപേഷ്കാരായിരുന്ന കൊച്ചുശങ്കരപ്പിള്ളയുടെ സഹായത്തോടുകൂടി മേനവന്റെ പേരിൽ കുററമുണ്ടാക്കിത്തീർക്കാൻ ദിവാൻ ശ്രമിച്ചുനോക്കുകയും ചെയ്തു. പക്ഷേ സത്യവാനും പ്രാപ്തനുമായ മേനവനോട് അതൊന്നും ഫലിച്ചില്ല. എങ്കിലും അവിടെക്കുതന്നെ കണ്ടെൻമേനവൻ പെട്ടെന്നു ദീനത്തിൽ കിടപ്പിലാകയും ഉടൻതന്നെ മരിക്കയും ചെയ്തുപോയി. അദ്ദേഹത്തിന്റെ പെട്ടെന്നുണ്ടായ മരണം പൊതുജനങ്ങളെപ്പോലും സാമാന്യം സങ്കടപ്പെടുത്തിയിരുന്നു. രാജ്യത്തിന് അതുവലിയ നഷ്ടമായിരുന്നു.

അക്കാലത്ത് അനേകം തരം സാമാനങ്ങൾക്ക് തീരുവ നടപ്പുണ്ടായിരുന്നു. രാജ്യത്തിൽ കച്ചവടത്തിന്റെ അഭിവൃദ്ധിക്കു ഹാനികരമാണെന്നുകണ്ട് മഹാരാജാവ് കൊല്ലം 1011-ൽ 165 തരം സാധനങ്ങൾക്കുണ്ടായിരുന്ന ചുങ്കം ഒഴിവാക്കി വെച്ചു. അതുപോലെതന്നെ കൃഷിക്കാർ നട്ടുവളർത്തിവരുന്ന തെങ്ങ് മുതലായ ഫലവൃക്ഷങ്ങൾക്ക് ചുമത്തിയിരുന്ന കരത്തിൽ ഗണ്യമായ ഒരംശം കുറയ്ക്കുകയും ചെയ്തു. അതിനാൽ കച്ചവടത്തിനും കൃഷിക്കും ജനങ്ങൾക്കുത്സാഹം കൂടുന്നതിനും ആ വഴിക്ക് മുതൽ വർദ്ധിക്കുന്നതിനും ഇടയായി.

തിരുവിതാംകൂർ പട്ടാളത്തിന്റെ ഉടുപ്പും മറ്റും പരിഷ്കരിച്ച് ഇംഗ്ലീഷ് പട്ടാളക്കാരുടേതുപോലെയാക്കി. പുതുതായി അനേകം കുതിരകളെ വരുത്തി കുതിരപ്പട്ടാളത്തെയും ആകപ്പാടെയൊന്നു പരിഷ്കരിച്ചു. കൊല്ലം 1011-ൽ തിരുവിതാംകൂറിലെ ജനസംഖ്യയുടെ ഒരു കാനേഷുമാരി കണക്കെടുപ്പിച്ചു. അതുപ്രകാരം അന്നുണ്ടായിരുന്ന ജനസംഖ്യ 12,80,668 ആയിരുന്നു.

### 8. വിദ്യാഭ്യാസപരിഷ്കാരം.

1009-ാമാണ്ടിൽ മഹാരാജാവിന്റെ കല്പനപ്രകാരം തിരുവനന്തപുരത്ത് ആദ്യമായി ഒരു ഇംഗ്ലീഷ്പള്ളിക്കൂടം സ്ഥാപിച്ചു. അക്കാലത്ത് നാഗർകോവിൽ ഒരിംഗ്ലീഷ് കുടിപ്പള്ളിക്കൂടം വെച്ചു നടത്തിക്കൊണ്ടിരുന്ന 'റോബർട്ട്സ്' എന്ന സായ്പിനെ വരുത്തി തിരുവനന്തപുരത്ത് സ്ഥാപിച്ച ഇംഗ്ലീഷ്പള്ളിക്കൂടം നടത്തുവാൻ ഏർപ്പാടു ചെയ്തു. അദ്ദേഹത്തിനു മാസംതോറും നൂറുരൂപാവീതം സർക്കാരിൽനിന്ന് ഗ്രാൻറ് കൊടുപ്പാനും നിശ്ചയിച്ചു. അതിനുശേഷം 1012-ാമാണ്ടിൽ ആ ഇംഗ്ലീഷ്പള്ളിക്കൂടത്തെ 'സർക്കാർ ഫ്രീസ്കൂൾ' എന്ന പേരോടുകൂടി ഒരു സർക്കാർ ഇംഗ്ലീഷ്പള്ളിക്കൂടമാക്കി. റോബർ

ടിനെത്തന്നെ മാസം 300 രൂപ ശമ്പളത്തിന്മേൽ അതിലെ പ്രധാനാധ്യാപകനായി നിയമിക്കുകയുംചെയ്തു. ഇതുകൂടാതെയും രാജ്യത്തിൽ അങ്ങിങ്ങായി ചില ഡിസ്ത്രിക്ട് ഇംഗ്ലീഷ് പള്ളിക്കൂടങ്ങൾ സ്ഥാപിക്കുന്നതിനും ഏർപ്പാടുചെയ്തു. ഇങ്ങനെ ഈ നാട്ടിൽ ആദ്യമായി പൊതുജനങ്ങൾക്കുള്ള ഇംഗ്ലീഷ് പള്ളിക്കൂടങ്ങൾ സ്ഥാപിച്ചതും ആ വഴിക്ക് ഇംഗ്ലീഷ്ഭാഷ നാട്ടുകാർക്ക് പഠിപ്പാൻ സൌകര്യമുണ്ടാക്കിത്തീർത്തതും സ്വാതിതിരുനാൾ രാമവർമ്മ മഹാരാജാവാണ്.

## 9. മറ്റുപരിഷ്കാരങ്ങൾ.

ജ്യോതിശ്ശാസ്ത്രത്തിലും മഹാരാജാവിന് നല്ലപാണ്ഡിത്യമുണ്ടായിരുന്നതിനാൽ പാശ്ചാത്യരീതിയിലുള്ള യന്ത്രങ്ങളോടുകൂടി ഒരു നക്ഷത്രബംഗ്ലാവ് തിരുവനന്തപുരത്ത് സ്ഥാപിക്കണമെന്ന് അവിടുന്ന് തീർച്ചപ്പെടുത്തിയിരുന്നു. അങ്ങനെയിരിക്കെ 1011-ൽ ആലപ്പുഴെ എഴുന്നള്ളിയിരുന്നപ്പോൾ അവിടെയുള്ള റെസിഡണ്ട് ഏജണ്ട് 'കാൾഡ്വെക്കാട്ട്' എന്ന സായിപ്പിന്റെ കയ്യിൽ ആ വക ചില യന്ത്രങ്ങൾ ഉണ്ടായിരുന്നതു മഹാരാജാവിനു മനസ്സിലായി. ഉടൻ തന്നെ ആ സായിപ്പിന്റെ സഹായത്തോടുകൂടി ചില യന്ത്രങ്ങൾ വരുത്തി 1012-ൽ തിരുവനന്തപുരത്ത് നക്ഷത്രബംഗ്ലാവേർപ്പെടുത്തുകയും ചെയ്തു. നക്ഷത്രബംഗ്ലാവിലെ ആവശ്യത്തിനായി ആദ്യത്തിൽ ലിത്തോ അച്ചടിയന്ത്രവും മറ്റും കഴിയുന്നതിനുമുമ്പുതന്നെ ഒരു അച്ചുക്കൂടത്തിനാവശ്യമായ സകല സാമഗ്രികളും വരുത്തി ഒരു സർക്കാർ അച്ചുക്കൂടവും ഏർപ്പെടുത്തി അച്ചടിവേല തുടങ്ങിച്ചു. 1014-ൽ ആദ്യമായി ഈ അച്ചുക്കൂടത്തിൽ നിന്ന് 1015-ലെ പഞ്ചാംഗം അച്ചടിപ്പിച്ചു പ്രസിദ്ധം ചെയ്തു. വൈദ്യസംബന്ധിച്ചു രാജകുടുംബത്തിലേക്കു വേണ്ടിവരുന്ന ആവശ്യങ്ങൾക്കായി നാട്ടുവൈദ്യന്മാർക്കു പുറമെ ദർബാർഫിസിഷ്യൻ എന്ന പേരോടുകൂടി ഒരു യൂറോപ്യൻഡാക്ടരെയും പ്രജകളുടെ ആവശ്യത്തിലേക്കായി ഒരിംഗ്ലീഷ് ധർമ്മാശുപത്രിയും മഹാരാജാവേർപ്പെടുത്തി. അതുപോലെ തിരുവിതാംകൂറിൽ ആദ്യമായി ഒരു ഇഞ്ചിനീയർ ഡിപ്പാർട്ടുമെണ്ടേർപ്പെടുത്തുകയും, ലെഫ്റ്റനൻറ് ഹർസ്ലി എന്ന സായിപ്പിനെ ഇഞ്ചിനീയരായി നിയമിക്കയും ചെയ്തു. നാഞ്ചനാട്ട് ഒരു കൃഷിമരാമത്തു ഡിപ്പാർട്ടുമെണ്ടും, ക്ഷേത്രം പണി, കൊട്ടാരം പണി മുതലായവ നടത്തുന്നതിലേക്ക് തിരുവനന്തപുരത്ത് പ്രത്യേകം ഒരു മരാമത്തു ഡിപ്പാർട്ടുമെണ്ടും ഏർപ്പെടുത്തി. ചുരുക്കത്തിൽ ഇപ്പോൾ കാണുന്ന സർക്കാർ ഡിപ്പാർട്ടുമെൻറുകളിലെ മിക്കതിന്റെയും ഉപജ്ഞാതാവും സ്ഥാപകനും സ്വാതിതിരുനാൾ രാമവർമ്മമഹാരാജാവാണെന്നു പറയാം. ♣

[illegible] സ്ത്രീകളെ ശിരസ്സുമുണ്ഡനംചെയ്തു നാടുകടത്തുക എന്ന ക്രൂരശിക്ഷയും, നമ്പൂതിരിമാരുടെ ഇടയിലുണ്ടാകുന്ന ദോഷാരോപണങ്ങളുടെ പരീക്ഷക്കു വേണ്ടി ശുചീന്ദ്രം ക്ഷേത്രത്തിൽ വെച്ചു നടത്തിവന്നിരുന്നതും തിളച്ചുകിടക്കുന്ന നെയ്യിൽ കയ്യുമുക്കുക എന്നുള്ളതുമായ ക്രൂരകൃത്യവും ഈ മഹാരാജാവുതന്നെയാണു നിർത്തൽ ചെയ്തത്. ജഡ്ജിമാർ കുറ്റക്കാർക്കു ശിക്ഷ വിധിക്കുന്ന കാര്യത്തിൽ 14 സംവത്സരമോ അതിനധികം കാലമോ വിധിക്കുന്ന തടവുശിക്ഷകളെപ്പറ്റി [illegible] ളും [illegible] അല്ലാതെ മഹാരാജാവു പ്രവേശിക്കുന്നതല്ലെന്നും അവിടുന്നു നിശ്ചയം ചെയ്തു.

10. ദിവാന്മാരുടെ മാറ്റങ്ങൾ.

മഹാരാജാവിന്റെ ദിവാൻ സുബ്ബരായരുവിന്റെ ചില പ്രവൃത്തികൾ അന്യായമായിത്തോന്നുകയാലും അതുനിമിത്തം അദ്ദേഹത്തിന്റെ പേരിൽ തിരുമനസ്സിലേക്ക് അതൃപ്തി വരികയാലും സുബ്ബരായരു 1012-ൽ ദിവാനുദ്യോഗം രാജിവെച്ചു. അതിനു ശേഷം ദിവാൻ പേഷ്കാർ രംഗരായരു ആക്ടിങ്ങായിട്ടെന്ന നിലയിൽ കുറച്ചുകാലം ദിവാന്റെ ജോലിയും നോക്കിവന്നു. അധികം താമസിക്കാതെ തന്നെ മുമ്പു പിരിഞ്ഞുപോയിരുന്ന വെങ്കിട്ടരാവുവിനെത്തന്നെ വീണ്ടും ദിവാനായി നിയമിച്ചു. അക്കാലത്ത് അദ്ദേഹം മൈസൂരിലുണ്ടായിരുന്ന ഉദ്യോഗത്തിൽനിന്നു പിരിഞ്ഞ് കുംഭകോണത്ത് സ്വസ്ഥമായിരിക്കയായിരുന്നു. അവിടെ നിന്നു വരുത്തീട്ടാണ് വീണ്ടും അദ്ദേഹത്തെ ദിവാനാക്കിയത്. എന്നാൽ അധികകാലം കഴിയുന്നതിനു മുമ്പിൽ അദ്ദേഹവും റസിഡണ്ടുമായിപ്പിണങ്ങി. അതുനിമിത്തം അദ്ദേഹം ദിവാനുദ്യോഗം രാജിവെച്ചു കുംഭകോണത്തേക്കു പോകയും ചെയ്തു. അതിനുശേഷം 1014-ൽ സുബ്ബരായരുവിനെത്തന്നെ വീണ്ടും ദിവാനായി നിയമിച്ചു. ദിവാന്റെയും കീഴുദ്യോഗസ്ഥന്മാരുടെയും അധികാരങ്ങൾ വ്യവസ്ഥപ്പെടുത്തിക്കൊണ്ട് 1015-ൽ മഹാരാജാവിന്റെ ഒരു കല്പനയുണ്ടായി. ആ കല്പനപ്രകാരം ദിവാനല്ലാതെ മറ്റുയാതൊരുദ്യോഗസ്ഥന്മാരും കൊട്ടാരത്തിലേക്ക് നേരിട്ട് എഴുത്തുകുത്തുകൾ നടത്തുവാൻ പാടില്ലെന്നു തീരുമാനിക്കയും ചെയ്തു.

11. റസിഡണ്ട് ജനറൽ കല്ലൻ.

കൊല്ലം 1016-കന്നിയിൽ ജനറൽ കല്ലൻ റസിഡണ്ടായിവന്നു. ഈ റസിഡണ്ടിനു കാര്യപ്രാപ്തിയും ജനങ്ങളുടെ അഭിവൃദ്ധിയിൽ താൽപര്യവുമുണ്ടായിരുന്നുവെങ്കിലും അധികാരമദവും [illegible] കൂടുമായിരുന്നു. മഹാരാജാവിന്റെ സ്വാതന്ത്ര്യോത്ക

ഷ്ടം നല്ലവണ്ണം മനസ്സിലായിരുന്നതുമില്ല. ഈ റസിഡണ്ടു വന്നപ്പോഴും മററു ചില റസിഡണ്ടന്മാരെപ്പോലെതന്നെ ഹുസൂർ പട്ടണക്കാരനായ കൃഷ്ണറാവു എന്നൊരാളെ കൂട്ടിക്കൊണ്ടു വന്നിരുന്നു. മഹാരാജാവു റസിഡണ്ടിന്റെ ശുപാർശയനുസരിച്ച് ഹജൂരിൽ ഡിപ്പുട്ടി പേഷ്കാരുദ്യോഗവും, ഉടുപ്പുകഠം മുതലായതിന്റെ മേൽവിചാരവും കൃഷ്ണറാവുവിന് കൊടുത്തു. പക്ഷേ കൃഷ്ണറാവു അത്രമാത്രംകൊണ്ടു തൃപ്തിപ്പെടുന്നവനോ ദുരാഗ്രഹിയല്ലാത്തവനായിരുന്നില്ല. ദിവാനുദ്യോഗംതന്നെ കിട്ടണമെന്നുള്ള വിചാരത്തോടുകൂടി അതിലേക്കു ദൃഷ്ടിയുറപ്പിക്കയും ദിവാൻ സുബ്ബറാവുവിനു വിരോധമായി ഓരോന്നു പ്രവർത്തിച്ചു തുടങ്ങുകയും ചെയ്തു. ആവക പ്രവൃത്തികഠം മഹാരാജാവിനു തീരെ രസിച്ചില്ല. എങ്കിലും അദ്ദേഹം അവയൊന്നും അത്ര വകവെക്കാതെ കുറച്ചുകാലം കഴിച്ചു മൌനമായിത്തന്നെയിരുന്നു.

## 12. മഹാരാജാവും റസിഡണ്ടുമായുള്ള രസക്കേട്.

ജനറൽ കല്ലന് ചെവി നല്ലവണ്ണം കേഠപ്പാൻ പാടുണ്ടായിരുന്നില്ല. അതിനാൽ അദ്ദേഹവുമായി സംസാരിക്കുമ്പോഠം മഹാരാജാവിനു കുറെ ഉറക്കെ പറയേണ്ടിവന്നിരുന്നു. അത് അവിടേക്കു കുറെ സങ്കടമായിത്തോന്നുകയും ചെയ്തിരുന്നു. അതുകൊണ്ട് അപൂർവമായിട്ടേ ജനറൽ കല്ലനെ മുഖം കാണിപ്പാൻ മഹാരാജാവ് അനുവദിച്ചിരുന്നുള്ളു. ആ സംഗതി ഒരു തരമാക്കിപ്പിടിച്ച് കൃഷ്ണറാവു ജനറൽ കല്ലനും മഹാരാജാവും തമ്മിൽ രസക്കേടു വരുവാനിടവരുത്തിത്തീർത്തു. ദിവാൻ സുബ്ബറാവുവിന്റെ ഏഷണിയൊന്നാണ് മഹാരാജാവ് റസിഡണ്ടിനെ കൂടക്കൂടെ കാണുവാനനുവദിക്കാതിരിക്കുന്നതെന്നും മററും കൃഷ്ണറാവു റസിഡണ്ടിനെ തെററിദ്ധരിപ്പിച്ചു. വിവേകം കുറഞ്ഞ ജനറൽ കല്ലൻ അതുകേട്ടു വിശ്വസിച്ചു കുപിതനായി സുബ്ബറാവുവിന്റെ ഭരണത്തിൽ എപ്പോഴും പ്രവേശിക്കയും ദിവാന്റെ സകല പ്രവൃത്തികളിലും കുററം കണ്ടുപിടിപ്പാൻ ശ്രമിക്കയും ചെയ്തുതുടങ്ങി. അപ്രകാരം അനാവശ്യമായുള്ള റസിഡണ്ടിന്റെ പ്രവേശം നിമിത്തം ദിവാന്റെ ജോലികഠക്കു ചില തടസ്ഥങ്ങളും നേരിട്ടു തുടങ്ങി. അതുകൂടാതെ മഹാരാജാവിന്റെ രാജ്യഭരണത്തെക്കുറിച്ചും ചില ദൂഷ്യങ്ങഠം നിർമ്മിച്ചുണ്ടാക്കിക്കൊണ്ട് റസിഡണ്ട് മദിരാശി ഗവർണർക്ക് എഴുതിയയച്ചു വന്നു. മഹാരാജാവ് ആവക ആക്ഷേപങ്ങഠക്കെല്ലാം ശരിയായ സമാധാനം പറഞ്ഞുവെങ്കിലും ഗവർണർ അതു വിശ്വസിപ്പാനൊരുക്കമുണ്ടായിരുന്നില്ല.

18. റെഡ്ഡിറാവു വീണ്ടും ദിവാനായത്

മഹാരാജാവും റസിഡണ്ടുംതമ്മിലുള്ള വിരോധം വർദ്ധിച്ചുവരുന്നതും അതുനിമിത്തം പലതരം അനിഷ്ടഫലങ്ങൾ വന്നുകൂടുന്നതും കണ്ട് ദിവാൻ സുബ്ബറാവു 1017-ൽ ദിവാനുദ്യോഗത്തിൽനിന്നു പിരിഞ്ഞു. മഹാരാജാവ് അദ്ദേഹത്തിനു 500 രൂപ പെൻഷൻ കല്പിച്ചനുവദിക്കയും ചെയ്തു. അദ്ദേഹത്തിനു പകരം തൽക്കാലത്തേക്ക് ദിവാന്റെ ജോലി നടത്തുവാൻ റസിഡണ്ടിന്റെ സേവകനായ കൃഷ്ണറാവുവിനെത്തന്നെ നിയമിച്ചു. എന്നാൽ കൃഷ്ണറാവുവിന്റെ ഭരണം മഹാരാജാവിനു തൃപ്തികരമായില്ല. അതിനാൽ അദ്ദേഹത്തെ ദിവാനുദ്യോഗത്തിൽ സ്ഥിരപ്പെടുത്താതെ മുമ്പു ദിവാനായിരുന്നു പെൻഷൻ പറ്റി കുംഭകോണത്തു സ്വസ്ഥമായി താമസിച്ചിരുന്ന റെഡ്ഡിറാവുവിനെ വരുത്തി അദ്ദേഹത്തെ ദിവാനുദ്യോഗത്തിൽ നിയമിച്ചു. ഈ നിയമനം റസിഡണ്ടിനു തീരെ രസിച്ചില്ല.

മേൽപ്പറഞ്ഞമാതിരി പലതരം കാരണങ്ങൾകൊണ്ടും കൃഷ്ണറാവുവിന്റെ ഏഷണികൂട്ടൽകൊണ്ടും മഹാരാജാവും റസിഡണ്ടും തമ്മിലുള്ള വിരോധം മൂർദ്ധന്യത്തിലെത്തി. മഹാരാജാവ് കൃഷ്ണറാവുവിന്റെ ഏഷണികളറിഞ്ഞ് അദ്ദേഹമാണ് ഇതിനെല്ലാം കാരണമെന്നു കണ്ടതിനാൽ അദ്ദേഹത്തെ ഉദ്യോഗത്തിൽനിന്നു പിരിക്കയും തിരുവനന്തപുരംവിട്ടു കൊല്ലത്തുപോയി താമസിച്ചുകൊള്ളണമെന്നു കല്പിക്കയും ചെയ്തു. അതിനും പുറമെ റസിഡണ്ടിന്റെയും അദ്ദേഹത്തിന്റെ ഉപദേഷ്ടാവായ കൃഷ്ണറാവുവിന്റെയും ചില അന്യായപ്രവൃത്തികളെ സൂക്ഷ്മസ്ഥിതി വിവരിച്ചുകൊണ്ട് ബ്രിട്ടീഷുഗവർമ്മെണ്ടിലേക്ക് ഒരു തിരുവെഴുത്തും അയച്ചു. അതിന്റെ ഫലമായി റസിഡണ്ടിനെ ശാസിച്ചുകൊണ്ടും താക്കീതുചെയ്തുകൊണ്ടും മദിരാശിഗവർമ്മെണ്ടിൽനിന്ന് ഒരെഴുത്ത് റസിഡണ്ടിനു കിട്ടി. അതു കിട്ടിയപ്പോൾ റസിഡണ്ട് കുറെ വല്ലാതാകുകയും വ്യസനപ്പെടുകയും ചെയ്തു. എങ്കിലും അദ്ദേഹത്തിനു ഈർഷ്യ വർദ്ധിക്കാതിരുന്നില്ല. സുബ്ബറാവുനിമിത്തമാണ് ഈ സംഗതികളെല്ലാം സംഭവിച്ചതെന്നു കരുതി അതിന്റെ പകവീട്ടുന്നതിനുവേണ്ടി പെൻഷൻ പറ്റിത്താമസിക്കുന്ന സുബ്ബറാവുവിന്റെ പേരിൽ പല ദോഷാരോപണങ്ങളും ചെയ്തുകൊണ്ടും അദ്ദേഹത്തെ തിരുവനന്തപുരത്തുനിന്നു മാറ്റിത്താമസിപ്പിക്കേണ്ടത് അത്യാവശ്യമാണെന്ന് അഭിപ്രായപ്പെട്ടുകൊണ്ടും റസിഡണ്ട് മദിരാശി ഗവർമ്മെണ്ടിലേക്ക് എഴുതി. മദിരാശിഗവർമ്മെണ്ട് അതു സമ്മതിക്കയും ചെയ്തു. അതുപ്രകാരം സുബ്ബറാവുവിനു തിരുവനന്തപുരം വിട്ട് തഞ്ചാവൂർക്ക് പോകേണ്ടതായി വന്നു. മഹാരാജാവിന് ഈ സം

ഗതി തീരെ രസിച്ചില്ല. തന്റെ ഗുരുവായ സുബ്ബരാവുവിന് അ
ങ്ങനെ ഒരവമാനം സംഭവിച്ചതിൽ അവിടേയ്ക്കു വളരെ കുണ്ഠിതവും
വിഷാദവുമുണ്ടായിത്തീൎന്നു. അതോടുകൂടി റസിഡണ്ടിന്റെ പേരിൽ
വെറുപ്പും വൎദ്ധിച്ചു. റസിഡണ്ടിനെ ഇനിമേലിൽ കാണ്മാൻ അ
നുവദിക്കതന്നെയില്ലെന്ന് അവിടുന്ന് ശപഥം ചെയ്തു. യാതൊരാ
ളും റസിഡണ്ടു ജനറൽ കല്ലനെപ്പറ്റി യാതൊരു സംഗതിയും അവിടു
ത്തോടു സംസാരിച്ചുപോകരുതെന്നുംകൂടി കല്പന ഉണ്ടായി. മേൽ
പ്പറഞ്ഞ വിധത്തിലുള്ള ദുഃഖങ്ങൾകൊണ്ടും മറ്റും രാജ്യകാൎയ്യ
ങ്ങളിൽ പിന്നെ അവിടേയ്ക്കു തീരെ ഉത്സാഹമില്ലാതായി. ശ്രീപ
ത്മനാഭനെ ഭജിച്ചുംകൊണ്ടു ശേഷംകാലം കഴിച്ചുകൂട്ടുവാൻ അവി
ടുന്ന് നിശ്ചയിക്കയും ചെയ്തു. അതുമുതൽ ഒരുതര മാതിരി വ്രതാനു
ഷ്ഠാനങ്ങൾ തുടങ്ങി. ഭക്തനായ ആ മഹാരാജാവ് പലതവണ
യും ശ്രീപത്മനാഭസ്വാമിക്ക് അനവധി ദ്രവ്യംകാണിക്കയിട്ടു. അവസാ
നത്തിൽ ഒരു ലക്ഷം രൂപ കെട്ടിച്ചു നടക്കൽവെക്കുകയും ഉണ്ടായിട്ടു
ണ്ട്. അതു കൂടാതെ അനേകം ആഭരണങ്ങളും പട്ടുകളും മറ്റും വ
ഴിപാടായി പല പ്രാവശ്യവും ശ്രീപത്മനാഭനു സമൎപ്പിച്ചിട്ടുണ്ട്.
ഇപ്രകാരം ഈശ്വരഭക്തിയും വ്രതാനുഷ്ഠാനങ്ങളും വൎദ്ധിച്ചു വന്നതോ
ടുകൂടി അവിടുന്ന് ആളുകളെ മുഖംകാണിക്കാൻ സമ്മതിക്കുന്നതു കൂടി
വളരെ ദുൎല്ലഭമായിത്തീൎന്നു. റസിഡണ്ടിനെ എന്നല്ല യൂറോപ്യന്മാ
രിലാരെയുംതന്നെ മുഖംകാണിക്കാൻ തീരെ അനുവദിച്ചുമില്ല.

## ൧൪. ദിവാൻ ശ്രീനിവാസറാവു.

റഡ്ഡിറാവുവിനെ ദിവാനാക്കിയത് ജനറൽ കല്ലന് തീരെ രസി
ച്ചില്ലെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ആ ദിവാന്റെ ഭരണത്തിലും റ
സിഡണ്ടു വേണ്ടാതെ പ്രവേശിച്ചു കുഴപ്പങ്ങളുണ്ടാക്കിക്കൊണ്ടിരുന്നു.
തിരുവിതാംകൂറിൽ ഉദ്യോഗസ്ഥന്മാരായിരുന്ന തന്റെ രണ്ടു പുത്രന്മാ
രെ മതിരാശിഗവൎമ്മേണ്ടിന്റെ കല്പനയനുസരിച്ച് റഡ്ഡിറാവുവിന്
ഉദ്യോഗത്തിൽനിന്നു പിരിക്കേണ്ടതായിവന്നു. അതോടുകൂടി അദ്ദേഹ
ത്തിനു ബുദ്ധി ഭ്രമിച്ചു. എന്നുമാത്രമല്ല അദ്ദേഹം കുറെ കൈക്കൂ
ലി വാങ്ങുവാനും തുടങ്ങി. ആ വിവരം മഹാരാജാവറിഞ്ഞപ്പോൾ റഡ്ഡി
റാവുവിനോട് ഉടൻതന്നെ ഉദ്യോഗം രാജിവെച്ചു പൊയ്ക്കൊള്ളു
വാൻ കല്പിക്കയും ചെയ്തു. അതനുസരിച്ച് 1020-ൽ റഡ്ഡിറാവു ദി
വാനുദ്യോഗത്തിൽ നിന്നു പിരിഞ്ഞു. അതിനുശേഷം അക്കാലത്തു അ
പ്പീൽക്കോടതിയിൽ ഒന്നാം ജഡ്ജിയായിരുന്ന ശ്രീനിവാസറാവുവി
നെ പ്രധാന ദിവാൻ പേഷ്കാരാക്കി നിയമിക്കയും ദിവാന്റെ ജോലിക്കു
റിനോക്കുവാൻ ചുമതലപ്പെടുത്തുകയും ചെയ്തു. ജനറൽ കല്ലന് അ

നിയമനവും രസിച്ചില്ല. അദ്ദേഹം ഭരണകാൎയ്യങ്ങളിലെല്ലാം വീണ്ടും വേണ്ടാതെ പ്രവേശിച്ച് ഒന്നും ശരിയായി നടത്താനയക്കാതെയിരുന്നു. റസിഡണ്ടിന്റെ അവക ഉപദ്രവങ്ങൾ കൊണ്ടും, മഹാരാജാവ് രാജ്യഭരണകാൎയ്യങ്ങളിൽ വിരക്തനായിരുന്നതൊന്നിലും പ്രവേശിക്കാതിരുന്നതുകൊണ്ടും ദിവാൻ ശ്രീനിവാസരാവുവിന് ഭരണം നടത്തിക്കൊണ്ടു പോകുന്നതിൽ വളരെ പ്രയാസം നേരിട്ടു. അതിനും പുറമെ കുറച്ചു കാലമായിട്ടുണ്ടായിരുന്ന ഭരണക്കുഴപ്പങ്ങൾ കാരണം സൎക്കാർ കാൎയ്യങ്ങൾ മുഴുവനും പിരിയാതെ ബാക്കിയാകയും അതിനാൽ ഖജനാവിൽ പണം കുറവായിത്തീരുകയും ചെയ്തിരുന്ന അവസരത്തിലാണ് ശ്രീനിവാസരാവുവിന് ദിവാനുദ്യോഗത്തിന്റെ ചുമതല വഹിപ്പാനിടയായതും. എങ്കിലും കുറച്ചുകാലംകൊണ്ടു കുടിശ്ശികകൾ മിക്കതും പിരിപ്പാൻ അദ്ദേഹത്തിനു സാധിച്ചു. റസിഡണ്ടിന്റെ പ്രവേശംകൊണ്ടും മററും ഭരണം അതാതു സമയങ്ങളിൽ ശരിയായി നടത്തുവാൻ അദ്ദേഹത്തിന് പല പ്രതിബന്ധങ്ങൾ വീണ്ടും വീണ്ടും നേരിട്ടുകൊണ്ടുതന്നെയിരുന്നു.

### 15. കുഞ്ഞുരാവുവിനെ വീണ്ടും ഉദ്യോഗത്തിൽ നിയമിച്ചത്.

സംഗതികൾ മേൽപ്രകാരം നടന്നുകൊണ്ടിരിക്കെ കൊല്ലം 1022 വൃശ്ചികം ഒടുവിൽ ഒരു ദിവസം ഉദ്യോഗത്തിൽനിന്നു മാററി കൊല്ലത്തു താമസിപ്പിച്ചിരുന്ന കുഞ്ഞുരാവുവിനെ ആളയച്ചു വരുത്തുവാൻ മഹാരാജാവ് കല്പിച്ചു. അടിയന്തിരമായി കൊട്ടാരത്തിലേക്കു ചെല്ലുവാൻ കല്പനയായിരിക്കുന്ന വിവരം കുഞ്ഞുരാവു അറിഞ്ഞപ്പോൾ അദ്ദേഹം വല്ലാതെ പരിഭ്രമിച്ചു. തന്റെ ഏഷണിയും മററും നിമിത്തം വീണ്ടും വല്ല കുററങ്ങളും തന്റെ പേരിലുണ്ടായിത്തീൎന്നിട്ടുണ്ടോ എന്നും മററും ശങ്കിച്ച് വ്യാകുലതയോടുകൂടിയാണ് അദ്ദേഹം തിരുമുമ്പാകെ ചെല്ലുന്നത്. പക്ഷെ ഫലം നേരെ വിപരീതമായിരുന്നു. കുഞ്ഞുരാവുവിനെക്കണ്ട ഉടൻതന്നെ അദ്ദേഹത്തെ വീണ്ടും പേഷ്കാരായിട്ടു നിയമിച്ചിട്ടുള്ള നീട്ടു കൈയിൽ കൊടുത്ത് മഹാരാജാവ് വളരെ ശാന്തമായ സ്വരത്തിൽ ഇപ്രകാരം കല്പിച്ചു. "തന്റെ പ്രവൃത്തികളെല്ലാം ക്ഷമിച്ചു മാപ്പു തന്നിരിക്കുന്നു. ഇന്നുമുതൽ താൻ ജനറൽ കല്ലന്റെ ആളല്ല. നമ്മുടെ ആളാണ്. ഒരുതോത്തുകൊണ്ടു ജോലിയിൽ പ്രവേശിക്കുക. ഈ രാജ്യത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി ജോലിനോക്കുകയും ദിവാൻ ശ്രീനിവാസരാവുവിനെ ഭരണകാൎയ്യങ്ങളിൽ സഹായിക്കുകയും ചെയ്യൂ. പോകാം." ഈ കല്പന കേട്ടപ്പോൾ കുഞ്ഞുരാവുവിന് കണ്ണിൽ വെള്ളം നിറഞ്ഞു. തൊണ്ടയിടറി. പശ്ചാത്താപംകൊണ്ടു ശബ്ദം പുറപ്പെടാതായി. ഒടുവിൽ തേങ്ങിക്കരഞ്ഞുകൊണ്ട് ഇപ്രകാരം അറി

യിച്ചു. "ഞാൻ തിരുമനസ്സിലെ ആശ്രിതനും നിസ്സാരനായ അടിമ
യും ആണ്. എന്നെ കല്പിച്ചു രക്ഷിക്കണെ! രക്ഷിക്കണെ!" ഇങ്ങനെ
സ്വാമിദ്രോഹിയും കൃത്രിമക്കാരനുമായിരുന്ന കൃഷ്ണരായരുവിനെ മഹാമ
നസ്സനായ മഹാരാജാവ് ഉപകാരംകൊണ്ടു കഠിനമായി പശ്ചാത്താ
പപ്പെടുത്തി നല്ലവനാക്കിത്തീൎത്തു. ഈ സംഭവം നടന്നത് 1022
വൃശ്ചികം 27-ാംനു-യാണ്. ഇതു മഹാരാജാവ് ഒടുവിൽ ചെയ്ത ഉദ്യോ
ഗനിയമനവുമായിരുന്നു.

### 16. മഹാരാജാവിന്റെ ചരമം.

ഉഗ്രമായ വ്രതാനുഷ്ഠാനംകൊണ്ടും മറ്റും ക്രമത്തിൽ വളരെ ക്ഷീ
ണിച്ചിരുന്ന മഹാരാജാവ് കൊല്ലം 1022 ധനുമാസം 12-ാംനു- പ്രദോ
ഷമായ വ്യാഴാഴ്ച പള്ളിമെത്തയിൽ നിന്നെഴുന്നീല്പാൻ സാധിക്കാ
ത്തവിധം കിടപ്പിലായിത്തീൎന്നു. അന്നുച്ചയാകുമ്പോഴേക്കു മാൎത്താണ്ഡവൎമ്മ
എളയ തമ്പുരാനും മറ്റും മഹാരാജാവിനെ ചെന്നുകണ്ടു. രാത്രിയിൽ
പത്തുമണിയോടുകൂടി വളരെക്കുറച്ചുമാത്രം ആഹാരം കഴിച്ച് മഹാരാ
ജാവ് ഉറങ്ങാതെ കിടന്നു. പിന്നെ അധികം കഴിയുന്നതിനുമുമ്പിൽ
തന്നെ അവിടുത്തെ പുണ്യാത്മാവ് ഈ പ്രപഞ്ചം വിടുകയും ചെയ്തു.

ഈ സ്വാതിതിരുനാൾ രാമവൎമ്മമഹാരാജാവ് അസാധാരണ
നായ ഒരു മഹാപുരുഷനായിരുന്നു. ജനങ്ങൾ അവിടുത്തെ ഈശ്വ
രകലയുള്ള അവതാരപുരുഷന്റെ നിലയിലാണു ഗണിച്ചു വന്നത്.
പതിനെട്ടു സംവത്സരംമാത്രമേ അവിടുന്നു രാജ്യം ഭരിച്ചുള്ളു എങ്കിലും
ഒരു നാലുതലമുറകൊണ്ടു സാധിക്കാവുന്ന ഭരണപരിഷ്കാരങ്ങൾ അവി
ടുന്ന് ചെയ്തിട്ടുണ്ട്. രാജ്യഭരണത്തിൽ ഇപ്പോൾകാണുന്ന ഏൎപ്പാടു
കൾ മിക്കതിന്റെയും സ്ഥാപകൻ ഈ മഹാരാജാവാണ്. സാഹിത്യ
ത്തിലും സംഗീതത്തിലും അതിനിപുണനായിരുന്ന അവിടുന്ന് സം
സ്കൃതത്തിലും മലയാളത്തിലും തെലുങ്ക്, കൎണ്ണാടകം, ഹിന്ദുസ്ഥാനി,
മഹാരാഷ്ട്രം എന്നീ ഭാഷകളിലുമായി അനവധി കൃതികൾ നിൎമ്മിച്ചി
ട്ടുണ്ട്. ഭക്തിമഞ്ജരി, അജാമിളോപാഖ്യാനം, കുചേലോപാഖ്യാനം,
അംബരീഷചരിതം, പത്മനാഭശതകം, സ്യാനന്ദൂരപുരപ്രബന്ധം, ഉത്സ
വപ്രബന്ധം നവരാത്രികീൎത്തനം മുതലായ അസംഖ്യം കീൎത്തനങ്ങൾ
വൎണ്ണങ്ങൾ ഇങ്ങനെ വലുതും ചെറുതുമായി അവിടുന്നു നിൎമ്മിച്ചിട്ടുള്ള
ഗ്രന്ഥങ്ങൾ അനേകമാണ്. സാക്ഷാൽ ശ്രീശങ്കരാചാൎയ്യരെ ഒഴി
ച്ചാൽ ഇത്രയും ചുരുങ്ങിയ കാലത്തിനുള്ളിൽ ഇത്രയധികം ഗ്രന്ഥങ്ങൾ
നിൎമ്മിച്ചിട്ടുള്ള മറ്റൊരു കവി ഉണ്ടായിട്ടുണ്ടോ എന്നതന്നെ സംശയ
മാണ്. അതുതന്നെയും ഉൽകൃഷ്ടമായ വിധത്തിൽ രാജ്യഭരണം നട
ത്തിക്കൊണ്ടിരിക്കുന്നതിനിടയിലാണ് അവിടുന്ന് നിൎമ്മിച്ചിട്ടുള്ളത്.

സംഗീതത്തെപ്പററിയെടത്തോളമാകട്ടെ ത്യാഗരാജസ്വാമി, മുത്തുസ്വാമിദീക്ഷിതർ എന്നിവരെപ്പോലെ കീർത്തനങ്ങൾക്ക് ഒരു പ്രത്യേക പ്രസ്ഥാനംതന്നെ ഏർപ്പെടുത്തീട്ടുള്ള മഹാനാണ് ഈ മഹാരാജാവ്. അവിടുന്ന് നിർമ്മിച്ചിട്ടുള്ള കീർത്തനങ്ങൾ, വർണ്ണങ്ങൾ, പദങ്ങൾ മുതലായത് കേരളത്തിൽ മുഴുവനും പരമ്പരയായി അഭ്യസിച്ചും പാടിയും വരുന്നതെന്നു മാത്രമല്ല തെലുങ്ക് മുതലായ രാജ്യങ്ങളിലും അവ വളരെ പ്രസിദ്ധങ്ങളാണ്. ഈ ലോകത്തിൽ സംഗീതവിദ്യയുള്ളെടത്തോളംകാലം മഹാത്മാവായ ഈ തിരുമനസ്സിലെ യശസ്സ് നിലനിൽക്കുന്നതാണെന്നുള്ളതിനു സംശയമില്ല. അവിടുന്ന് സാഹിത്യത്തിലും സംഗീതത്തിലും അതിവിദഗ്ദ്ധന്മാരായ പലരേയും കുംഭകോണം, തഞ്ചാവൂർ മുതലായ പരദേശങ്ങളിൽ നിന്നും കേരളത്തിൽ നിന്നും വരുത്തി രാജധാനിയിൽ താമസിപ്പിക്കയും പ്രോത്സാഹിപ്പിക്കയും ചെയ്തിരുന്നു. നാട്യവിദ്യയേയും അവിടുന്ന് വളരെ പ്രോത്സാഹിപ്പിക്കയും പരിഷ്കരിക്കയും ചെയ്തിട്ടുണ്ട്. അതിനുംപുറമെ പലതരം ജാലവിദ്യക്കാർ, ഗുസ്തിക്കാർ, [illegible] മുതലായവരേയും ദൂരദേശങ്ങളിൽനിന്നും വരുത്തി ശമ്പളം കൊടുത്തു താമസിപ്പിച്ചിരുന്നു. ജപ്പാൻ, അറേബി, ചീനം, തുർക്കി മുതലായ രാജ്യക്കാരുംകൂടി ഈ കൂട്ടത്തിലുണ്ടായിരുന്നതായിക്കാണുന്നുണ്ട്.

17. രാജകുടുംബസ്ഥിതി.

ഇക്കാലത്ത് രാജകുടുംബത്തിൽ മാർത്താണ്ഡവർമ്മ ഇളയ രാജാവും, രാജ്യഭരണം കഴിഞ്ഞ റാണി പാർവ്വതീബായിയും, റാണിലക്ഷ്മീബായിയുടെ പുത്രന്മാരായി നാലു രാജകുമാരന്മാരും ഒരു റാണിയുമാണ് ഉണ്ടായിരുന്നത്. റാണി ലക്ഷ്മീബായി കൊല്ലം 1012-ൽ നാടുനീങ്ങിയിരുന്നു. രാജകുമാരന്മാരിൽ ഒന്നാമത്തെയും മൂന്നാമത്തെയും ആളുകൾ ബുദ്ധിക്കുറെ മന്ദതയുള്ളവരുമായിരുന്നു.

—:0●0:—

## ഒമ്പതാം പ്രകരണം.

### ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മ മഹാരാജാവ്.

കൊല്ലം 1022—1036.

1. മഹാരാജാവിന്റെ സ്വഭാവഗുണം

ഉത്രംതിരുനാൾ മാർത്താണ്ഡവർമ്മമഹാരാജാവ് കൊല്ലം 1022-കുംഭമാസം 16-ാംനു മുതൽ സിംഹാസനാരോഹണം ചെയ്തു രാജ്യഭരണം നടത്തിത്തുടങ്ങി. അവിടേക്ക് അപ്പോൾ 32 തിരുവയസ്സു പ്രാ

### 4. മാധവരായരുവിനെ കൊട്ടാരം ട്യൂട്ടരാക്കിയതു്.

ആയില്യംതിരുനാൾ, വിശാഖം തിരുനാൾ ഈ രാജകുമാരന്മാരുടെ വിദ്യാഭ്യാസത്തിൽ മഹാരാജാവു് പ്രത്യേകം ശ്രദ്ധപതിപ്പിച്ചിരുന്നു. ആ രാജകുമാരന്മാരെ ഇംഗ്ലീഷു പഠിപ്പിക്കാൻ ആദ്യത്തിൽ സുബ്ബരായരുവിനെയും, പിന്നെ ശങ്കരമേനോൻ പ്രഭൃതികളെയുമാണു നിയമിച്ചിരുന്നതു്. ആ സംഗതിയിൽ കുറഞ്ഞു നിഷ്കർഷിക്കേണമെന്നു കരുതി അക്കാലത്തു് മദിരാശി ഹൈസ്കൂളിൽ പഠിച്ചിരുന്നവരിൽ വെച്ചു് വളരെസ്സമർത്ഥനെന്നു പേരെടുത്ത ആളായ ടി. മാധവരായരുവിനെ വരുത്തി കൊട്ടാരത്തെ 1025 ചിങ്ങത്തിൽ രാജകുമാരന്മാരുടെ ട്യൂട്ടരായി നിയമിച്ചു. അദ്ദേഹം മൂന്നു മുക്കാൽക്കൊല്ലത്തോളം അതായതു് 1028 മകരം വരെ ആ ജോലിയിലിരുന്നിട്ടുണ്ടു്.

### 5. ലണ്ടൻപ്രദർശനവും തിരുവിതാംകൂറും.

കൊല്ലം 1026-നു് ക്രിസ്തുവർഷം 1851-ൽ ലണ്ടനിൽ വെച്ചു് ഒരു പ്രദർശനം നടത്തുകയുണ്ടായി. അതിനു തിരുവിതാംകൂറിൽ നിന്നും പല സാധനങ്ങളും അയച്ചിരുന്ന കൂട്ടത്തിൽ അനേകതരം കൊത്തുപണികളുള്ളതും വളരെ വിശേഷപ്പെട്ടതുമായ ഒരു ദന്തസിംഹാസനവും കൂടി അയച്ചിട്ടുണ്ടായിരുന്നു. ആ സിംഹാസനം കണ്ടു് യൂറോപ്പിലുള്ള ജനങ്ങൾ വളരെ അത്ഭുതപ്പെടുകയും അതിനെപ്പറ്റി പുകഴ്ത്തിക്കൊണ്ടു വർത്തമാനപത്രങ്ങളിലും മറ്റും എഴുതുകയുംചെയ്തു. മഹാരാജാവതിനെത്തു് സന്തോഷിക്കയും ആ സിംഹാസനം വിക്ടോറിയാമഹാരാജ്ഞിക്കു സമ്മാനമായി കൊടുപ്പാൻ കല്പിക്കയും ചെയ്തു. മഹാരാജ്ഞി വളരെസ്സന്തോഷിച്ചും തിരുവിതാംകൂറിലെ ശില്പപ്പണിയുടെ വിശേഷത്തെ അഭിനന്ദിച്ചും മഹാരാജാവിനു് കൈയ്യെഴുത്തയക്കയും ചെയ്തു.

### 6. രാജ്യത്തിൽ ക്ഷാമം ബാധിച്ചതു്.

കൊല്ലം 1029-മാണ്ടിൽ വെള്ളപ്പൊക്കം കലശലായുണ്ടായതു നിമിത്തം വടക്കൻ തിരുവിതാംകൂറിലും, മഴയില്ലാത്തതു നിമിത്തം തെക്കൻ തിരുവിതാംകൂറിലും കൃഷിപ്പിഴ വന്നതിനാൽ രാജ്യത്തിൽ ആകപ്പാടെ വലിയ ക്ഷാമബാധ നേരിട്ടു. സർക്കാർ കരം പിരിക്കേണ്ടുവാൻ നിവൃത്തിയില്ലാതായതിനാൽ അതു മിക്കതും ഇളവുചെയ്തു കൊടുക്കേണ്ടതായുംവന്നു. അങ്ങിനെയിരിക്കെ ബ്രിട്ടീഷുകാർ പുകയിലക്കുത്തക നിറുത്തുകയാൽ ബ്രിട്ടീഷു കൊച്ചിവഴിക്കു് ഈ നാട്ടിൽ വ്യാജപ്പുകയില ധാരാളം വന്നുകൂടി. ഇവിടത്തെ കുത്തകച്ചരക്കുകളായ കുരുമുളകു് മുതലായതു് വ്യാജമായി ബ്രിട്ടീഷുകൊച്ചിയിലേക്കു കൊണ്ടുപോയി വിദേശങ്ങളിലേക്കു കയറ്റി അയപ്പാനും തുടങ്ങി. അതു

കൊണ്ട് അവക പ്രദേശങ്ങളിൽ സർക്കാരിലേക്കുള്ള വരവും വളരെ ചുരുങ്ങി. ദിവാൻ കൃഷ്ണരായർ പലതരത്തിലും ശ്രമിച്ചിട്ടും പണം പിരിക്കുന്ന കാര്യത്തിൽ പറയത്തക്ക ഫലമൊന്നും ഉണ്ടായില്ല. അക്കാലത്തുതന്നെ ഹരിപ്പാട്ടിലായി പെട്ടെന്നു നാട്ടുദീനമുണ്ടായതിനാൽ മഹാരാജാവിനും ജനങ്ങൾക്കും ഉപദ്രവം മാത്രമല്ല കരിച്ചുരുക്കുന്ന തിന്നാക്കാർ കൂട്ടം കുറയാത്ത ക്ഷാമവും വന്നുകൂടി. റാണിയുടെ അടിയന്തിരത്തിന് ഒന്നരലക്ഷം പണം ചെലവാക്കേണ്ടതായിരുന്നു. ആ കൂട്ടത്തെ സർക്കാരിൽ പണത്തിനു വഴിയില്ലാതായിരുന്നു. എങ്കിലും ദിവാൻ വളരെ ക്ലേശിച്ച് അടിയന്തിരം ഭംഗിയായിത്തന്നെ കഴിച്ചുകൂട്ടി.

### 7. ചില പരിഷ്കാരങ്ങൾ.

തിരുവിതാംകൂറിൽ ചേർന്ന ചെങ്കോട്ടഭാഗത്തിന്റെയും തിരുനൽവേലി ഡിസ്ട്രിക്റ്റിന്റെയും അതിരുകൾ കൊല്ലം 1027-ൽ പരിശോധിച്ചു വ്യവസ്ഥപ്പെടുത്തി.

അടിമക്കച്ചവടത്തെസ്സംബന്ധിച്ചുണ്ടാകുന്ന വ്യവഹാരങ്ങൾ ഗവർമ്മെണ്ടുദ്യോഗസ്ഥന്മാർ കോടതികളിൽ സ്വീകരിക്കരുതെന്നും മറ്റും തീർച്ചപ്പെടുത്തിക്കൊണ്ടു കമ്പനി ബ്രിട്ടീഷിന്ത്യയിൽ ഒരു നിയമം നടപ്പിൽ വരുത്തിയിട്ടുണ്ടായിരുന്നു. ചില മിഷ്യനറിമാർ തിരുവിതാംകൂറിലും ആ നിയമം നടപ്പിൽ വരുത്തുവാനപേക്ഷിച്ചുംകൊണ്ട് മഹാരാജാവിന് ഹർജികൾ അയച്ചുവന്നു. കൊല്ലം 1029 കന്നിമാസത്തിൽ ഒരു വിളംബരംമൂലം പുലയർ മുതലായവരെപ്പോലും ഏതെങ്കിലുമാവശ്യത്തിനു വിൽക്കയോ വാങ്ങുകയോ ചെയ്തുപോകരുതെന്നു നിരോധിച്ച് അടിമക്കച്ചവടത്തെ മഹാരാജാവു തിരുനിറുത്തൽചെയ്തു

ദിവാൻ കൃഷ്ണരായർക്ക് ഭരണക്ലേശം കുറയ്ക്കുന്നതിനുവേണ്ടി റസിഡണ്ടു ജനറൽ കല്ലൻ 1031 ചിങ്ങത്തിൽ ഭരണത്തെസ്സംബന്ധിച്ച് ചില പുതിയ ഏർപ്പാടുകൾ അഭിപ്രായപ്പെട്ടു. രാജ്യത്തെ മൂന്നു പ്രധാന ഭാഗങ്ങളായി തിരിച്ച് തെക്കും വടക്കും ഭാഗങ്ങൾ ഓരോ പേഷ്കാരന്മാരുടെ മേൽനോട്ടത്തിലും മധ്യഭാഗം ദിവാൻജിയുടെ മേൽനോട്ടത്തിലും ഭരണം നടത്തത്തക്കവണ്ണം വ്യവസ്ഥചെയ്യാനാണ് അഭിപ്രായപ്പെട്ടിരുന്നത്. അതുപ്രകാരം വടക്കെ ഡിവിഷനിൽ പറവൂർ, ആലങ്ങാട്, കുന്നത്തുനാട്, തൊടുപുഴ, മൂവാറ്റുപുഴ, മീനച്ചൽ, ചങ്ങനാശ്ശേരി, കോട്ടയം, ഏറ്റുമാനൂർ, വൈക്കം, ചേർത്തല എന്നീ താലൂക്കുകളും, തെക്കെ ഡിവിഷനിൽ നെയ്യാറ്റിൻകരമുതൽ തെക്കോട്ടുള്ള താലൂക്കുകളും, മധ്യഡിവിഷനിൽ ശേഷംഭാഗങ്ങളും ഉൾപ്പെട്ടിരുന്നു. റസിഡണ്ടിന്റെ ആ അഭിപ്രായമനുസരിച്ച് മഹാരാജാ

ഒ 1031 ധനുവിൽ രാമൻമേനോൻ പേഷ്കാരായി വടക്കേഡിവിഷനിലെക്കും, അദ്ദേഹത്തിൽ കൊച്ചുതമ്പുരാക്കന്മാരുടെ സ്വാധീനം പിന്നെ ഡിപ്പുട്ടി പേഷ്കാരായിരുന്ന മാധവരായരുവിനെ പേഷ്കാരാക്കി തെക്കേ ഡിവിഷനിലേക്കും നിയമിച്ചു, അവർക്ക്, റവന്യൂ, പോലീസ് എന്നീ ശാഖകളിൽ കൂടുതൽ അധികാരങ്ങളും കൊടുത്തു. തെക്കേഡിവിഷൻപേഷ്കാർക്ക് ഉപ്പും, കൃഷിക്കാരുടെ ദേവസ്വങ്ങളുടെയും മേൽവിചാരം കൊടുത്തു.

കൊല്ലം 1030-ൽ തിരുവിതാംകൂറിലെ ജനസംഖ്യയുടെ കാനേഷുമാരിക്കണക്കെടുപ്പിച്ചു. അന്നത്തെ ജനസംഖ്യ (12, 62, 647) ആയിരുന്നു.

കുറ്റംചെയ്യുന്നവരെ വിസ്തരിച്ചു ശിക്ഷിക്കുന്നതിനുവേണ്ടി കൊല്ലം 1010 മുതൽ ഏർപ്പെടുത്തിയിരുന്ന സർക്കീട്ടു കോടതികൾ 1032-ൽ നിർത്തൽചെയ്ത് ബ്രിട്ടീഷിന്ത്യയിലുള്ള മാതിരിയിൽ രണ്ടു സ്ഥലത്ത് സെഷൻ ജഡ്ജികളെ നിയമിച്ചു.

ഇംഗ്ലീഷ് വിദ്യാഭ്യാസത്തിന്റെ പ്രചാരം നാട്ടിൽ വർദ്ധിപ്പിക്കുന്നതിനായി മഹാരാജാവ് തിരുവനന്തപുരത്തെ ഇംഗ്ലീഷ് പള്ളിക്കൂടത്തിൽ പഠിപ്പിച്ചിട്ടുള്ളവർക്ക് നല്ലനല്ല ഉദ്യോഗങ്ങൾ കൊടുത്തുവന്നു. അതിനാൽ ജനങ്ങൾക്ക് ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൽ താൽപര്യം കൂടിവരികയും ചെയ്തു.

### 8. ദേവസ്വത്തിൽനിന്നു പണംവായ്പവാങ്ങിയത്.

ക്ഷാമബാധകൊണ്ടും മറ്റുമുണ്ടായ ഉപദ്രവം തീർപ്പാൻ ദിവാൻ കൃഷ്ണരായരുവിനെക്കൊണ്ടു സാധിച്ചില്ല. എന്നുമാത്രമല്ല ശ്രീനിവാസരായരുവിന്റെ ഭരണകാലത്തു ഒരു ലക്ഷത്തോളം രൂപ മിച്ചം ഖജനാവിലുണ്ടായിരുന്നതിനെപ്പറ്റി ആക്ഷേപിച്ച കൃഷ്ണരായരുവിന്റെ ഭരണത്തിൽ ഖജനാവു ശൂന്യമായിത്തീരുകയുംചെയ്തു. 1031-ൽ പല ഉദ്യോഗസ്ഥന്മാർക്കും ശമ്പളം ബാക്കികൊടുപ്പാനും ഉണ്ടായിത്തീർന്നു. ഇതെല്ലാം കണ്ടു മഹാരാജാവ് ശ്രീപത്മനാഭക്ഷേത്രത്തിൽനിന്ന് അഞ്ചുലക്ഷം രൂപ ഗവൺമെണ്ടിലേക്ക കടമായി കൊടുക്കുകയും കൊല്ലംതോറും ഒരുലക്ഷം രൂപവീതം തിരിയെ അടയ്ക്കത്തക്കവിധം ഏർപ്പാടു ചെയ്യുകയും ഉണ്ടായി. അതുകൊണ്ടു തൽക്കാലാവശ്യങ്ങൾ നിവൃത്തിപ്പാൻ സാധിച്ചുവെങ്കിലും പിന്നെയും പണത്തിനുള്ള ഞെരുക്കം തീർന്നില്ല.

### 9. നവാബിനുള്ള കപ്പം ഇംഗ്ലീഷുകാർക്കായത്.

കർണ്ണാട്ടിക്കിലെ നവാബുമായി കാർത്തികതിരുനാൾ മഹാരാജാവിന്റെ കാലത്തുണ്ടായ ഉടമ്പടിയനുസരിച്ച് 6000 രൂപയും കാ

നയും തിരുവിതാംകൂർ കപ്പം കൊടുത്തുവന്നിരുന്നത്, കൎണ്ണാട്ടിക്കിന്റെ ഭരണം നവാബിനെ മാററി ഇംഗ്ലീഷുകാർ നടത്തിവരാൻതുടങ്ങിയതു മുതൽ അവർ തിരുവിതാംകൂറിലെ കപ്പത്തിൽ അംശത്തിലൊരുഭാഗം മാത്രമേ നവാബിനു കൊടുത്തിരുന്നുള്ളു. കുറെക്കാലം അങ്ങനെ കഴിഞ്ഞു. പിന്നെ ഇംഗ്ലീഷുകാർ നവാബിന് ഒന്നും കൊടുക്കേണ്ടെന്നും വെച്ചു. കൊല്ലം 1032-ൽ ഇതിനെസ്സംബന്ധിച്ച് ഒരു പ്രത്യേക നിശ്ചയം ഇംഗ്ലീഷുകാർ നേരിട്ടുതന്നെ ചെയ്തുകൊടുക്കണമെന്ന് അവർ മഹാരാജാവിനോടാവശ്യപ്പെട്ടു. അതനുസരിച്ച് ആണ്ടുതോറും 13,319½ രൂപ തിരുവിതാംകൂറിൽനിന്ന് ഇംഗ്ലീഷുകാർ കൊടുത്തുകൊള്ളാമെന്ന മഹാരാജാവു നിശ്ചയം ചെയ്തുകൊടുക്കയും ചെയ്തു. ഈ സംഖ്യ മുമ്പു പ്രസ്താവിച്ചിട്ടുള്ള എട്ടുലക്ഷത്തിനു പുറമെയാണ്.

### 10. യൂറോപ്യന്മാരുടെ വിരോധം.

ദിവാൻ കൃഷ്ണറാവുവിന്റെ പെരുമാററങ്ങളും ചില അന്യായപ്രവൃത്തികളും മിഷ്യനറിമാരും മററുമായി തിരുവിതാംകൂറിലുള്ള ഇംഗ്ലീഷുകാർ വിരോധത്തിനു കാരണമായിത്തീർന്നു. അതുപോലെതന്നെ ചില്ലറക്കാരങ്ങൾക്കുപോലും ചെറുതരം ഉദ്യോഗസ്ഥന്മാരെ അദ്ദേഹം അടിശിക്ഷ കല്പിച്ചുവന്നിരുന്ന എല്ലാറ്റും മററും പല തുമാനങ്ങൾക്കും അദ്ദേഹത്തിന്റെ പേരിൽ വിരോധമുണ്ടാക്കിത്തീൎത്തു. ജനറൽ കല്ലന് അദ്ദേഹത്തിന്റെ മേലുള്ള വാത്സല്യം നിമിത്തം അദ്ദേഹത്തിന്റെ ഏതുതരം പ്രവൃത്തിയും സമ്മതമായിട്ടു തോന്നിയുമുള്ളൂ. ഇങ്ങനെ ദിവാൻ കൃഷ്ണറാവുവിനു ശത്രുക്കളും അദ്ദേഹത്തിന്റെ പ്രവൃത്തികളിൽ വിമർശകന്മാരും ക്രമത്തിൽ കൂടിക്കൂടി വന്നു. യൂറോപ്യന്മാർ മതിരാശിയിലും മററുമുള്ള പത്രങ്ങളിൽ ദിവാനെയും റസിഡണ്ടിനെയും തിരുവിതാംകൂർ ഭരണരീതിയെയും കഠിനമായി ആക്ഷേപിച്ചുകൊണ്ടുള്ള ലേഖനങ്ങൾ തുടരെത്തുടരെ എഴുതി വരാൻതുടങ്ങി. മിഷ്യനറിമാരും മററും ഗവർണർക്കും ചില ഹർജികളും അയച്ചു. ക്രിസ്തുമതത്തിൽച്ചേർന്നവരെ തിരുവിതാംകൂർ ഗവൺമെണ്ട് ഉപദ്രവിക്കുന്നുവെന്നും, ഉദ്യോഗസ്ഥന്മാർ മിക്കതും കൈക്കൂലിക്കാരായിത്തീർന്നിരിക്കുന്നുവെന്നും, പോലീസ്സുകാർ പല അക്രമങ്ങളും നടത്തിവരുന്നുവെന്നും, ദിവാനുവേണ്ടി റസിഡണ്ട് ഇതിനെല്ലാം സഹായിക്കുന്നുവെന്നും ഉദ്യോഗസ്ഥന്മാർക്ക് ശമ്പളം ശരിയായികൊടുത്തുവരുന്നില്ലെന്നും, പണം വേണ്ടതുപോലെ പിരിക്കുന്നില്ലെന്നും, കുരുമുളക മുതലായതിനുള്ള കുത്തകകൾകാരണം നാട്ടിൽ കഷ്ടപ്പാടുകൾ പലതരത്തിലും വർദ്ധിച്ചുവരുന്നുവെന്നും മററുമായിരുന്നു അവരുടെ

ആക്ഷേപത്തിന്റെ ചുരുക്കം. അവക പത്രലേഖനങ്ങളിലും ഹറി
ജികളിലും പ്രസ്താവിച്ചിട്ടുള്ള സംഗതികളുടെ സൂക്ഷ്മം അന്വേഷി
ച്ചു റിപ്പോർട്ടു ചെയ്യണമെന്നു മദിരാശി ഗവർമ്മെണ്ടു റസിഡണ്ടിനോടാ
വശ്യപ്പെട്ടു. റസിഡണ്ടാകട്ടെ ആക്ഷേപങ്ങൾ മു[illegible]ളുവാ
ണെന്നും ഓരോ സ്വാർത്ഥം നടക്കാത്തതിനാൽ ഓരോരുത്തർ എഴുതി
വിടുന്നതാണെന്നും റിപ്പോർട്ടും ചെയ്തു. യൂറോപ്യൻ മിഷനറിമാർ
വീണ്ടും പരാതികൾ ഗവർണർക്കെഴുതിയയച്ചു. പൊതുജനങ്ങളിൽ
ചിലരും ചില ഹർജികൾ അയച്ചുവന്നു. ഗവർണർക്ക് റസിഡണ്ടി
ന്റെ റിപ്പോർട്ടിൽ വിശ്വാസമുണ്ടായില്ല. അദ്ദേഹം ഗവർണർ ജന
റാളെ സംഗതികളെല്ലാം ധരിപ്പിച്ചു. അതിനെപ്പറ്റി വിചാരണ
നടത്തുവാൻ ഒരു കമ്മീഷനെ ഏർപ്പെടുത്തണമെന്നഭിപ്രായപ്പെടുക
യും ചെയ്തു. ഗവർണർ ജനറാളാകട്ടെ ഈ സംഗതിയിൽ ഒരു ക
മ്മീഷനെ ഏർപ്പെടുത്തേണ്ട ആവശ്യമില്ലെന്നും തിരുവിതാംകൂറുമായു
ള്ള ഉടമ്പടിയനുസരിച്ചു മഹാരാജാവിന് എഴുതിയയച്ചാൽ മതിയെ
ന്നും ആസ് മറുപടി അയച്ചു. അതനുസരിച്ചു മദിരാശി ഗവർ
ണർ മഹാരാജാവിന് കത്തെഴുതി. ആ എഴുത്തിൽ തിരുവിതാംകൂ
റിലെ ഭരണത്തെപ്പറ്റി പല ആക്ഷേപങ്ങളും കാണുന്നുവെന്നും, നീ
തിപരിപാലനം ശരിയായി നടക്കുന്നില്ലെന്നും, ജനങ്ങളെ അന്യായ
മായി ഉപദ്രവിക്കുന്നുവെന്നും, ഉദ്യോഗസ്ഥന്മാർക്ക് ശമ്പളം മുറയ്ക്കു കൊ
ടുക്കുവാറില്ലെന്നറിയുന്നുവെന്നും, കുരുമുളക് മുതലായതിനാലുള്ള കുത്ത
ക നിമിത്തവും പല കഷ്ടങ്ങൾ നേരിടുന്നുണ്ടെന്നും, അവയെല്ലാം
പരിഹരിപ്പാൻവേണ്ട ഏർപ്പാടുകൾ ഉടൻതന്നെ ചെയ്യേണ്ടതാണെ
ന്നും, അല്ലെങ്കിൽ വൈഷമ്യമായിത്തീരുമെന്നും മറ്റും പ്രസ്താവി
ച്ചിരുന്നു. ഇങ്ങനെ എഴുത്തു വന്നതോടുകൂടി തിരുവിതാംകൂർ രാ
ജ്യം ബ്രിട്ടീഷ് ഗവർമ്മെണ്ടിലേക്ക് ചേർക്കാൻ തുടങ്ങുന്നുവെന്ന് ഒരു
ശ്രുതിയും നാട്ടിൽ പരന്നു തുടങ്ങി. ഗവർണരുടെ ആ എഴുത്തു കി
ട്ടിയപ്പോൾ മഹാരാജാവിനു വളരെ പശ്ചാത്താപമുണ്ടായി. എങ്കിലും
ഒട്ടും അധൈര്യപ്പെടാതെ ആയില്യം തിരുനാൾ എളയരാജാവിനെയും
മാധവറാവുവിനെയും ദിവാനെയും മറ്റും അളയച്ചു വരുത്തി ആ
ലോചിച്ച് ആ എഴുത്തിനു തക്കതായ ഒരു മറുപടി അയച്ചു. അതിൽ
രാജ്യഭരണത്തെ സംബന്ധിച്ച ചില ന്യൂനതകൾ വന്നു കൂടീട്ടു
ണ്ടെന്നുള്ളതു വാസ്തവമാണെന്നും, എന്നാൽ യൂറോപ്യന്മാരുടെയും
മറ്റും ആക്ഷേപങ്ങളിൽ കാണുന്നതുപോലെ യാതൊന്നുമില്ലെന്നും, രാജ്യ
ത്തിൽ ക്ഷാമം ബാധിച്ചിരുന്നതിനാലും പണത്തിനു കുറച്ചു ഞെരുക്കം വ
ന്നതിനാൽ ഉദ്യോഗസ്ഥന്മാരുടെ ശമ്പളം എത്താനും കുടിശ്ശികയായ
താണെന്നും, അതിനു തൽക്കാലം അഞ്ചുലക്ഷം രൂപ കടം വാങ്ങി മി

ക്കളും തീർത്തിട്ടുണ്ടെന്നും, കുത്തകനിമിത്തമുള്ള കുഴപ്പങ്ങളും മററും മഹാരാജാവറിഞ്ഞിട്ടുണ്ടെന്നും, എന്നാൽ ഉടൻതന്നെ കുത്തകകൾ നിൎത്തുന്നതു പണത്തിന്റെ ക്ഷാമം നേരിട്ട ഇപ്പോഴത്തെ സ്ഥിതിക്കു യുക്തമായിട്ടുള്ളതല്ലെന്നും രാജ്യത്തിലെ ചെലവു ചുരുക്കി പണം വൎദ്ധിപ്പിക്കാൻ വേണ്ട പരിഷ്കാരങ്ങൾ ചെയ്തുവരുന്നുണ്ടെന്നും, ബ്രിട്ടീഷുഗവൎമ്മെണ്ടിന്റെ പ്രതിനിധിയായ റസിഡണ്ടുമായി ആലോചിച്ചാണ് രാജ്യഭരണം നടത്തിവരുന്നതെന്നും മററും നല്ലവണ്ണം വിവരിച്ചു പ്രസ്താവിച്ചിട്ടുണ്ട്.

### 11. മാവേലിക്കര നിന്നു ദത്തു.

രാജകുടുംബത്തിലെ ഒരേ ഒരു പെൺവഴിതമ്പുരാനായിരുന്ന റാണി ലക്ഷ്മീഭായി 1033 കന്നി 11-ാംനു മൂലംതിരുനാൾ കൊച്ചുതമ്പുരാനെ പ്രസവിച്ചതിനുശേഷം ആ കന്നി 22-ാംനു നാടുനീങ്ങി. അപ്പോൾ അവിടേയ്ക്കു 28 വയസ്സു മാത്രമേ പ്രായമായിരുന്നുള്ളൂ. അവിടുന്നു നാടുനീങ്ങിയതോടുകൂടി രാജകുടുംബത്തിൽ സ്ത്രീസന്താനമില്ലാതായിത്തീൎന്നതിനാൽ മഹാരാജാവു മാവേലിക്കര കൊട്ടാരത്തിൽനിന്നു രണ്ടു തമ്പുരാട്ടിമാരെ ദത്തെടുക്കുവാൻ തീൎച്ചപ്പെടുത്തുകയും അതിനു ബ്രിട്ടീഷുഗവൎമ്മെണ്ടിന്റെ അനുവാദം വാങ്ങുകയും ചെയ്തു. അതനുസരിച്ച് 1033 മകരം 14-ാംനു രണ്ടു കൊച്ചുതമ്പുരാട്ടിമാരെ ദത്തെടുത്തു. ആക്കാലത്ത് ഈ രണ്ടുതമ്പുരാട്ടിമാരിൽ മൂത്തയാൾക്കു 8 വയസ്സും, മററ ആൾക്കു 6 വയസ്സും പ്രായമാണ് ആയിരുന്നതു്. ഈ ദത്ത് മാവേലിക്കര കൊട്ടാരത്തിൽ നിന്നുള്ള രണ്ടാമത്തെ ദത്തുമാകുന്നു.

### 12. ദിവാൻ കൃഷ്ണരായരുവിന്റെ മരണം.

കൊല്ലം 1033 വൃശ്ചികം ധനു മാസങ്ങളിൽ മുറജപം അടിയന്തിരം നടത്തേണ്ടതുണ്ടായിരുന്നു. അതിനു വളരെപ്പണം ചെലവു ചെയ്യേണ്ടതുമുണ്ടായിരുന്നു. ശമ്പളക്കുടിശ്ശികകൾ അത്യാവശ്യം കൊടുത്തുതീൎക്കുന്നതിനും മുറജപത്തിനും വേണ്ട പണം ശേഖരിപ്പാൻ ദിവാൻ കൃഷ്ണരായരുവിനു വളരെക്ലേശം സഹിക്കേണ്ടിവന്നു. അദ്ദേഹം അതു ശേഖരിക്കയുംചെയ്തു. എന്നാൽ ആ അത്യദ്ധ്വാനത്തിന്റെ ഫലമായി അധികം താമസിക്കാതെ അദ്ദേഹം രോഗം ബാധിച്ചു കിടപ്പിലായിപ്പോയി. ആ ധനുമാസം അന്ത്യത്തിൽ അദ്ദേഹം മരിക്കയും ചെയ്തു. കൃഷ്ണരായരുവിനു എത്ര ന്യൂനതയുണ്ടായിരുന്നുവെങ്കിലും അദ്ദേഹം വലിയ ധാൎമ്മികനും സ്വാതിതിരുനാൾ മഹാരാജാവിന്റെ അന്ത്യകാലത്തുണ്ടായ സംഭവംമുതൽ രാജകുടുംബത്തോടു കൂറുള്ള ആളുമായിരുന്നു. മാസത്തിൽ 2000 രൂപ ശമ്പളത്തിൽ 11 കൊല്ലത്തോളം ദിവാനുദ്യോഗത്തിലിരുന്നിട്ടും മരിക്കുന്ന സമയത്തു 40,000

രൂപ മാത്രമെ അദ്ദേഹത്തിന്നു സ്വത്തുണ്ടായിരുന്നുള്ളു. ദിവാന്റെ വാസസ്ഥലമായ കുഞ്ഞുവിലാസത്തിൽ വെച്ച് ദിവസംതോറും അനാഥി ജനങ്ങൾക്ക് അദ്ദേഹം ഭക്ഷണം കൊടുത്തുവന്നിരുന്നു. അദ്ദേഹം ദീനംപിടിച്ചുകിടക്കുന്നകാലത്ത് ഒരുദിവസം മഹാരാജാവ് അദ്ദേഹത്തെക്കാണ്മാൻ എഴുന്നള്ളിയിരുന്നു. ആ അവസരത്തിൽ താൻ അറിഞ്ഞും അറിയാതെയും ചെയ്തുപോയിട്ടുള്ള സകല പിഴകളും തിരുമനസ്സുകൊണ്ടു ക്ഷമിക്കണമെന്ന് അദ്ദേഹം മഹാരാജാവിനോടപേക്ഷിച്ചു. മഹാരാജാവ് അദ്ദേഹത്തെ കരുണാപൂർവ്വം സമാധാനപ്പെടുത്തുകയും ചെയ്തു.

13. ദിവാൻ മാധവരാവു

കുഞ്ഞുരാവുവിന്റെ മരണശേഷം ആരെയാണ് പിന്നെ ദിവാനുദ്യോഗത്തിൽ നിയമിക്കേണ്ടതെന്ന കാര്യത്തിൽ അല്പം സംശയമുണ്ടായി. രണ്ടു ദിവാൻപേഷ്കാരന്മാരുള്ളതിൽ വടക്കേഡിവിഷൻപേഷ്കാരായ രാമൻമേനവന് സർവീസ്സും റവന്യൂ മുതലായ വകുപ്പുകളിൽ പരിചയവും വിവരവും അധികമുണ്ടായിരുന്നു. തെക്കേഡിവിഷൻപേഷ്കാരായ മാധവരാവുവിന് ഇംഗ്ലീഷുഭാഷയിൽ അറിവും പരീക്ഷാവിജയവും ഓജസ്സും പ്രാപ്തിയും അധികമുണ്ടായിരുന്നു. മഹാരാജാവ് അയില്യംതിരുനാൾ ഇളയരാജാവുമായി ആലോചിച്ച് മാധവരാവുവിനെത്തന്നെ ദിവാനാക്കുവാൻ തീർച്ചപ്പെടുത്തി. രാമൻമേനവന് ഏറെക്കാലം സർവീസ്സും പരിചയവും കുറഞ്ഞ മാധവരാവുവിന്റെ കീഴിലിരിക്കുന്നതിന്നു വൈമനസ്യമുണ്ടായേക്കാമെന്നു കരുതി അദ്ദേഹത്തെ ന്യായമായ പെൻഷൻ കൊടുത്തു പിരിക്കുന്നതിനും നിശ്ചയിച്ചു. അതുപ്രകാരം 1033 മകരം 2-ാംനു മാധവരാവുവിനെ ആക്ടിങ്ങ്ദിവാനായി നിയമിക്കയും ചെയ്തു. അക്കാലത്ത് അദ്ദേഹത്തിന്ന് 30 വയസ്സുമാത്രമേ പ്രായമായിരുന്നുള്ളു. അദ്ദേഹം 14 കൊല്ലത്തോളം ദിവാനായിരുന്നിട്ടുണ്ട്. അദ്ദേഹത്തിന്റെ ഭരണം വളരെ ഉൽകൃഷ്ടമായിരുന്നു.

14. മതിരാശി ഗവർണരുടെ വരവ്.

അക്കാലത്തെ മതിരാശിഗവർണരായിരുന്ന ഹാരിസ്സ് പ്രഭു മഹാരാജാവിന്റെ ക്ഷണമനുസരിച്ച് 1034 വൃശ്ചികമാസം 16-ാംനു-തിരുവിതാംകൂറിൽവന്നു. നാലുദിവസത്തോളം ഇവിടെത്താമസിക്കയും ചെയ്തു. തിരുവിതാംകൂർ രാജ്യഭരണത്തെപ്പറ്റി അതുവരെ നല്ല അഭിപ്രായമില്ലാതിരുന്ന ഗവർണർ രാജ്യസ്ഥിതിയും അക്കാലത്തെ സ്ഥിരം ദിവാനാക്കിയിരുന്ന മാധവരാവുവിന്റെ ഭരണസാമർത്ഥ്യവും മറ്റും കണ്ടു സന്തോഷിച്ചു. അതോടുകൂടി മുമ്പുണ്ടായിരുന്ന അഭിപ്രായവും

തിരെ മാറി. മഹാരാജാവിനെയും ദിവാനെയും അദ്ദേഹം വളരെ അഭിനന്ദിച്ചു.

### 15. ചാന്നാർ ലഹള.

കൊല്ലം 1034 ധനുമാസത്തിൽ തെക്കൻ തിരുവിതാംകൂറിൽ ഹിന്തുക്കളും ക്രിസ്തുമതത്തിൽച്ചേൎന്ന ചാന്നാന്മാരും തമ്മിൽ ഒരു ലഹളയുണ്ടായി. മിഷ്യൻ പാതിരിമാരുടെ പ്രേരണവഴിക്കു ക്രിസ്തുമതക്കാരായിത്തീൎന്ന ചാന്ന സ്ത്രീകളുടെ വസ്ത്രധാരണരീതിയാണ് ആ ലഹളയുണ്ടാക്കിത്തീൎത്തത്. ആ സ്ത്രീകൾ ഉയൎന്നജാതി ഹിന്തുസ്ത്രീകളെപ്പോലെ മേൽമുണ്ടും ജാക്കററും മററും ധരിച്ചുതുടങ്ങി. ചാന്നാത്തികൾ തങ്ങളുടെ സ്ത്രീകളെപ്പോലെ വസ്ത്രധാരണം ചെയ്യുന്നത് തങ്ങൾക്കുള്ള ജാതിമേല്ക്കോയ്മയ്ക്കു അപമാനകരമാണെന്നു ഹിന്തുക്കളും കരുതിത്തുടങ്ങി. കേണൽ മൺറോയിന്റെ കാലത്തു ക്രിസ്തുമതക്കാരികളായിത്തീൎന്ന ചാന്നാർസ്ത്രീകൾക്കു സുറിയാനി സ്ത്രീകളെപ്പോലെ ഒരു കുപ്പായം ധരിച്ചുകൊള്ളുവാൻ അനുവാദമുണ്ടായിരുന്നു. അതിനുപുറമെ ധരിക്കുന്ന ഒരു മേൽമുണ്ട് തങ്ങളെ അവമാനിക്കയാണെന്നാണ് ഹിന്തുക്കൾ തെററിദ്ധരിച്ചത്. അടിപിടിയും കൊള്ളക്കൂട്ടവുംകൂടി ലഹളയും തുടങ്ങി. ഹിന്തുപ്രധാനികൾ ചാന്നാന്മാരെ വളരെ ഉപദ്രവിച്ചു. ആ വർത്തമാനം അറിഞ്ഞ ഉടനെ ദിവാൻ മാധവരായർ ആ സ്ഥലങ്ങളിലെത്തുകയും ലഹള ശമിപ്പിക്കയും ഇരുകക്ഷികളെയും സമാധാനപ്പെടുത്തുകയും ചെയ്തു. പിന്നെ 1034 കൎക്കടകം 12-ാംനു- ഈ കാൎയ്യത്തെപ്പററി ഒരു തിരുവെഴുത്തു വിളംബരവും പ്രസിദ്ധപ്പെടുത്തി. ആ വിളംബരത്തിൽ ചാന്നാർ സ്ത്രീകൾക്ക് ഇഷ്ടംപോലെ മേൽമുണ്ടു ധരിപ്പാൻ യാതൊരു വിരോധവുമില്ലെന്നും എന്നാൽ അവർ ഉയൎന്നജാതി സ്ത്രീകളുടെ വസ്ത്രധാരണരീതിയെത്തന്നെ ശരിയായി അനുകരിക്കരുതെന്നും എന്തെങ്കിലും ഒരു ചെറിയ വ്യത്യാസം ഉണ്ടായിരിക്കേണ്ടതാണെന്നും പ്രസ്താവിച്ചിട്ടുണ്ട്.

### 16. ജനറൽകല്ലൻ ഉദ്യോഗം ഒഴിഞ്ഞതു്.

റസിഡണ്ടു ജനറൽ കല്ലൻ 1035 കുംഭത്തിൽ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു. അദ്ദേഹം 2. സംവത്സരത്തോളംകാലം റസിഡണ്ടായി തിരുവിതാംകൂറിൽത്താമസിച്ചിട്ടുണ്ട്. ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതിനുശേഷവും സീമയ്ക്കുപോകാതെ ആലപ്പുഴെത്താമസിപ്പാനാണ് അദ്ദേഹം തീൎച്ചപ്പെടുത്തിയത്. ആലപ്പുഴെവെച്ച് 1037-ൽ മരിക്കയും ചെയ്തു. ജനറൽ കല്ലൻ ഉദ്യോഗം ഒഴിഞ്ഞപ്പോൾ മിസ്റ്റർ മാൾട്ടുബി എന്ന ആളാണ് റസിഡണ്ടായി വന്നത്.

### 17. വിക്ടോറിയാ മഹാരാജ്ഞിയുടെ സമ്മാനം.

ലണ്ടനിലെ പ്രദർശനത്തിന്നയച്ച ദന്തസിംഹാസനം മഹാരാജാവ് വിക്ടോറിയാ മഹാരാജ്ഞിക്കു സമ്മാനമായി നൽകിയതിലുള്ള സന്തോഷത്താൽ ആ മഹാരാജ്ഞി മഹാരാജാവിന്നു ഒരു സമ്മാനം അയച്ചുകൊടുത്തു. അത് വിശേഷപ്പെട്ട രത്നങ്ങൾ പതിച്ചു കൊളുത്തുകളുള്ളതും ഒരു വശത്തു മഹാരാജാവിന്റെയും മറുവശത്തു മഹാരാജ്ഞിയുടെയും നാമാക്ഷരങ്ങൾ കൊത്തീട്ടുള്ള സ്വർണ്ണഫലകം മധ്യത്തിൽ വെച്ചിട്ടുള്ളതും പലതരം തങ്കവേലകളുള്ളതുമായ ഒരു അരപ്പട്ടയായിരുന്നു. ദിവാൻ മാധവറാവു അഭിപ്രായപ്പെട്ടതനുസരിച്ച് 1035 മേടത്തിൽ ഒരു കൂടിക്കാഴ്ച നടത്തി അവിടെ വെച്ചാണ് മഹാരാജാവ് ഈ സമ്മാനം സ്വീകരിച്ചത്. ഈ സമ്മാനത്തിന്റെ സ്മാരകമായി തിരുവനന്തപുരം മുതൽ തെക്കോട്ട് ഒരു തോടുവെട്ടിപ്പാൻ നിശ്ചയിക്കയും മിസ്റ്റർ പോളിർസ് എന്ന യൂറോപ്യനെ ഇഞ്ചിനീയർ ഡിപ്പാർട്ടുമെന്റിന്റെ മേലധികാരിയാക്കി നിയമിച്ച് ഉടൻ തന്നെ തോടിന്റെ പണി തുടങ്ങുകയും ചെയ്തു. ആ തോടിന്ന് അനന്തവിക്ടോറിയാ മാർത്താണ്ഡൻതോട് എന്ന് ഒരു നാമധേയമിട്ടു.

### 18. ചില പ്രധാനസംഭവങ്ങൾ.

അന്നത്തെ രണ്ടുറാണികളിൽ മൂത്തറാണിയായ ലക്ഷ്മീബായി ആറ്റിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പള്ളിക്കെട്ട് 1034-മേടമാസത്തിൽ ആഘോഷമായി നടത്തി. അവരുടെ ഭർത്താവ് അന്നത്തെ വലിയ വിദ്വാനും കേരളഭാഷാപോഷകനും കേരളകാളിദാസൻ എന്ന കേൾവികേട്ട ആളുമായ കേരളവർമ്മ വലിയകോയിത്തമ്പുരാനായിരുന്നു.

ആ കൊല്ലത്തിന്റെ അവസാനത്തിൽ ഭരണ സൗകര്യത്തിനു വേണ്ടി രാജ്യത്തെ മുമ്പു മൂന്നു ഭാഗമായി തിരിച്ചിരുന്നതു മാറ്റി പത്മനാഭപുരം, തിരുവനന്തപുരം, കൊല്ലം, ചേർത്തല, ഇങ്ങനെ നാലു ഡിവിഷനാക്കി തിരിച്ചു. ഇതിൽ ചേർത്തല ഡിവിഷനാണ് പിന്നെ കോട്ടയം ഡിവിഷൻ എന്ന പേരിൽ മാറിയത്. കൊല്ലം 1035-ൽ ആലപ്പുഴെ തുറമുഖത്ത് ഒരു വലിയ ദീപസ്തംഭം കെട്ടാൻ ഏർപ്പാടു ചെയ്തു. അതിനു വേണ്ടിവരുന്ന പണം പിരിക്കുന്നതിന്നായി ആലപ്പുഴെ ചില പുതിയ ചുങ്കങ്ങളും ഏർപ്പെടുത്തി.

### 19. മഹാരാജാവിന്റെ ചരമം.

തിരുവനന്തപുരത്തുനിന്നു തെക്കോട്ടു വെട്ടിച്ചു വന്നിരുന്ന അനന്തവിക്ടോറിയാമാർത്താണ്ഡൻ തോട്ടിന്റെ വേല പരിശോധിക്കുന്നതി

നും മററുമായി 1035-കർക്കടകത്തിൽ മഹാരാജാവ് തെക്കൻതിരുവിതാംകൂറിലേക്ക് എഴുന്നള്ളി. അവിടെ വെച്ച് തിരുമനസ്സിലേയ്ക്കു വയററിൽ സുഖക്കേട് പിടിപെടുകയാൽ കുറെ അസ്വാസ്ഥ്യമുണ്ടായി. ഉടനെ തിരുവനന്തപുരത്തേക്ക് തിരിച്ചെഴുന്നള്ളി. ദർബാർഫിസിഷ്യന്റെ നിഷ്കൃഷ്ടമായ ചികിത്സകൊണ്ട് അസ്വാസ്ഥ്യത്തിനു തൽക്കാലം ആശ്വാസമുണ്ടായെങ്കിലും അശേഷം തീരെ വിട്ടുപോയില്ല. അല്പദിവസം കഴിഞ്ഞപ്പോൾ രോഗം വീണ്ടും വർദ്ധിച്ചു. 1036-ചിങ്ങം 2-ാംനു മഹാരാജാവു നാടുനീങ്ങി.

ഈ ഉത്രംതിരുനാൾ മഹാരാജാവും സ്വാതിതിരുനാളെപ്പോലെ തന്നെ സാഹിത്യകലയിൽ വലിയ വിദഗ്ദ്ധനായിരുന്നു. സിംഹധ്വജചരിതം മുതലായ ചില കഥകളി ഗ്രന്ഥങ്ങളും മററും അവിടുന്ന് നിർമ്മിച്ചിട്ടുണ്ട്.

---

## പത്താം പ്രകരണം.

### ആയില്യം തിരുനാൾ രാമവർമ്മമഹാരാജാവ്.

കൊല്ലം 1036—1055.

#### 1. മഹാരാജാവിന്റെ യോഗ്യതകൾ.

കൊല്ലം 1036-ാമാണ്ടു ചിങ്ങം 24-ാംനു ആയില്യം തിരുനാൾ മഹാരാജാവ് സിംഹാസനാരോഹണംചെയ്തു രാജ്യഭരണം തുടങ്ങി. അക്കാലത്ത് അവിടേയ്ക്കു 29-തിരുവയസ്സു പ്രായമായിരുന്നു. റാണി രുക്മിണീബായിയുടെ പുത്രന്മാരിൽ രണ്ടാമത്തെയും നാലാമത്തെയും തമ്പുരാക്കന്മാർക്കു കുറെ ബുദ്ധിഭ്രമരോഗം ബാധിച്ചിരുന്നതിനാലാണ് ഒന്നാമത്തെ ആളായ ആയില്യം തിരുനാൾക്കും അതിൽപ്പിന്നെ മൂന്നാമത്തെ ആളായ വിശാഖംതിരുനാൾക്കും രാജ്യഭാരം ലഭിച്ചത്. ആയില്യം തിരുനാൾ മഹാരാജാവ് വലിയ ബുദ്ധിമാനും കലാവിദ്യകളിൽ നിപുണനുമായിരുന്നു. സംഗീതവിദ്യയിൽ അവിടേയ്ക്കു പ്രത്യേകം സാമർത്ഥ്യവും ജ്ഞാനവുമുണ്ടായിരുന്നു. പ്രസിദ്ധന്മാരായ പല സംഗീതവിദ്വാന്മാരെയും അവിടുന്ന് തിരുവനന്തപുരത്തു താമസിപ്പിക്കയും ചെയ്തിരുന്നു. നാടുനീങ്ങിയമഹാരാജാവ് കുറെക്കാലമായി ആയില്യംതിരുനാൾ തിരുമനസ്സിലെക്കൂടി ആലോചിച്ചാണ് രാജ്യകാര്യങ്ങൾ നടത്തിവന്നിരുന്നത്. അതിനാൽ രാജ്യഭരണം തുടങ്ങുന്നതിനു മുമ്പുതന്നെ ഭരണവിഷയങ്ങളിൽ അവിടേയ്ക്കു നല്ല പരിചയവും സിദ്ധിച്ചു കഴിഞ്ഞിരുന്നു.

### 2. ക്ഷാമപരിഹാരം.

മഴ വളരെ കുറഞ്ഞതുകൊണ്ടും ഒരുതരം പുഴുക്കളുടെ ഉപദ്രവം കൊണ്ടും 1036-ൽ വലിയ കൃഷിപ്പിഴ വന്നുകൂടി. ഭക്ഷണസാധനങ്ങൾക്കെല്ലാം വലിയ ക്ഷാമവും ബാധിച്ചു. ആ ക്ഷാമം പരിഹരിപ്പാനായി മഹാരാജാവ് അന്യരാജ്യങ്ങളിൽനിന്നു ധാരാളം നെല്ലും അരിയും വരുത്തിക്കയും ചുരുങ്ങിയ വിലയ്ക്കു സാധുജനങ്ങൾക്കു കൊടുപ്പിക്കയും ചെയ്തു. ഇഞ്ചിനീയർ ഡിപ്പാർട്ടുമെണ്ടിൽ പല പുതിയ വേലകളും തുടങ്ങിച്ച് ദേഹബലമുള്ളവർക്കു ധാരാളം വേലയുണ്ടാക്കി ശരിയായ ശമ്പളവും കൊടുത്തുവന്നു. രണ്ടുവകം ഭൂപരയാളം സർക്കാരത്തിലും ഇളച്ചുചെയ്തുകൊടുത്തു.

### 3. കുത്തകകൾ നിറുത്തിയത്.

1036-ാമാണ്ടിൽത്തന്നെ കുരുമുളകിന്മേൽ ചുമത്തിയിരുന്ന സർക്കാർകുത്തക ഒരു തീരുവെച്ചുള്ള വിളംബരംമൂലം നിറുത്തൽ ചെയ്ത് അന്യരാജ്യങ്ങളിലേക്ക് കയറ്റിയയക്കുന്ന കുരുമുളകിന് ഒരു ചുങ്കം ഏർപ്പെടുത്തി. പുകയിലയും മുൻകാലം മുതൽക്കുതന്നെ കുരുമുളകിനെപ്പോലെ ഒരു കുത്തകച്ചരക്കായിരുന്നു. കുത്തകക്കാരുടെ പുകയില സർക്കാരിൽനിന്നു വാങ്ങുകയും സർക്കാർപണ്ടകശാലകളിൽവെച്ച് രാജ്യത്തിലുള്ള കച്ചവടക്കാർക്ക് വിറ്റുവരികയുമാണ് ചെയ്തിരുന്നത്. ആ കച്ചവടക്കാർ നാട്ടുകാർക്ക് വളരെ അധികം വിലയ്ക്കു വിറ്റു പണം സമ്പാദിച്ചുവന്നു. അതിനാൽ ക്രമത്തിൽ ജനങ്ങൾക്കുപദ്രവവും വർദ്ധിച്ചുവന്നു. തിരുവിതാംകൂറിലെപ്പോലെതന്നെ കൊച്ചി, മലയാളജില്ല ഈ രാജ്യങ്ങളിലും ഈവക സാധനങ്ങൾക്ക് മുമ്പു കുത്തകയുണ്ടായിരുന്നു. എന്നാൽ ഏഴെട്ടുകൊല്ലമായി കൊച്ചിരാജാവും ബ്രിട്ടീഷുകാരും ആവക കുത്തകകൾ ഉപേക്ഷിച്ചു കഴിഞ്ഞിരുന്നു. അതുകൊണ്ട് ആ രാജ്യങ്ങളിൽ പുകയിലയ്ക്കു വില കുറവുമായിരുന്നു. അതുകാരണം ആവക പ്രദേശങ്ങളിൽനിന്നു വിലകുറഞ്ഞ വ്യാജപ്പുകയില തിരുവിതാംകൂറിലേക്കു ധാരാളം വന്നുചേർന്നുതുടങ്ങി. പുകയിലക്കച്ചവടത്തിൽനിന്നു സർക്കാരിലേക്കുണ്ടാകേണ്ട ആദായം വ്യാജപ്പുകയിലക്കച്ചവടക്കാരുടെ മടിശ്ശീലയിലേക്കു മാറുവാനും തുടങ്ങി. ഇങ്ങനെ സർക്കാർവകയായ പുകയിലക്കച്ചവടം സർക്കാരിലേക്കു നഷ്ടത്തിനും ജനങ്ങൾക്കു കഷ്ടപ്പാടിനും ഉദ്യോഗസ്ഥന്മാർക്ക് അഴിമതി കാണിപ്പാൻ സൌകര്യത്തിനും കാരണമായിത്തീർന്നു. ഈവക ദോഷങ്ങൾ തീർപ്പാൻവേണ്ടി ദിവാൻ മാധവരായരുടെ അഭിപ്രായമനുസരിച്ച് 1039-ൽ മഹാരാജാവ് പുകയിലമേൽ ഉണ്ടായിരുന്ന കുത്തകയപ്പാടെ ഉപേക്ഷിച്ചു. തിരുവിതാംകൂറിൽ ഇറക്കുമതി ചെയ്യുന്ന പുകയിലയ്ക്കു ഒരു ചുങ്കം ഏ

പ്പെടുത്തുകയും ചെയ്തു. ജനങ്ങൾക്ക് അതുനിമിത്തം കഷ്ടപ്പാടു വളരെ കുറഞ്ഞു. സർക്കാരിലേക്ക് തൽക്കാലം കുറെ ധനനഷ്ടമുണ്ടായെങ്കിലും പുകയിലക്കച്ചവടത്തിൽനിന്നു കിട്ടിയിരുന്ന ആദായത്തെക്കാൾ വളരെയധികം ആദായം ആ സാധനത്തിന്മേൽ ഏർപ്പെടുത്തിയ ചുങ്കത്തിൽനിന്നു ക്രമത്തിൽ കിട്ടിത്തുടങ്ങി. ഈ രണ്ടു പരിഷ്കാരങ്ങളും മഹാരാജാവിന്റെയും മാധവരാവുവിന്റെയും കീർത്തി വർദ്ധിപ്പാൻ കാരണമാകയും ചെയ്തു.

4. കച്ചവടസംബന്ധമായ ഉടമ്പടി.

തിരുവിതാംകൂറിൽനിന്ന് ബ്രിട്ടീഷിന്ത്യയിലേക്ക് കടൽവഴിക്കയച്ചിരുന്ന കച്ചവടസാമാനങ്ങളിന്മേൽ ഇംഗ്ലീഷുകാർ വലിയ തീരുവ ചുമത്തിയിരുന്നു. അതുകാരണം ആ തീരുവ കൊടുക്കേണ്ടു കൂടാതെ കഴിപ്പാൻവേണ്ടി തിരുവിതാംകൂറിലെ കച്ചവടക്കാർ തിരുവിതാംകൂറിലെ തുറമുഖങ്ങളിൽനിന്നു ചരക്കുകൾ ബ്രിട്ടീഷിന്ത്യയിലേക്കും മറ്റും കയറ്റി അയക്കാതെ അവയെല്ലാം ബ്രിട്ടീഷുകൊച്ചിയിൽ കൊണ്ടുപോയി അവിടെനിന്നു കയറ്റി അയച്ചു തുടങ്ങി. അതിന്റെ ഫലമായി തിരുവിതാംകൂറിലെ തുറമുഖങ്ങളിലുള്ള കച്ചവടം മിക്കതും നശിച്ചും തുടങ്ങി. ഈ സംഗതിക്ക് ഒരു പരിഹാരമുണ്ടാക്കണമെന്നായി ദിവാൻ മാധവരാവുവിന്റെ പരിശ്രമത്താൽ കൊല്ലം 1039 ആണ്ടത്തിൽ തിരുവിതാംകൂറും കൊച്ചിയും ബ്രിട്ടീഷിന്ത്യയുംകൂടി ഉടമ്പടി ചെയ്യുന്നതിനു സാധിച്ചു. ആ ഉടമ്പടിയിലെ പ്രധാന സംഗതികൾ താഴെ വിവരിക്കുന്നവയാണ്.

(1) ബ്രിട്ടീഷിന്ത്യയിലുള്ള കച്ചവടസാധനങ്ങളിൽ പലതും ചുങ്കം കൂടാതെ തിരുവിതാംകൂറിൽ ഇറക്കുമതിചെയ്വാൻ മഹാരാജാവു സമ്മതിച്ചു. എങ്കിലും രാജ്യത്തേക്കു പ്രത്യേകം മുതലെടുപ്പുള്ള പുകയില മുതലായി ചില സാധനങ്ങളിൽ ചുമത്തിയിരുന്ന ചുങ്കങ്ങൾ ഉപേക്ഷിച്ചിരുന്നില്ല.

(2) മറ്റു രാജ്യങ്ങളിൽനിന്ന് ഇന്ത്യയിൽ കൊണ്ടുവരുന്ന സാധനങ്ങളിന്മേൽ ഇംഗ്ലീഷുകാർ ചുമത്തിയിരുന്ന ചുങ്കത്തിനു തുല്യമായ ചുങ്കം മാത്രമേ തിരുവിതാംകൂറിലേക്ക് അവക രാജ്യങ്ങളിൽനിന്നു കൊണ്ടുവരുന്ന അവക സാധനങ്ങളിന്മേൽ ചുമത്തുകയുള്ളു എന്നു മഹാരാജാവു സമ്മതിച്ചു. അതിനുപകരമായി തിരുവിതാംകൂറിൽനിന്നു ബ്രിട്ടീഷിന്ത്യയിലേക്കു കൊണ്ടുപോകുന്ന സാധനങ്ങളിന്മേലുണ്ടായിരുന്ന ചുങ്കം ഇംഗ്ലീഷുകാരുപേക്ഷിക്കയും ചെയ്തു. എന്നാൽ തിരുവിതാംകൂറിൽനിന്നു കൊണ്ടുപോകുന്ന ഉപ്പ്, കറപ്പ് മുതലായി ചില സാധനങ്ങളിന്മേലുള്ള ചുങ്കം അവർ ഉപേക്ഷിച്ചില്ല.

(3) ബ്രിട്ടീഷുകൊച്ചിയിൽവെച്ച് ഓരോ സാധനങ്ങളിന്മേലുള്ള ചുങ്കം പിരിച്ച് ആ സംഖ്യ ബ്രിട്ടീഷുകാരും കൊച്ചിയും തിരുവിതാംകൂറും ഭാഗിച്ചെടുക്കുന്നതിനും മൂന്നു കക്ഷികളും സമ്മതിച്ചു.

(4) അന്യരാജ്യങ്ങളിൽനിന്ന ബ്രിട്ടീഷിന്ത്യയിൽ കൊണ്ടുവന്ന് അവിടെ നിന്ന തിരുവിതാംകൂറിലേക്കു കൊണ്ടുവരുന്ന സാധനങ്ങളിന്മേൽ ഈ ഉടമ്പടിപ്രകാരം തിരുവിതാംകൂറിനു ചുങ്കം ചുമത്താൻ പാടില്ലാത്തതിനാൽ ആ വഴിക്കുണ്ടാകുന്ന ധനനഷ്ടം പരിഹരിപ്പാനായി കൊല്ലത്തിൽ നാല്പതിനായിരം രൂപവീതം ആ വകയ്ക്ക് ഇംഗ്ലീഷുകാർ തിരുവിതാംകൂറിനു കൊടുപ്പാൻ സമ്മതിച്ചു.

മേൽപ്രകാരമുള്ള ഉടമ്പടി ചെയ്തതിനാൽ തിരുവിതാംകൂറിലെ ഉല്പന്നങ്ങൾ വഴിക്കുള്ള കച്ചവടം വീണ്ടും വർദ്ധിക്കുന്നതിനിടയായി.

5. ന്യായഭരണപരിഷ്കാരം.

ദിവാൻ മാധവരായർ അഭിപ്രായപ്പെട്ടതനുസരിച്ച് ബ്രിട്ടീഷിന്ത്യയിലെ കോടതികൾ അനുസരിച്ചു വന്നിരുന്ന ന്യായപരിപാലനക്രമത്തെ തിരുവിതാംകൂറിലെ കോടതികളിലും മാറ്റമായി ഏർപ്പെടുത്തി. അപ്പീൽകോടതിക്ക് 'സദർകോടതി' എന്ന പേരിടുകയും അതിൽ ചില പരിഷ്കാരങ്ങൾ വരുത്തുകയും ചെയ്തു. ഈ രാജ്യത്തുണ്ടായിരുന്ന മൂന്നു സെഷൻകോടതികളും അഞ്ചു ജില്ലാക്കോടതികളും നിർത്തൽചെയ്ത് അവയ്ക്കുപകരം നാലു ഡിസ്ട്രിക്ട് കോടതികൾ ഏർപ്പെടുത്തി അവയ്ക്ക് സിവിൽ ക്രിമിനൽ അധികാരങ്ങൾ കൊടുത്തു. ചില്ലറ തർക്കങ്ങൾ തീർക്കുന്നതിനു പുതിയ കോടതികളും ഏർപ്പെടുത്തി. മാധവരായരുടെ സഹപാഠിയും സമർത്ഥനുമായ സദാശിവൻപിള്ള എന്ന ആളെ 1039-ൽ സദർകോടതിയിലെ ഒന്നാം ജഡ്ജിയായി നിയമിച്ചു. ജഡ്ജിമാരുടെ ശമ്പളവും വർദ്ധിപ്പിച്ചു. അതുവരെ കോടതികളിൽ എല്ലാ ജഡ്ജിമാരും ഒന്നിച്ചിരുന്നുകൊണ്ടാണ് എല്ലാത്തരം കേസ്സുകളും വിചാരണ ചെയ്തുവന്നിരുന്നത്. ആ സമ്പ്രദായം നിർത്തി വളരെ പ്രധാനപ്പെട്ട വാദങ്ങളുള്ള കേസ്സുകൾ മാത്രം എല്ലാ ജഡ്ജിമാരും ചേർന്നു വിചാരണ നടത്തിയാൽ മതിയെന്നും മറ്റെല്ലാം ഓരോ ജഡ്ജിമാർ പ്രത്യേകം വിചാരണചെയ്താൽ മതിയെന്നും നിശ്ചയിച്ചു. മുൻസിഫ്മാരുടെയും അധികാരത്തിനു വ്യവസ്ഥപ്പെടുത്തി അവർക്ക് അധികാരങ്ങൾ കൂട്ടിക്കൊടുത്തു. മജിസ്ട്രേട്ടുകോടതി തുടങ്ങിയവയിലും ചില പരിഷ്കാരങ്ങൾ ഏർപ്പെടുത്തി.

6. ദേവസ്വപരിഷ്കാരം.

തിരുവിതാംകൂറിലെ ദേവസ്വങ്ങൾ മിക്കതും സർക്കാർവകയായ

തോട്ടുകൂടി ഈ രാജ്യത്തിലുള്ള വസ്തുക്കളിൽ അധികഭാഗത്തിന്റെയും ജന്മി സൎക്കാരായിത്തീൎന്നിരുന്നു. അങ്ങനെ സൎക്കാരിലേക്കു ജന്മാവകാശമുള്ള വസ്തുക്കൾ കുടിയാനവന്മാർ പാട്ടക്കാരുടെ നിലയിൽ കൃഷിചെയ്തു അനുഭവിച്ചുവരികയും ചെയ്തിരുന്നു. ഈ വസ്തുക്കളിൽ പാട്ടക്കാൎക്കു സ്ഥിരമായ യാതൊരവകാശവുമുണ്ടായിരുന്നില്ല. ജന്മിയായ ഗവൎമ്മെണ്ടിനു എപ്പോഴെങ്കിലും ഇഷ്ടംപോലെ പാട്ടക്കാരനെ ഒഴിപ്പിക്കാം. അതിനാൽ പാട്ടക്കാരനു മറ്റൊരാൾക്കു വില്ക്കുന്നതിനോ ഒറ്റിക്കു കൊടുക്കുന്നതിനോ ഉപയോഗപ്പെടുന്ന യാതൊരവകാശവും വസ്തുവിന്മേൽ സിദ്ധിച്ചിരുന്നില്ല. അതുകാരണം സ്ഥിരമായി പ്രയത്നംചെയ്തു വസ്തുക്കൾ പുഷ്ടിപ്പെടുത്തുന്ന സംഗതിയിൽ കുടിയാനവന്മാൎക്കു ശ്രദ്ധയും ഉണ്ടായിരുന്നില്ല. എന്നു മാത്രമല്ല, അതാതു കൊല്ലത്തിൽ വല്ലതും കിട്ടണമെന്നുള്ള വിചാരത്തോടുകൂടി വല്ല പ്രയത്നവും കാട്ടിക്കൂട്ടുക എന്നു മട്ടായിത്തീൎന്നതുകൊണ്ടു വസ്തുക്കൾക്കു ഗുണവും കുറഞ്ഞുതുടങ്ങി. ഈ ദോഷങ്ങൾ പരിഹരിപ്പാനായി മഹാരാജാവും മാധവരായരും കൂടി ആലോചിച്ചു കൊല്ലം 1040-ൽ മഹാരാജാവു സൎക്കാർവക വസ്തുക്കളുടെ ഉടമസ്ഥത കുടിയാന്മാൎക്കു കൊടുത്തു. അതിനാൽ അവർ വസ്തുക്കൾ അനുഭവിച്ചുവരുന്നവൎക്കു അവയെ കൈമാറ്റം ചെയ്യുന്നതിനും മറ്റും അധികാരം ലഭിച്ചു. പ്രയത്നം ചെയ്തു നന്നാക്കിയ വസ്തുക്കളെ ഇഷ്ടംപോലെ ജന്മി തട്ടിക്കൊണ്ടു പോകയില്ലെന്നു നിശ്ചയമായപ്പോൾ കുടിയാനവന്മാർ നല്ലവണ്ണം പ്രയത്നം ചെയ്വാൻ തുടങ്ങി. ആ വഴിക്കു ക്രമത്തിൽ വസ്തുക്കൾക്കു ഗുണം വൎദ്ധിപ്പാനും ആയതിൽ നിന്നു സൎക്കാരിലേക്കും കുടിയാന്മാൎക്കും ആദായം അധികം കിട്ടുവാനും സംഗതിയുംവന്നു.

7. മറ്റു പരിഷ്കാരങ്ങൾ.

അഞ്ചൽഡിപ്പാർട്ടുമെണ്ടു പരിഷ്കരിച്ചു പൊതുജനങ്ങൾക്കും ആവശ്യംപോലെ എഴുത്തുകൾ മുതലായതു അയപ്പാൻ വേണ്ട സൌകൎയ്യമുണ്ടാക്കി. അഞ്ചൽവകുപ്പു മുമ്പുതന്നെ ഉണ്ടായിരുന്നുവെങ്കിലും അതിൽ സൎക്കാർവക എഴുത്തുകൾ, കൊട്ടാരത്തിലേക്കുള്ള ചില സാമാനങ്ങൾ മുതലായതു അയപ്പാനേ ഏൎപ്പാടുണ്ടായിരുന്നുള്ളു. അതു ഭേദപ്പെടുത്തി പൊതുജനങ്ങൾക്കും ഉപയോഗമാക്കിത്തീൎത്തതു 1047-ൽ ആയില്യംതിരുനാൾ മഹാരാജാവാണ്.

ജനങ്ങൾക്കു ഉപദ്രവകരമായിരുന്ന കാണപ്പണം, വാണിഭപ്പണം, പുരപ്പണം, ഭേരപ്പണം മുതലായി പലതരം ചില്ലറ വരികളും 1040-ൽ നിൎത്തൽചെയ്തു. സാധുക്കളായ കുടിയാന്മാരുടെ പേരിൽ അനേകം കാലമായി കരക്കുടിശ്ശിക കുടിനിന്നിരുന്നതെല്ലാം ദിവാ

ന്റെ ശുപാർശപ്രകാരം മറാമത്തജാപ്പു വിട്ടുകൊടുത്തു. നാഞ്ചിനാട്ടിലെ ചില സ്ഥലങ്ങൾക്കുണ്ടായിരുന്ന കൂടുതൽ കരങ്ങളും കുറവുചെയ്തുകൊടുത്തു. മലകളിലും പലതരം കൃഷികൾ ചെയ്യുന്നതിനു വേണ്ട സൌകര്യങ്ങൾ ചെയ്തുകൊടുക്കയും ആ വിഷയത്തിൽ ജനങ്ങളെ പ്രോത്സാഹിപ്പിക്കയും ചെയ്തു. കാപ്പി, തേയില ഇടങ്ങിയവ കൃഷിചെയ്യാൻ യൂറോപ്യന്മാർക്കും മറ്റും സ്ഥലങ്ങൾ പതിച്ചുകൊടുത്തു. പീരുമേട്, ചെങ്കോട്ട, അശാമ്പുമല എന്നീ പ്രദേശങ്ങളിലാണ് അധികവും ആദ്യകാല തോട്ടങ്ങളുണ്ടാക്കുവാൻ സ്ഥലം പതിച്ചുകൊടുത്തത്.

ആധാരം മുതലായ രേഖകൾ രജിസ്റ്റർചെയ്യുന്നതിന് കൊല്ലം 1043-ൽ ഒരു പ്രത്യേകഡിപ്പാർട്ടുമെണ്ട് ഏർപ്പെടുത്തി. രാജ്യത്തിൽ പല സ്ഥലങ്ങളിലും രജിസ്റ്റർകച്ചേരികൾ സ്ഥാപിച്ചു.

വിദ്യാഭ്യാസകാര്യത്തിലും പല പുതിയ ഏർപ്പാടുകളും ചെയ്തു. തിരുവനന്തപുരത്ത് ഒരു കോളേജ് സ്ഥാപിച്ചു. അനേകം പ്രദേശങ്ങളിൽ പുതുതായി ഇംഗ്ലീഷു പള്ളിക്കൂടങ്ങളും മലയാളം പള്ളിക്കൂടങ്ങളും ഏർപ്പെടുത്തി. പള്ളിക്കൂടങ്ങളിൽ പഠിപ്പിക്കുന്നതിനു വേണ്ട പാഠപുസ്തകങ്ങൾ നിർമ്മിക്കുന്നതിനും മറ്റുമായി ഒരു ബുക്കുകമ്മറ്റിയെ നിയമിച്ചു. പള്ളിക്കൂടങ്ങളുടെ ഭരണം നിർവ്വഹിക്കുവാനായി ഒരു വിദ്യാഭ്യാസ ഡിപ്പാർട്ടുമെണ്ടും സ്ഥാപിച്ചു. നിയമവിഷയങ്ങൾ പഠിപ്പിക്കുന്നതിന് തിരുവനന്തപുരത്ത് ഒരു ലോ ക്ലാസ്സും ഏർപ്പെടുത്തി.

പൊതുജനങ്ങളുടെ ഉപയോഗത്തിനായി പലേടത്തും ധർമ്മാശുപത്രികൾ സ്ഥാപിച്ചു. ഗോവസൂരിപ്രയോഗം നാട്ടിലെങ്ങും നടപ്പാക്കി.

ഇഞ്ചിനീയർ ഡിപ്പാർട്ടുമെണ്ടു പരിഷ്കരിച്ച് ആ ഡിപ്പാർട്ടുമെണ്ടു വഴിയായി രാജ്യത്തിൽ പല പുതിയ റോഡുകളും വെട്ടിച്ച് വാഹനങ്ങൾക്കും മറ്റും ഗതാഗതസൌകര്യം വർദ്ധിപ്പിച്ചു. അതുപോലെതന്നെ പല തോടുകളും വെട്ടിച്ചു. പല സ്ഥലങ്ങളിലും പുതിയപാലങ്ങൾ പണിയിക്കയും പഴയപാലങ്ങൾ കേടുതീർപ്പിച്ചു നന്നാക്കുകയും ചെയ്തു. സർക്കാർവകയായി അനേകം കെട്ടിടങ്ങൾ പണിയിച്ചു. തിരുവനന്തപുരത്തുള്ള പുത്തൻകച്ചേരിയും ജനറൽ ആശുപത്രി മുതലായ കെട്ടിടങ്ങളും ദിവാൻ മാധവറാവുവിന്റെ പ്ലാൻ അനുസരിച്ച് അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ ഇക്കാലത്ത് പണിയിച്ചിട്ടുള്ളവയാണ്. തിരുവനന്തപുരം കോളേജിന്റെ കെട്ടിടവും പുനലൂർ പാലവും വർക്കലത്തുരപ്പും പണിയിക്കുന്നതിനും മാധവറാവുവിന്റെ മേൽനോട്ടത്തിൽത്തന്നെ വേല ആരംഭിക്കയും ചെയ്തു.

8. ചില വിശേഷസംഭവങ്ങൾ.

തിരുവിതാംകൂർ രാജകുടുംബത്തിലെ ദത്തെടുക്കേണ്ടിവരുന്ന അവസരങ്ങളിൽ ഹിന്ദുനടപ്പനുസരിച്ച് മഹാരാജാവ് ദത്തെടുക്കുന്നതിനെ ബ്രിട്ടീഷ് ഗവർമ്മെണ്ടു സമ്മതിക്കുന്നതാണെന്ന വിവരം കാണിച്ചുകൊണ്ടുള്ള ഒരു സന്നസ് വിക്ടോറിയാ മഹാരാജ്ഞിയുടെ കല്പനപ്രകാരം വൈസറായി കൊല്ലം 1037-മേടം 19-ാംനു-ക്കു് ക്രിസ്തുവർഷം 1864 ഏപ്രിൽ 30-ാംനു- മഹാരാജാവിനയച്ചുകൊടുത്തു. 1038 തുലാമാസത്തിൽ മദിരാശി ഗവർണർ സർ, വില്യം ഡെനിസൻ തിരുവിതാംകൂറിൽ വന്നു. അക്കൊല്ലത്തിൽത്തന്നെ മഹാരാജാവ് മദിരാശിക്കെഴുന്നള്ളുകയും അവിടെവെച്ച് ഗവർണരെ കാണുകയും ചെയ്തു. തിരുവിതാംകൂർ മഹാരാജാക്കന്മാരിൽ ആയില്യംതിരുനാൾ മഹാരാജാവാണ് ആദ്യമായി മദിരാശിയിലേക്കെഴുന്നള്ളീട്ടുള്ളത്.

1042 തുലാമാസത്തിൽ കൊച്ചീരാജാവ് തിരുവനന്തപുരത്തെഴുന്നള്ളി മഹാരാജാവിനെക്കാണുകയും രണ്ടുദിവസം മഹാരാജാവിന്റെ അതിഥിയായിത്താമസിക്കയും ചെയ്തു. കാർത്തികതിരുനാൾ മഹാരാജാവിന്റെ കാലത്തിനുശേഷം കൊച്ചീരാജാവ് തിരുവിതാംകൂർ സന്ദർശിക്കുന്നത് ആദ്യമായി ഇക്കാലത്താണ്.

ഇംഗ്ലീഷുകാരുടെ ആധിപത്യം ഇന്ത്യയിൽ സ്ഥാപിച്ചുതോടുകൂടി ഇന്ത്യയിലെ രാജാക്കന്മാർക്ക് 'മഹാരാജാ' എന്നുള്ള സ്ഥാനം ഇംഗ്ലീഷുഗവർമ്മെണ്ടു കൊടുത്തിട്ടുവേണമെന്നുള്ള ഏർപ്പാടും നടപ്പിൽ വന്നുകൂടിയിരുന്നു. അതിനാൽ കാർത്തികതിരുനാൾ മഹാരാജാവിന്റെ കാലത്തിനുശേഷം കൊല്ലം 1042-ാമാണ്ടുവരെയും തിരുവിതാംകൂർ രാജാക്കന്മാർക്ക് മഹാരാജാ എന്ന സ്ഥാനപ്പേരില്ലായിരുന്നു. 1042-ൽ ആയില്യംതിരുനാൾ തിരുമനസ്സിലേക്ക് മഹാരാജാ എന്ന സ്ഥാനപ്പേർ ബ്രിട്ടീഷുഗവർമ്മെണ്ടു കൊടുക്കയും ആ സ്ഥാനപ്പേർ രാജ്യം വാഴുന്നവർക്കെന്നും അടുത്ത പിൻഗാമികൾക്കും പരമ്പരയായി നല്കുന്നതാണെന്നും അറിയിക്കുകയും ചെയ്തു.

ക്രിസ്തുവർഷം 1866 മാർച്ചുമാസത്തിന് കൊല്ലം 1041 മേടത്തിൽ മഹാരാജാവു തിരുമനസ്സിലെ രാജ്യഭരണപ്രശസ്ത്യതയെ അഭിനന്ദിച്ചുകൊണ്ട് അവിടേക്ക് ജി. സി. എസ്. ഐ. എന്ന സ്ഥാനവും ദിവാൻ മാധവരായർക്ക് കെ. സി. എസ്. ഐ. എന്ന സ്ഥാനവും ഇന്ത്യാമഹാരാജ്ഞി നൽകിയിട്ടുണ്ടായിരുന്നു. അതിനെസ്സംബന്ധിച്ച മുദ്രകൾ മദിരാശി ഗവർണരോടു വാങ്ങുന്നതിനായി 1042-ൽ മഹാരാജാവ് മദിരാശിയിലേക്കെഴുന്നള്ളി. അവിടെവെച്ച് 1042 കുംഭം 5-ാംനു- ദർബാർ നടത്തുകയും ആ അവസരത്തിൽ ഗവർണർ മഹാ

രാജാവു തിരുമനസ്സിലേയും ദിവാനെയും വളരെ പ്രശംസിച്ചു് ഒരു വക ഭൂഷണം നൽകുകയും ചെയ്തു.

1042-ൽ തിരുവനന്തപുരം കാഴ്ചബംഗ്ലാവിലെ തോട്ടത്തിൽവച്ചു് ഈ രാജ്യത്തുണ്ടാകുന്ന സസ്യങ്ങൾ, ഫലങ്ങൾ, പുഷ്പങ്ങൾ, ധാന്യങ്ങൾ, മുതലായവയുടെ ഒരു പ്രദർശനം നടത്തി. ഇതു് തിരുവിതാംകൂറിൽ നടത്തിയ ഒന്നാമത്തെ പ്രദർശനമാണു്.

1043 കുംഭമാസത്തിൽ മദിരാശി ഗവർണർ നേപ്പിയർ പ്രഭുവും പത്നിയും തിരുവിതാംകൂറിൽവന്നു് മഹാരാജാവുമായി കൂടിക്കാഴ്ച നടത്തി.

1045 മീനത്തിൽ ഇന്ത്യാമഹാരാജ്ഞിയുടെ പുത്രനായ എഡിൻബറോ പ്രഭു മദിരാശിയിൽ വന്നിരുന്നു. ആ അവസരത്തിൽ മഹാരാജാവും മദിരാശിയിലേക്കെഴുന്നള്ളിയിരുന്നു.

### 9. ദിവാൻ മാധവരാവുവിന്റെ കാലം.

ദിവാൻ മാധവരാവുവിനു് മഹാരാജാവുമായി സ്വല്പവിരോധം ഉണ്ടാകയാൽ 1047 ഇടവം 30-ാംനു അദ്ദേഹം ഉദ്യോഗം രാജികൊടുത്തു തിരുവിതാംകൂറിൽനിന്നു പോയി. 1033-മുതൽ 1047-വരെയായി 14 സംവത്സരത്തോളം ദിവാനായിരുന്ന അദ്ദേഹത്തിന്റെ ഭരണം ഏററവും ഉൽകൃഷ്ടവും ശ്ലാഘനീയവുമായിരുന്നു. പ്രജകൾക്കും രാജാവിനും രാജ്യത്തിനും ഒരുപോലെ അഭിവൃദ്ധികരമായിട്ടുള്ള വിധത്തിലാണു് അദ്ദേഹം ഭരണം നടത്തിവന്നിരുന്നതു്. ഉദ്യോഗം രാജിവെച്ചുപോയ അദ്ദേഹത്തിനു മഹാരാജാവു് മാസത്തിൽ ആയിരംരൂപാവീതം പെൻഷൻ അനുവദിച്ചുകൊടുത്തു. മാധവരാവു ശേഷകാലം മദിരാശിയിൽ സ്വസ്ഥമായിത്താമസിക്കണമെന്നാണു് ഉദ്ദേശിച്ചിരുന്നതു്. പക്ഷേ മദിരാശിയിൽ ചെന്ന ഉടൻതന്നെ വൈസ്രായിയുടെ കൌൺസിലിൽ ഒരു മെംബരായിരിപ്പാൻ അദ്ദേഹത്തെ ക്ഷണിച്ചു. അതു് അദ്ദേഹം സ്വീകരിച്ചില്ല. എങ്കിലും ഉടൻതന്നെ അക്കാലത്തെ ഇൻഡോർ മഹാരാജാവു് മാധവരാവുവിനെ ദിവാനായി നിയമിച്ചതു് അദ്ദേഹം സ്വീകരിച്ചു. രണ്ടുസംവത്സരത്തോളംകാലം ഇൻഡോർ ദിവാനായിരിക്കയും ചെയ്തു. അതിനുശേഷം അദ്ദേഹത്തെ ബറോഡാരാജ്യത്തിലേയ്ക്കു ക്ഷണിച്ചു. അക്കാലത്തെ ബറോഡാമഹാരാജാവു് പ്രായപൂർത്തി വന്നിട്ടില്ലാത്ത ആളായിരുന്നതിനാലും അവിടെ സമർത്ഥനായ ഒരു ഭരണവിദഗ്ദ്ധന്റെ ആവശ്യം നേരിട്ടിരുന്നതിനാലും അവിടുത്തെ ദിവാൻറീജൻറായിട്ടാണു് മാധവരാവുവിനെ നിയമിച്ചതു്. ഏഴു് സംവത്സരം ആ ഉദ്യോഗത്തിൽ ഇരുന്നു് അദ്ദേഹം വളരെ ഖ്യാതി സമ്പാദിച്ചു. അതിനുശേഷം ആ രാജാ സർ, ടി. മാധവരാവു

പത്തുസംവത്സരത്തോളം സ്വസ്ഥജീവിതം നയിക്കയും 1066 മീനം 23-ാംനു 63-ാമത്തെ വയസ്സിൽ പരലോകം പ്രാപിക്കയും ചെയ്തു.

### 10. ദിവാൻ ശേഷയ്യാശാസ്ത്രി.

സർ, ടി. മാധവറാവു തിരുവിതാംകൂർ ദിവാനുദ്യോഗം രാജി കൊടുത്തതിനുശേഷം അദ്ദേഹത്തിന്റെ ഒരു സഹപാഠിയായിരുന്നാളും മദിരാശിയിലെ റവന്യൂ ബോർഡിൽ ഹെഡ് ശിരസ്തദാരുദ്യോഗത്തിലിരിക്കുന്നാളുമായ എ. ശേഷയ്യാശാസ്ത്രിയെ ബ്രിട്ടീഷ് ഗവർമെണ്ടിന്റെ ശുപാർശയനുസരിച്ച് തിരുവിതാംകൂർദിവാനായി 1047 മിഥുനത്തിൽ മഹാരാജാവു നിയമിച്ചു. അദ്ദേഹത്തെ ഒരു കൊല്ലത്തേക്കു തൽക്കാലമെന്ന നിലയിലാണ് നിയമിച്ചത്. 1048-ൽ അദ്ദേഹത്തെ ദിവാനുദ്യോഗത്തിൽ സ്ഥിരപ്പെടുത്തി. ശേഷയ്യാശാസ്ത്രി ദിവാനുദ്യോഗം ഏററ കാലത്ത് മാധവറാവുവിന്റെ ഭരണസാമർത്ഥ്യത്താൽ രാജ്യം വളരെ അഭിവൃദ്ധിപ്പെട്ട നിലയിലായിരുന്നു. അതിനാൽ ശേഷയ്യാശാസ്ത്രിക്ക് ആ ഐശ്വര്യത്തെ നിലനിർത്തുകയും അതിന്നത്യാവശ്യമായ ചില പരിഷ്കാരങ്ങൾ നാട്ടിൽ വരുത്തുകയും മാത്രമേ ചെയ്യേണ്ടതുണ്ടായിരുന്നുള്ളൂ.

### 11. ചില പരിഷ്കാരങ്ങൾ.

രാജ്യത്തിലെ മുതലെടുപ്പിന്നനുസരിച്ചുമാത്രമുള്ള ചെലവിന്റെ വ്യവസ്ഥയും അതിൽ ഇന്നിന്ന ഇനങ്ങളിൽനിന്ന് ഇത്രയിത്ര സംഖ്യ വരവുണ്ടെന്നും ഇന്നിന്ന ഇനങ്ങൾക്ക് ഇത്രയിത്ര ചെലവു ചെയ്യേണമെന്നും മുൻകൂട്ടി നിശ്ചയിക്കുന്ന അടങ്കൽ കണക്കുസമ്പ്രദായവും ശേഷയ്യാശാസ്ത്രി ദിവാൻ ഏർപ്പെടുത്തി. വടക്കൻ താലൂക്കുകളിലെ ജനങ്ങൾക്കു സൌകര്യത്തിനായി ആലപ്പുഴ ഒരു ജില്ലാക്കോടതി സ്ഥാപിച്ചു. സദർക്കോടതി പരിഷ്കരിക്കയും ബാരിസ്റ്റർ പരീക്ഷ ജയിച്ചിട്ടുള്ള ഒരു യൂറോപ്യനെക്കൂടി ജഡ്ജിയായി നിയമിക്കയും ചെയ്തു. സർക്കാരുദ്യോഗസ്ഥന്മാരുടെ ശമ്പളം കൂട്ടി. ഓരോ ഡിപ്പാർട്ടുമെന്റു മേലധികാരികളുടെയും അധികാരങ്ങൾ വ്യവസ്ഥപ്പെടുത്തി അവരുടെ മേൽ ദിവാനുള്ള അധികാരങ്ങൾ വർദ്ധിപ്പിച്ചു. അതുവരെയും ദിവാൻജിമാർ നടത്തിവന്നിരുന്ന മജിസ്ട്രേട്ടധികാരം ഉപേക്ഷിച്ചു. സർക്കാർ എഴുത്തുകുത്തുകളും കണക്കുകളും മററും പനയോലയിൽ എഴുതിവന്നിരുന്ന സമ്പ്രദായം നിർത്തി അവയെല്ലാം കടലാസ്സിൽ എഴുതുന്ന ഏർപ്പാടു നടപ്പാക്കി. ഉപ്പുഡിപ്പാർട്ടുമെണ്ടിലുണ്ടായിരുന്ന ചില അഴിമതികൾ നിർത്തി. അധികം കൂടിനിൽക്കുന്ന കരക്കുടിശ്ശികകൾ കുടികൾക്കു വിട്ടുകൊടുത്തു. കൃഷി മരാമത്തുവേലകൾ പലതും ചെയ്യിച്ചു. വർക്കലയിലെ ഒന്നാമത്തെ തുരപ്പിന്റെ

പണിതീൎന്നു കൊല്ലം 1050 മകരമാസം 3-ാംനു- മുതൽ അതിൽ കൂടി ഗതാഗതം നടപ്പാക്കി. ശുചീന്ദ്രത്തെയും തിരുവനന്തപുരത്തെയും ഗോപുരങ്ങളുടെയും കേടു തീൎപ്പിക്കയും തിരുവനന്തപുരത്തെ കമ്മോഷ് കെട്ടിടം കാഴ്ചബംഗ്ലാവുകെട്ടിടം ഇവയുടെ പണി പൂൎത്തിയാക്കയും ചെയ്തു. ഗ്രാൻറുകൊടുത്ത് രാജ്യത്തിലെല്ലാം അനേകം പള്ളിക്കൂടങ്ങൾ ഏൎപ്പെടുത്തിച്ചു. തിരുവനന്തപുരത്ത് ഒരു ലാക്കാളേജും ഏൎപ്പെടുത്തി. ഒരു പ്രധാന ജയിൽ (സെൻട്രൽ ജയിൽ) തിരുവനന്തപുരത്തും അപ്രധാനങ്ങളായ നാലു ജയിലുകൾ നാലു ഡിവിഷനിലും വിശേഷാൽ ഒരു ജയിൽ ആലപ്പുഴെയും ഏൎപ്പെടുത്തി. 1050 ഇടവം 6-ാംതിയതി ജനസംഖ്യയുടെ ഒരു കണക്ക ശരിയായെടുപ്പിച്ചു. അതു പ്രകാരം അന്നത്തെ തിരുവിതാംകൂറിലെ ജനസംഖ്യ 23,11,379 ആയിരുന്നു. ധൎമ്മസ്ഥാപനങ്ങൾ മത സ്ഥാപനങ്ങൾ ഇവയിലും അനാവശ്യച്ചെലവുകൾ കുറച്ചു ചില പരിഷ്കാരങ്ങൾ നടപ്പാക്കി. 1052-ൽ ഇന്ത്യയിൽ പരക്കെയുണ്ടായ ക്ഷാമം നിമിത്തം അനേകം ജനങ്ങൾ തിരുവിതാംകൂറിൽ വന്നു കൂടിയിരുന്നു. അവൎക്കെല്ലാം കഴിയുന്നേടത്തോളം അന്നവസ്ത്രാദികളും മറ്റു സഹായങ്ങളും കാരുണ്യപൂൎവ്വം ചെയ്തുകൊടുത്തു.

## 12. യൂറോപ്യന്മാരും നീതിന്യായവും.

തിരുവിതാംകൂറിൽ താമസിച്ചുവരുന്ന ബ്രിട്ടീഷുദ്യോഗസ്ഥന്മാരല്ലാത്ത യൂറോപ്യന്മാർ വല്ല കുറ്റവും ചെയ്താൽ അവരെയും ഇവിടത്തെ നീതിന്യായ കോടതികളിൽ വിസ്തരിച്ചു ശിക്ഷിക്കുന്നതിനുള്ള അധികാരം തിരുവിതാംകൂറിലെ ഉദ്യോഗസ്ഥന്മാൎക്കു നിയമപ്രകാരം മുമ്പിലെ ഉണ്ടായിരുന്നു. ക്രിസ്തുവൎഷം 1837-നു കൊല്ലം 1012 ൽ ആ നിയമം സമ്മതിച്ചുംകൊണ്ട് ഇന്ത്യാഗവൎമ്മെണ്ട് ഒരു വിളംബരവും ചെയ്തിട്ടുണ്ടായിരുന്നു. അതനുസരിച്ച് 1041-ൽ ആലപ്പുഴെ കച്ചവടം ഏജൻറായിരുന്ന ജോൺലിസ്റ്റർ എന്ന യൂറോപ്യനെ സൎക്കാർ പണം അപഹരിച്ച കുറ്റത്തിനു വിസ്തരിച്ച് അയാൾക്ക് രണ്ടു സംവത്സരത്തെ തടവുശിക്ഷ കൊടുത്തു. ചില യൂറോപ്യന്മാരുടെ ആവലാതി നിമിത്തം, തിരുവിതാംകൂർ ഗവൎമ്മെണ്ടിന്റെ ആ പ്രവൃത്തി ശരിയല്ലെന്നും കുറ്റംചെയ്ത യൂറോപ്യന്മാരെ നീതിന്യായപ്രകാരം വിസ്തരിപ്പാനും ശിക്ഷിപ്പാനും തിരുവിതാംകൂറിന് അധികാരമില്ലെന്നും മതിരാശി ഗവൎണ്ണർ എഴുതി അയച്ചു. അക്കാലത്തെ ദിവാനായിരുന്ന മാധവരായ തിരുവിതാംകൂർ ഗവൎമ്മെണ്ടിന് ആ അധികാരമുണ്ടെന്നും തിരുവിതാംകൂറും ബ്രിട്ടീഷുഗവൎമ്മെണ്ടുമായുള്ള ഉടമ്പടിപ്രകാരം മുമ്പുണ്ടായിരുന്ന ആ അധികാരത്തിന് യാതൊരു കുറവും വ

ണ്ടിട്ടില്ലെന്നും മററും യുക്തിയുക്തമായി മറുപടിയും അയച്ചു. മദിരാശി ഗവർണർ ആ മറുപടി സമ്മതിച്ച് അദ്ദേഹത്തിന്റെ മുമ്പിലത്തെ തീർപ്പു റദ്ദുചെയ്യുകയും ഉണ്ടായി. എങ്കിലും വൈസറായിക്ക് മാധവരാവു പറയുന്ന യുക്തികളും ന്യായങ്ങളും വകവെപ്പാൻ മനസ്സുവന്നില്ല. തിരുവിതാംകൂർ ഗവർമെണ്ടിനു യൂറോപ്യന്മാരെ വിസ്തരിപ്പാൻ അധികാരമില്ലെന്നുതന്നെ അദ്ദേഹം തീർച്ചപ്പെടുത്തി എഴുതി അയച്ചു. ഈ എഴുത്ത് ശേഷയ്യാശാസ്ത്രി ദിവാനായിരിക്കുന്ന കാലത്താണ് കിട്ടിയത്. ആ തീർച്ചക്കെതിരായി പല ന്യായങ്ങളും കാണിച്ചു പ്രബലമായ എഴുത്തുകൾ എഴുതി ദിവാൻ ശേഷയ്യാശാസ്ത്രി വാദിച്ചുനോക്കി. എങ്കിലും വൈസറായി മുമ്പു തീർച്ചപ്പെടുത്തിയതുതന്നെ ന്യായം അടിസ്ഥാനമാക്കി മാത്രമല്ലായിരുന്നതിനാൽ ആ തീർച്ചയ്ക്ക് ദിവാന്റെ എഴുത്തുകൾകൊണ്ട് ഇളക്കമുണ്ടായില്ല. ഒടുവിൽ ഒരു കാര്യം മാത്രം വൈസറായി സമ്മതിച്ചു. "കേസിൽ യൂറോപ്യന്മാരെ വിസ്തരിക്കേണ്ട ജഡ്ജി യൂറോപ്യനായ ഉദ്യോഗസ്ഥൻതന്നെ വേണം. എന്നാൽ അതിനു തിരുവിതാംകൂർ ഗവർമെണ്ടിന് ഇഷ്ടംപോലെ ഏതു യൂറോപ്യനെയെങ്കിലും ആ ഉദ്യോഗത്തിൽ നിയമിക്കാം" എന്നായിരുന്നു വൈസറായിയുടെ ഒടുവിലത്തെ സമ്മതം. ഇങ്ങനെ ആ സംഗതിയെപ്പററിയുള്ള വഴക്കും അവസാനിക്കയും ചെയ്തു.

### 13. പരദേശങ്ങളിലേക്കുള്ള എഴുന്നള്ളത്തുകൾ.

ക്രിസ്തുവർഷം 1872-ന് കൊല്ലം 1047-ൽ ഭൊപ്പാൾ രാജ്യത്തിലെ ബീഗം എന്ന രാജ്ഞിക്ക് ബൊംബായിൽ വെച്ചു ബ്രിട്ടീഷ് ഗവർമെണ്ടു ചില സമ്മാനങ്ങൾ നൽകി. അതു സംബന്ധിച്ചു നടത്തിയ ദർബാറിന് വൈസറായി മഹാരാജാവിനെയും ക്ഷണിച്ചിരുന്നു. അതിനാൽ മഹാരാജാവ് ദിവാൻജി മുതലായ ഉദ്യോഗസ്ഥന്മാരോടുകൂടി ആ കാലത്ത് ബൊംബായിക്കെഴുന്നള്ളി. പിന്നെ കാശിയിൽച്ചെന്നു ഗംഗാസ്നാനം കഴിച്ചിട്ടാണ തിരികെ എഴുന്നള്ളിയത്. 1050-ൽ വൈസറായിയുടെ ക്ഷണമനുസരിച്ചു കൽക്കത്തായിലേക്കെഴുന്നള്ളി. ആ യാത്രയിൽ ആഗ്ര, ഡൽഹി മുതലായ സ്ഥലങ്ങളും മഹാരാജാവു സന്ദർശിച്ചു. 1051 വൃശ്ചികത്തിൽ വെയിൽസിലെ രാജകുമാരൻ മദിരാശിയിൽ എത്തിയിരുന്നപ്പോൾ മഹാരാജാവും മദിരാശിയിലേക്കെഴുന്നള്ളി. ആ രാജകുമാരനെ വിശേഷപ്പെട്ട പല സാധനങ്ങളും മഹാരാജാവു സമ്മാനിച്ചു. രാജകുമാരൻ മഹാരാജാവിനും പല സമ്മാനങ്ങളും നൽകി. ഒരു മുദ്രമോതിരവും ഒരു വാളും ഒരു മെഡലും അവയിൽ പ്രധാനപ്പെട്ടവയായിരുന്നു. പിന്നെ രാജകുമാരനെ യാത്രയയപ്പാനായി കൽക്കത്തക്കെഴുന്നള്ളി. ആ

വിടെനിന്നു കാശിയിൽചെന്ന് ഒരിക്കൽകൂടി ഗംഗാസ്നാനം കഴിച്ചു ബൊംബാ മുതലായ സ്ഥലങ്ങൾ വഴിയായി 1051 ധനു 29-ാംനു തിരിയെഴുന്നള്ളി.

വിക്ടോറിയാ മഹാരാജ്ഞി ഇന്ത്യാചക്രവർത്തിനി സ്ഥാനം സ്വീകരിച്ചതിനെസ്സംബന്ധിച്ച് 1052-ൽ ഡൽഹിയിൽ വെച്ച് ഒരു വലിയ ദർബാർ നടത്തി. അതിന്ന് മഹാരാജാവിനേയും ക്ഷണിച്ചിട്ടുണ്ടായിരുന്നുവെങ്കിലും അവിടേക്ക ശരീരസുഖമില്ലാതിരുന്നതിനാൽ എഴുന്നള്ളുവാനുണ്ടായില്ല. അതിനെസ്സംബന്ധിച്ച് ഇന്ത്യാചക്രവർത്തിനി മഹാരാജാവിന്നു ബഹുമാനസൂചകമായി അയച്ചുകൊടുത്തിരുന്ന ഒരു കൊടി തിരുവനന്തപുരത്തുവെച്ച് റസിഡണ്ടുമായി ഒരു കൂടിക്കാഴ്ച നടത്തി മഹാരാജാവു സ്വീകരിക്കുകയാണുണ്ടായത്.

### 14. ശേഷയ്യാശാസ്ത്രി ഉദ്യോഗത്തിൽനിന്നു പിരിഞ്ഞത്.

ശേഷയ്യാശാസ്ത്രിയെ അഞ്ചു സംവത്സരക്കാലത്തേക്ക മാത്രമായിട്ടാണ് ദിവാനായി നിയമിച്ചിരുന്നത്. ആ അഞ്ചു വത്സരം കഴിഞ്ഞപ്പോൾ അദ്ദേഹം ഉദ്യോഗത്തിൽ നിന്നു പിരിവാൻ സന്നദ്ധനായി. എങ്കിലും ബ്രിട്ടീഷുറസിഡണ്ടിന്റെ ശുപാർശപ്രകാരം ആറു മാസംകൂടി അദ്ദേഹം ഉദ്യോഗത്തിലിരുന്നു. അതിന്നുശേഷം മാസത്തിൽ 500 രൂപവീതം പെൻഷൻ വാങ്ങിപ്പിരിഞ്ഞു. അദ്ദേഹത്തിന്റെ ഭരണവും ദിവാൻ മാധവരാവുവിന്റെ ഭരണം പോലെ വളരെ ശ്രേഷ്ഠമായിരുന്നു. തിരുവിതാംകൂറിൽ നിന്നു പോയതിന്റെ ശേഷം അദ്ദേഹം പുതുക്കോട്ടയിലെ ദിവാനായി കുറേക്കാലം ഇരുന്നു. പിന്നെ പുതുക്കോട്ടയിലെ ദിവാൻ റീജന്റായും ഇരുന്നു. അതിന്നുശേഷം ഉദ്യോഗങ്ങളിൽ നിന്നെല്ലാം പിരിഞ്ഞു കുംഭകോണത്ത് സ്വഗൃഹത്തിൽ സ്വസ്ഥജീവിതം നയിച്ചു. 1077-ൽ അദ്ദേഹത്തിന്ന് കെ. സി. എസ്. ഐ. എന്ന സ്ഥാനം ചക്രവർത്തിയിൽനിന്നു ലഭിച്ചു. 1079 തുലാമാസത്തിൽ 76-ാം വയസ്സിൽ അദ്ദേഹം ചരമഗതി പ്രാപിക്കയും ചെയ്തു.

### 15 ദിവാൻനാണുപിള്ള.

ശേഷയ്യാശാസ്ത്രി തിരുവിതാംകൂർ ദിവാനുദ്യോഗത്തിൽ നിന്നു പിരിഞ്ഞതിന്നു ശേഷം മഹാരാജാവ് ദിവാൻ പേഷ്കാരായിരുന്ന നാണുപിള്ളയെ 1053 ചിങ്ങത്തിൽ ദിവാനുദ്യോഗത്തിൽ നിയമിച്ചു. ദിവാൻ ഉമ്മിണിത്തമ്പിക്കു ശേഷം നാട്ടുകാരനായ ഒരാളെ ദിവാനുദ്യോഗത്തിൽ നിയമിച്ചതു ഇക്കാലത്താണ്. ഈ നാണുപിള്ള ദിവാന്റെ കാലത്ത് മെഡിക്കൽ ഡിപ്പാർട്ടുമെണ്ടു പരിഷ്കരിച്ച് പലസ്ഥലങ്ങളിലും പുതിയ ആശുപത്രികൾ ഏർപ്പെടുത്തി. 1054-ൽ സർ

കോടതിയിലും ചില പരിഷ്കാരങ്ങൾചെയ്തു് ജഡ്ജിമാരുടെ എണ്ണം മൂന്നാക്കി. പല സ്ഥലങ്ങളും കച്ചേരികളും സത്രങ്ങളും പണിയിച്ചു. പല ക്ഷേത്രങ്ങളുടേയും അററകുററപ്പണികൾ തീർപ്പിച്ചു് നന്നാക്കുകയും ചെയ്തു.

### 16. രാജകുമാരോത്പത്തി.

കൊല്ലം 1037 മകരത്തിൽ പള്ളികെട്ടു കഴിഞ്ഞ ആററിങ്ങൽ എളയ തമ്പുരാൻ തിരുമനസ്സിലേക്കു് 1040 ചിങ്ങം 6-ാംനു രേവതിതിരുനാൾ കൊച്ചുതമ്പുരാനും 1041 മേടം 8-ാംനു മകയിരം തിരുനാൾ കൊച്ചുതമ്പുരാനും 1043 വൃശ്ചികം 19-ാംനു ചതയം തിരുനാൾ കൊച്ചുതമ്പുരാനും 1047 വൃശ്ചികം 9-ാംനു അശ്വതിതിരുനാൾ കൊച്ചുതമ്പുരാനുമായി നാലുപുത്രന്മാർ ജനിച്ചു. അവരിൽ മകയിരം തിരുനാൾ കൊച്ചുതമ്പുരാൻ 1050 ഇടവമാസത്തിൽ നാടുനീങ്ങി. മൂലംതിരുനാൾ തിരുമനസ്സിലെ ജ്യേഷ്ഠൻ ചതയം തിരുനാൾ തിരുമനസ്സുകൊണ്ടു 1052 മേടത്തിലും നാടുനീങ്ങി.



### 17. മഹാരാജാവിന്റെ മരണം.

1055 മേടമാസത്തിൽ മഹാരാജാവു തിരുമനസ്സിലേക്കു് നല്ല ശരീരസുഖമില്ലാതായി. പത്തുദിവസം കഴിഞ്ഞപ്പോൾ ആ സുഖക്കേടു പെട്ടെന്നു വർദ്ധിച്ചു. 1055 ഇടവം 19-ാംനു മഹാരാജാവു് നാടുനീങ്ങുകയും ചെയ്തു. ഈ ആയില്യം തിരുനാൾ മഹാരാജാവിന്റെ ഭരണം തിരുവിതാംകൂർ ചരിത്രത്തിൽ വളരെ പ്രധാനമായിട്ടുള്ളതാണു്.

—:*:—

## പതിനൊന്നാം പ്രകരണം.

### വിശാഖംതിരുനാൾ രാമവർമ്മ മഹാരാജാവു്.

കൊല്ലം 1055—1060.

#### 1. മഹാരാജാവിന്റെ സ്വഭാവവിശേഷം.

വിശാഖംതിരുനാൾ യുവരാജാവായിരുന്ന കാലത്തുതന്നെ നല്ലവണ്ണം പ്രസിദ്ധനായിത്തീർന്നിരുന്നു. ഇംഗ്ലീഷു വിദ്യാഭ്യാസവിഷയത്തിൽ അവിടേക്കു പ്രത്യേകം ഉത്സാഹവും ശ്രദ്ധയുമുണ്ടായിരുന്നു. ഇന്ത്യയിലും യൂറോപ്പിലുമുള്ള അക്കാലത്തെ പല മാസികകളിലും അവിടുന്നു് എഴുതീട്ടുള്ള ഉത്തമലേഖനങ്ങൾ പ്രസിദ്ധം ചെയ്തിട്ടുണ്ടു്. ആ വക ലേഖനങ്ങളും അവിടുന്നു നിർമ്മിച്ചിട്ടുള്ള ചില പുസ്തകങ്ങ

ളും വഴിയായി പണ്ഡിതന്മാരുടെയിടയിൽ അവിടുന്നു വളരെ പ്രശസ്തനായിത്തീരുകയും ചെയ്തിരുന്നു. മതിരാശി സർവകലാശാലക്കാർ അവിടുത്തെ പാണ്ഡിത്യത്തെ അഭിനന്ദിച്ച് കലാശാലയിലെ ഒരംഗമായി തിരുമനസ്സിലേയും സ്വീകരിച്ചിരുന്നു. വൈസ്രായിയുടെ നിയമനിർമ്മാണസഭയിലെ ഒരു സാമാജികനായിട്ടും അവിടുത്തെ നിയമിച്ചുവെങ്കിലും ആ സ്ഥാനം അവിടുന്ന് സ്വീകരിച്ചില്ല. വിദ്യാഭ്യാസവിഷയത്തിലെന്നപോലെ കൃഷി, കൈത്തൊഴിൽ എന്നിവയിലും അവിടേയ്ക്കു പ്രത്യേകതാൽപ്പര്യമുണ്ടായിരുന്നു. മരച്ചീനികൃഷി ആദ്യമായി തിരുവിതാംകൂറിലേർപ്പെടുത്തിയതും ആ വഴിക്ക് അനേകം സാധുക്കൾക്കു ഭക്ഷണത്തിനു വഴിയുണ്ടാക്കിക്കൊടുത്തതും വിശാഖം തിരുനാൾ തിരുമനസ്സുകൊണ്ടാണ്. ചൊവ്വരപ്പണി, ചിത്രമെഴുത്ത് എന്നിവയേയും അവിടുന്ന് നല്ലവണ്ണം പ്രോത്സാഹിപ്പിച്ചിരുന്നു. ഈ മഹാരാജാവ് രാജ്യഭാരം ഏറ്റ ഉടൻതന്നെ ചെയ്ത ഒന്നാമത്തെ പ്രവൃത്തി അഞ്ചുകൊല്ലത്തോളമായി ആയില്യംതിരുനാൾ മഹാരാജാവിന്റെ കല്പനപ്രകാരം തിരുവനന്തപുരത്തു വരുവാൻ പാടില്ലാത്തവിധം അരിപ്പാട്ടു കൊട്ടാരത്തിൽ താമസിപ്പിച്ചിരുന്ന കേരളവർമ്മവലിയകോയിത്തമ്പുരാനെ ആ നിർബ്ബന്ധത്തിൽനിന്ന് ഒഴിവാക്കി തിരുവനന്തപുരത്തേക്കു വരുത്തുകയായിരുന്നു.

2. ദിവാൻ രാമയ്യങ്കാർ.

കൊല്ലം 1056 ചിങ്ങം അവസാനത്തോടുകൂടി ദിവാൻ നാണുപിള്ള പെൻഷൻ വാങ്ങിപ്പിരിഞ്ഞു. അതിനുശേഷം അക്കാലത്ത് മതിരാശി രജിസ്ട്രേഷൻ ഡിപ്പാർട്ടുമെന്റിലെ ഇൻസ്പെക്ടർ ജനറാളായിരുന്ന ആനറബിൾ വി. രാമയ്യങ്കാരെ ദിവാനായി നിയമിച്ചു.

3. മതിരാശിഗവർണരുടെ വരവ്.

1056 തുലാമാസത്തിൽ മഹാരാജാവിന്റെ ക്ഷണമനുസരിച്ച് മതിരാശി ഗവർണർ ബക്കിംഹാം പ്രഭു തിരുവനന്തപുരത്തു വന്നു. പതിവുപോലെയുള്ള കൂടിക്കാഴ്ചയും വിരുന്നും വെടിക്കെട്ടുമെല്ലാം ആ അവസരത്തിലും ഉണ്ടായിരുന്നു.

4. ചില ഭരണപരിഷ്കാരങ്ങൾ.

മഹാരാജാവും രാമയ്യങ്കാരും കൂടി ആലോചിച്ച് രാജ്യത്തെ എല്ലാ ഭരണശാഖകളിലും ചില പരിഷ്കാരങ്ങൾ ഏർപ്പെടുത്തി. മഹാരാജാവ് ഭരണം ഏറ്റ കാലത്ത് റവന്യൂശാഖയിൽ എട്ടുലക്ഷത്തോളം കുടിശ്ശിക ഉണ്ടായിരുന്നു. സാധുക്കളുടെ പക്കൽനിന്നു പിരിയേണ്ടതായിരുന്ന ആ സംഖ്യ മുഴുവനും പിരിക്കുന്നതു കഷ്ടമാണെന്നുകണ്ട് മിക്കതും ഇളവുചെയ്തുകൊടുത്തു. സർക്കാരുദ്യോഗസ്ഥന്മാരുടെ ശമ്പളം

വർദ്ധിപ്പിച്ചു. പുകയിലയ്ക്കുണ്ടായിരുന്ന തീരുവ കുറച്ചു. തിരുവിതാംകൂറിലെ തിരുവെഴുത്തുവിളംബരങ്ങൾ, റഗുലേഷൻ, പാസ്സുകൾ, മുതലായതെല്ലാം ശേഖരിച്ചു ക്രമപ്പെടുത്തുന്നതിനായി ഒരു കമ്മററിയെ നിയമിച്ചു. പോലീസുവകുപ്പു പരിഷ്കരിച്ച് അതിനെ മജിസ്ട്രേട്ടുമാരുടെ മേൽനോട്ടത്തിൽനിന്ന് മാററി അതിന്റെ മേലധികാരിയായി പ്രത്യേകം ഒരുദ്യോഗസ്ഥനെ നിയമിച്ചു. ബ്രിട്ടീഷുകോടതികളിൽ അനുസരിച്ചുവരുന്ന ശിക്ഷാനിയമത്തിന്റെയും ക്രിമിനൽനടപടിനിയമത്തിന്റെയും രീതി ഇവിടെയും നടപ്പാക്കി. സദർകോടതിയിലെ ജഡ്ജിമാരുടെ എണ്ണം മൂന്നിൽനിന്ന് അഞ്ചാക്കി വർദ്ധിപ്പിച്ചു. ഉപ്പുവകുപ്പിന്റെ ശരിയായ ഭരണത്തിനുവേണ്ടി ഡിപ്യൂട്ടിപേഷ്കാർ എന്ന പേരിൽ പ്രത്യേകം ഒരുദ്യോഗസ്ഥനെ നിയമിച്ചു. അഞ്ചൽ വകുപ്പ് ബ്രിട്ടീഷിന്ത്യയുടെ മാതൃകയനുസരിച്ചു പരിഷ്കരിച്ചു. കൃഷി വ്യവസായ പ്രവർത്തനങ്ങളും കയററുമതിപ്രവർത്തനങ്ങളും ഉത്സാഹിച്ചു നടത്തിച്ചു. പ്രാഥമികവിദ്യാഭ്യാസം നാട്ടിലെല്ലാം പരത്തിച്ചു. വസ്തുവകകൾക്ക് ശരിയായി സർവ്വേയും കണക്കെടുപ്പും ആരംഭിച്ചു. തെക്കൻ തിരുവിതാംകൂറിലുള്ള കൃഷി ജലസേചനവേലകൾ പരിഷ്കരിക്കയും ചെയ്തു.

### 5. കൊച്ചിതിരുവിതാംകൂർ അധികാരതർക്കം.

പലകാലമായി കൊച്ചിയും തിരുവിതാംകൂറുമായി ചില അധികാരതർക്കങ്ങൾ അവസാനിക്കാതെ കിടന്നിരുന്നു. അവ തീരുമാനിക്കുന്നതിനായി ബ്രിട്ടീഷ് ഗവർമ്മെണ്ട് ഹാനിങ്ടൻ എന്ന ബ്രിട്ടീഷ് റെസിഡണ്ടിനെ ചുമതലപ്പെടുത്തി. ചില അതിർത്തികളെപ്പററിയും ഇരിഞ്ഞാലക്കുട കൂടൽമാണിക്യം, എളങ്കുന്നപ്പുഴ, ഞാറക്കാട്, പെരുമനം ഈ ദേവസ്വങ്ങളിൽ ഇരുകക്ഷികൾക്കുമുള്ള അധികാരങ്ങളെക്കുറിച്ചുമാണ് തർക്കങ്ങൾ ഉണ്ടായിരുന്നത്. അതിൽ ബ്രിട്ടീഷുഗവർമ്മെണ്ടിന്റെ തീരുമാനംകൊണ്ടു കൂടൽമാണിക്യം ക്ഷേത്രത്തിലെ തച്ചുടയകയ്മളെ നിയമിക്കുവാൻ തിരുവിതാംകൂർ മഹാരാജാവിനധികാരമുണ്ടെന്നു വ്യവസ്ഥിതമായി. അതിർത്തിതർക്കത്തിൽ ഇടിയറമേട് എന്ന സ്ഥലത്തെസ്സംബന്ധിച്ചുള്ളതും തിരുവിതാംകൂറിനു ഗുണമായി കലാശിച്ചു. മററുള്ള തർക്കങ്ങൾ കൊച്ചിക്കു ഗുണമായ വിധത്തിലും തീർച്ചപ്പെട്ടു.

### 6. ഉത്തരേന്ത്യയും മററും എഴുന്നള്ളിയത്.

കൊല്ലം 1057-ൽ മഹാരാജാവ് ബോംബെ, പൂന, ഹൈദരബാദ്, ജബൽപ്പൂർ, കാശി, കൽക്കത്ത മുതലായ സ്ഥലങ്ങളിലേക്കെഴുന്നള്ളി. ആ അവസരത്തിൽ ഇൻഡോർ മഹാരാജാവിന്റെ ക്ഷ

ണമനുസരിച്ച് ആ രാജ്യവും സന്ദർശിച്ചു. 1057 മീനം 10-ാംനൊടൊട്ടുകൂടി തിരിയെ തിരുവനന്തപുരത്തെഴുന്നള്ളുകയും ചെയ്തു. പിന്നെ 1059-ൽ മഹാരാജാവ് രാമേശ്വരത്തെഴുന്നള്ളി സേതുസ്നാനം കഴിച്ചു തിരിയെ എഴുന്നള്ളി.

7. സമ്മാനങ്ങൾ.

മഹാരാജാവു തിരുമനസ്സിലേക്ക് 1057 ഇടവത്തിൽ ഇന്ത്യാചക്രവർത്തിനിയിൽനിന്ന് ജി. സി. എസ്. ഐ. എന്ന സമ്മാനം ലഭിച്ചു. അതിനെസ്സംബന്ധിച്ചുള്ള മുദ്രാസ്വീകാരം 1058 മകരത്തിൽ മദിരാശിയിൽവെച്ചു നടന്നു. ഇതുകൂടാതെ എഫ്. ആർ. ജി. എസ്. എഫ്. എൽ. എസ്, എം. ആർ. എ. എസ്സ്. (ലണ്ടൻ) എന്നിങ്ങനെ തുടങ്ങി പല സമ്മാനങ്ങളും മഹാരാജാവിനു ലഭിച്ചിരുന്നു.

8. മഹാരാജാവിന്റെ മരണം.

ജനങ്ങൾക്കു ക്ഷേമത്തിനായി മേൽപ്പറഞ്ഞപ്രകാരം പല കൃത്യങ്ങളും പുതുതായി നടത്തിക്കൊണ്ടുവന്നിരുന്ന ഈ വിശാഖംതിരുനാൾ മഹാരാജാവ് 1060 ചിങ്ങമാസം 20-ാംനു നാടുനീങ്ങി. അവിടുന്ന് അഞ്ചു സംവത്സരം മാത്രമേ രാജ്യം വാണുള്ളു; എങ്കിലും അവിടുത്തെ മരണം ജനങ്ങൾക്കു ദുഃഖകരവും ഉൽകൃഷ്ടവും ഏറ്റവും ഉദ്വേഗത്തോടുകൂടിയതുമായിരുന്നു.

---

## പന്ത്രണ്ടാം പ്രകരണം.

### മൂലംതിരുനാൾ രാമവർമ്മമഹാരാജാവ്.

കൊല്ലം 1061—1099.

1. മഹാരാജാവിന്റെ സ്വഭാവവിശേഷം.

വിശാഖംതിരുനാൾ മഹാരാജാവു നാടുനീങ്ങിയതിനു ശേഷം അവിടുത്തെ ഭാഗിനേയൻ മൂലംതിരുനാൾ മഹാരാജാവ് 1061 ചിങ്ങമാസം 5-ാംതീയതി മുതൽ രാജ്യഭാരം തുടങ്ങി. അക്കാലത്ത് അവിടേക്കു 28 തിരുവയസ്സ് പ്രായമേ ആയിരുന്നുള്ളു. രാജ്യഭരണതന്ത്രത്തിൽ ഈ മഹാരാജാവും അവിടുത്തെ പൂർവികന്മാരെപ്പോലെ തന്നെ വളരെ നിപുണനായിരുന്നു. അതിനു പുറമെ അവിടുന്ന് പ്രത്യേകിച്ചും വളരെ ശാന്തനും പരമദയാലുവും ശ്രീപത്മനാഭനിൽ ഭക്തിയുള്ളാളുമായിരുന്നു. ശ്രീപത്മനാഭദർശനം കഴിക്കാതെ അവിടുന്നു ഒ

ഭരണം കഴിച്ചിട്ടുള്ള ദിവാന്മാരിൽ എത്രയോ വലുതെച്ചവനായിരു ന്നുവെന്നുതന്നെ പറയാം. കൃത്യനിഷ്ഠയിലും ഈ മഹാരാജാവിന്ന് അസാധാരണമായ നിർബന്ധമുണ്ടായിരുന്നു. ഇന്നിന്ന സമയങ്ങളിൽ ഇന്നിന്ന പ്രവൃത്തി ചെയ്യണമെന്നുള്ള നിയമം ഈ മഹാരാജാവിനെ പ്പോലെ അത്ര ശരിയായി ആചരിപ്പാൻ വളരെ ദുർല്ലഭം ആളുകൾക്ക മാത്രമേ സാധിക്കയുള്ളൂ എന്ന സംഗതി നിസ്സംശയമാണ്. അവിടു ത്തെ ദിനചര്യ അത്രത്തോളം വ്യവസ്ഥിതമായിരുന്നു. രാജ്യഭാരം ഏ റ്റ ദിവസംതന്നെ മൂന്നുലക്ഷം രൂപയോളം കുടിശ്ശിക മഹാരാജാ വ് സാധുജനങ്ങൾക്ക വിട്ടുകൊടുത്തു. കുടിക്കാൻ വെള്ളം കിട്ടുവാൻ പ്രയാസമുള്ള സ്ഥലങ്ങളിൽ കിണറുകൾ കുഴിപ്പിക്കുന്നതിനായി ആ ണ്ടുതോറും 1500 രൂപാവീതം കല്പിച്ചിരിക്കുന്നതായി കേട്ടിട്ടും അ ന്നുതന്നെ ഇരട്ടിയാക്കി.

2. ദിവാൻ രാമയ്യങ്കാർ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞത്.

മൂലംതിരുനാൾ മഹാരാജാവിന്റെ ഭരണം തുടങ്ങിയതിന്നുശേ ഷം ഒന്നരസംവത്സരംകൂടി രാമയ്യങ്കാർ ദിവാനായിരുന്നു. ഇതി ന്നിടയിൽ സർവേ, കണക്കെഴുത്ത് എന്നീവക ജോലികൾ ജാഗ്രതയോ ടെ നടത്തി അവസാനിപ്പിക്കുന്നതിന്ന വേണ്ട ഏർപ്പാടുകൾ അദ്ദേ ഹം നിഷ്കർഷയായി ചെയ്തു. നീതിന്യായ ശാഖയിലും ചില നിയ മങ്ങൾ നടപ്പാക്കി പരിഷ്കാരങ്ങൾ ചെയ്തു. 1062-ാമത അവസാ നത്തിൽ അദ്ദേഹം പെൻഷൻവാങ്ങിപ്പിരിഞ്ഞു.

3. ദിവാൻ രാമറാവു.

രാമയ്യങ്കാർ പെൻഷൻവാങ്ങിപ്പിരിഞ്ഞതിന്നുശേഷം അക്കാല ത്തു കൊട്ടാരം പേഷ്കാരായിരുന്ന ടി. രാമറാവുവിനെ 1062-മകരം 2-ാംനു- ദിവാനുദ്യോഗത്തിൽ നിയമിച്ചു. വിക്ടോറിയാ മഹാരാജ്ഞിയുടെ സ്വർണ്ണജൂബിലിമഹോത്സവത്തിന്റെ ഘോഷം നടത്തുകയാണ സാ മ്രാജ്യത്തെ- ഭരണത്തിന്റെ അംശത്തിലുള്ള ദേശങ്ങളിലായിട്ടുണ്ടായ ത്. ആ മഹോത്സവത്തിന്റെ സ്മാരകമായി ലണ്ടൻ നഗരത്തിൽ ഏർപ്പെടുത്തിയ വിദ്യാമന്ദിരത്തിന്ന പതിനായിരം രൂപയും മദിരാശി യിൽ ഏർപ്പെടുത്തിയ 'ടെക്നിക്കൽ ഇൻസ്റ്റിട്ട്യൂട്ട്' എന്ന കലാമന്ദിര ത്തിന്ന രണ്ടായിരം രൂപയും തിരുവിതാംകൂർ ഗവൺമെണ്ട് സംഭാവന ചെയ്തു. ആ മഹോത്സവത്തിന്റെ സ്മാരകങ്ങളായി തിരുവനന്തപുര ത്ത് 'വിക്ടോറിയാ ജൂബിലിടൌൺഹാൾ' എന്ന സമാജമന്ദിരവും കൊ ല്ലത്ത് സ്ത്രീകൾക്കുള്ള ഒരു വൈദ്യപാഠശാലയും ആസ്പത്രിയും ഏ ർപ്പെടുത്തുകയും ചെയ്തു.

### 4. ബൊംബെ മുതലായ ദിക്കുകളിലേക്കുള്ള എഴുന്നള്ളത്ത്.

കൊല്ലം 1063 മകരത്തിൽ മഹാരാജാവ്, ദിവാൻ മുതലായ ഉദ്യോഗസ്ഥന്മാരോടുകൂടി ബൊംബെ, പൂന മുതലായ സ്ഥലങ്ങളിലേക്ക എഴുന്നള്ളി. ബൊംബെയിൽവച്ച് മൈസൂർ മഹാരാജാവിനെയും, വിക്ടോറിയാ മഹാരാജ്ഞിയുടെ പുത്രൻ കൊണാട്ട പ്രഭുവിനെയും, ബൊംബെ ഗവൎണ്ണരെയും മഹാരാജാവ് സന്ദൎശിച്ചു. ബൊംബെയിൽ നിന്ന് ചെറുവണ്ണൂർ, കൊച്ചി മുതലായ വഴിക്കാണ് തിരികെ തിരുവനന്തപുരത്തേക്ക് എഴുന്നള്ളിയത്. 1063-ൽത്തന്നെ മദിരാശി ഗവർണ്ണർ കാണിമാറാപ്രഭു തിരുവനന്തപുരത്ത് വരികയും മഹാരാജാവുമായി കൂടിക്കാഴ്ച മുതലായതു നടത്തുകയും ഉണ്ടായി. 1064-ൽ മഹാരാജാവു തിരുമനസ്സിലേക്ക് കെ. ജി. സി. എസ്സ് ഐ. എന്ന സ്ഥാനം ലഭിച്ചു. അതിനെസ്സംബന്ധിച്ച മുദ്രകളും മറ്റും മദിരാശിയിൽ എഴുന്നള്ളിയ അവസരത്തിലാണ് മഹാരാജാവു സ്വീകരിച്ചത്.

### 5. ചില പരിഷ്കാരങ്ങൾ.

ദിവാൻ രാമരായരുടെ കാലത്തുണ്ടായ പരിഷ്കാരങ്ങളിൽ ഏററവും പ്രധാനമായത് ഒരു നിയമനിൎമ്മാണസഭ ഏൎപ്പെടുത്തിയതാണ്. അതുകൂടാതെയും ചില പരിഷ്കാരങ്ങൾ അക്കാലത്തു ചെയ്തിട്ടുണ്ട്.

1064-ൽ ഒരു അഞ്ചൽറെഗുലേഷൻ പാസ്സാക്കി ആ വകുപ്പു പരിഷ്കരിച്ചു. ഒരു ചക്രം, രണ്ടു ചക്രം, നാലു ചക്രം എന്ന കണക്കിൽ വിലയുള്ള അഞ്ചൽ സ്റ്റാമ്പുകളും അരച്ചക്രം വിലയുള്ള അഞ്ചൽകാർഡും നടപ്പാക്കി.

ആയുൎവേദവൈദ്യം പ്രചാരപ്പെടുത്തുന്നതിനായി തിരുവനന്തപുരത്ത് ഒരു ആയുൎവേദപാഠശാല സ്ഥാപിച്ചു. അനേകം നാട്ടുവൈദ്യന്മാൎക്ക സൎക്കാരിൽനിന്നു ഗ്രാന്റുകൊടുത്ത് സാധുക്കൾക്ക് ഔഷധങ്ങൾ ധൎമ്മമായി കൊടുപ്പിക്കയും ചെയ്തു.

1063-ൽ സ്ത്രീവിദ്യാഭ്യാസത്തിനായി പരീക്ഷാൎത്ഥം ഒരു നാൎമ്മൽസ്കൂൾ ഏൎപ്പെടുത്തിയിരുന്നതിനെ സ്ഥിരപ്പെടുത്തി. തിരുവനന്തപുരത്തുള്ള കരകൌശലശാല പരിഷ്കരിച്ച് ചിത്രമെഴുത്ത്, കൊത്തുപണി, ഓട്ടുപ്പണി, മൺപാത്രപ്പണി മുതലായതു പഠിപ്പിക്കുന്നതിനു വേണ്ട ഏൎപ്പാടുകൾ ചെയ്തു. സംസ്കൃതവിദ്യാഭ്യാസത്തിനായി തിരുവനന്തപുരത്തു ഒരു സംസ്കൃതകോളേജും ഒന്നാമതായി ഏൎപ്പെടുത്തി. കൃഷി, കച്ചവടം, കൈത്തൊഴിൽ ഇവയുടെ വൎദ്ധനയ്ക്കുവേണ്ടി ഗവൺമെണ്ടിൽനിന്നു ധനസഹായം ചെയ്തുകൊടുത്തു. ജുഡിഷ്യൽവകുപ്പിലും ചില പുതിയപരിഷ്കാരങ്ങൾ ചെയ്തു.

1065-ൽ ഇംഗ്ലീഷുവൈദ്യവകുപ്പ് പരിഷ്കരിച്ച് രാജ്യത്തിൽ പലസ്ഥലങ്ങളിലും ആശുപത്രികളും ഡിസ്പെൻസറികളും സ്ഥാപിച്ചു. ഗോവസൂരിപ്രയോഗത്തെ ധാരാളം പ്രചാരപ്പെടുത്തി. ബ്രിട്ടീഷുഗവമ്മെണ്ടുമായി എഴുത്തുകുത്തുകൾ നടത്തി കോട്ടയം, മാന്താണ്ഡം, കായംകുളം, കുളച്ചൽ എന്നീ പ്രദേശങ്ങളിൽ തപാലാപ്പീസും കമ്പിയാപ്പീസും ഏർപ്പെടുത്തി. ജലമാർഗ്ഗമായി ഗതാഗതത്തിന്റെ സൗകര്യത്തിനായി തിരുവനന്തപുരം മുതൽ പറവൂർ വരെ സ്റ്റീം ബോട്ടു നടപ്പാക്കുന്നതിനുവേണ്ട ഏർപ്പാടുകളും ചെയ്തു. റവന്യൂ, വിദ്യാഭ്യാസം, വനം, പോലീസ്, സാനിട്ടറി എന്നീ വകുപ്പുകളിലും വേണ്ട പരിഷ്കാരങ്ങൾ ചെയ്തു. കാഴ്ചബങ്കളാവ്, നക്ഷത്രബങ്കളാവ് എന്നിവയുടെ മേൽനോട്ടത്തിനായി സമർത്ഥന്മാരായ യൂറോപ്യന്മാരെ നിയമിച്ചു. 1067-ൽ ദിവാൻ രാമരായർ പെൻഷൻ വാങ്ങി ഉദ്യോഗത്തിൽനിന്നും പിരിഞ്ഞു.

### 6. ദിവാൻ ശങ്കരസുബ്ബയ്യർ.

രാമരായർ പെൻഷൻവാങ്ങിയപ്പോൾ ശങ്കരസുബ്ബയ്യരെ ദിവാനുദ്യോഗത്തിൽ നിയമിച്ചു. ഈ ദിവാൻ വളരെ സമർത്ഥനും പ്രാപ്തനുമായ ഉദ്യോഗസ്ഥനായിരുന്നു. കൊല്ലം 1067-മുതൽ 1073-വരെയാണ് അദ്ദേഹം ദിവാനായിരുന്നത്.

### 7. അക്കാലത്തെ പ്രധാന സംഭവങ്ങൾ.

1067-ൽ മദിരാശി ഗവർണർ വെൻലാക്ക്പ്രഭുവും സൈന്യാധിപൻ സർ ജെയിംസ് ഡാർമൻ എന്ന യൂറോപ്യനും തിരുവിതാംകൂറിൽ വന്നിരുന്നു. 1068-ൽ പുതുക്കോട്ടരാജാവ് തിരുവനന്തപുരത്തു വന്നിരുന്നു. അക്കൊല്ലത്തിലും 1070-ൽ വൈസ്രായി എൽജിൻപ്രഭു മദിരാശിവന്നിരുന്ന അവസരത്തിലും മഹാരാജാവ് മദിരാശിക്കു എഴുന്നള്ളിയിരുന്നു. അവിടെവെച്ചു വൈസ്രായിയെ കാണുകയും ചെയ്തു. എങ്കിലും ആ സമയത്ത് ചോതി തിരുനാൾ ഇളയരാജാവു തിരുമനസ്സുകൊണ്ടു നാടുനീങ്ങിയ വിവരം അറിവുകിട്ടുകയാൽ വൈസ്രായിയുടെ വരവിനെ സംബന്ധിച്ചു മദിരാശിയിലുണ്ടായ ആഘോഷങ്ങളിലൊന്നും പങ്കുകൊള്ളാതെ മഹാരാജാവിന് തിരികെ എഴുന്നള്ളേണ്ടിവന്നു. 1072-ൽ വിക്ടോറിയാ മഹാരാജ്ഞിയുടെ വജ്രജൂബിലി ആഘോഷത്തിന്റെ സ്മാരകമായി തിരുവനന്തപുരത്ത് ഒരു പബ്ലിക്ക് ലൈബ്രറിയും വിക്ടോറിയാ അനാഥശാലയും സ്ഥാപിച്ചു. 1073 ആദ്യത്തിൽ മദിരാശിഗവർണർ സർ. ആർതർ ഹാവലാക്കും പത്നിയും തിരുവനന്തപുരത്തുവരികയും പതിവുപോലെ മഹാരാജാവുമായുള്ള കൂടിക്കാഴ്ച നടത്തുകയുമുണ്ടായി.

8. പരിഷ്കാരങ്ങൾ.

വിദ്യാഭ്യാസവിഷയങ്ങളായി പാഠശാലകൾക്ക് കൂടുതൽ ഗ്രാന്റു കൊടുത്തുവന്നു. തിരുവനന്തപുരത്ത് ഒരു ശുശ്രൂഷാപരിചാരപാഠശാലയും ഒരു ഇംഗ്ലീഷുട്രെയിനിങ്ങ്സ്കൂളും ഏർപ്പെടുത്തി. സർക്കാർ ഗേൾസ്ഹൈസ്കൂളിനെ രണ്ടാംഗ്രേഡ് കോളേജാക്കി. ലാകാളേജ് ഹൈക്കോടതിയിലെ യൂറോപ്യൻ ജഡ്ജിയുടെ ഭരണത്തിൻ കീഴിലാക്കി. ഒരു കൃഷിപാഠശാലയും അതിനോടുചേർന്ന് ഒരു തോട്ടവും ഏർപ്പെടുത്തി. പുതുതായി ഒരു സാനിട്ടറി ഡിപ്പാർട്ടുമെന്റ് ആരംഭിച്ചു. നഗരപരിഷ്കരണക്കമ്മിറ്റികളേർപ്പെടുത്തി ഓരോ പ്രധാന പട്ടണങ്ങളും ശുചിയാക്കിവെക്കുന്നതിനുള്ള നിശ്ചയങ്ങളും ചെയ്തു. ദേവസ്വങ്ങൾക്കും ഊട്ടുപുരകൾക്കും വിരുത്തിക്കാർ സാധനങ്ങൾ എത്തിക്കണമെന്നുണ്ടായിരുന്ന നിയമം റൊക്കമെന്ന വെച്ചു. വനം വകുപ്പിലും രജിസ്ട്രേഷൻ വകുപ്പിലും ചില ചില്ലറപരിഷ്കാരങ്ങൾ ചെയ്തു. ഇഞ്ചിനീയർ വകുപ്പു ബ്രിട്ടീഷിന്ത്യയിലെ രീതിയനുസരിച്ച് പരിഷ്കരിക്കയും അതിൽ പുതിയ ശമ്പളക്കാരെ നിയമിക്കയും ചെയ്തു. സ്ത്രീകൾക്കും കുട്ടികൾക്കും പ്രത്യേകമായി ഒരു ആശുപത്രി സ്ഥാപിച്ചു. ആശുപത്രികൾക്കും വൈദ്യശാലകൾക്കും അതുപോലെ ഗ്രാന്റു കൊടുക്കുന്ന ഏർപ്പാടും നടപ്പാക്കി. കോതയാർ അണയുടെ വേല ആരംഭിച്ചതും ഇക്കാലത്തായിരുന്നു. ദിവാൻ ശങ്കരസുബ്ബയ്യർ ഈവക എല്ലാ സംഗതികളിലും പ്രത്യേകം ശ്രദ്ധ പതിച്ചിരുന്നു. അദ്ദേഹത്തിന് ബ്രിട്ടീഷുഗവർമ്മെണ്ടിൽനിന്ന് സി. ഐ. ഇ. എന്ന സ്ഥാനവും ലഭിച്ചു. 1073 മീനമാസത്തിൽ അദ്ദേഹം പെൻഷൻ വാങ്ങി ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു. 1080 ആദ്യത്തിൽ അദ്ദേഹം പരമഗതി പ്രാപിക്കയും ചെയ്തു.

9. ദിവാൻ കൃഷ്ണസ്വാമിരായർ.

ശങ്കരസുബ്ബയ്യർ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞതിനുശേഷം അക്കാലത്ത് ഹൈക്കോടതിയിലെ ഒന്നാംജഡ്ജിയായിരുന്ന കെ. കൃഷ്ണസ്വാമിരായരെ ദിവാനായി നിയമിച്ചു. അദ്ദേഹം 1073-മുതൽ 1079-വരെയാണ് ദിവാനായിരുന്നിട്ടുള്ളത്.

10. അക്കാലത്തെ പ്രധാന സംഭവങ്ങൾ.

തിരുവിതാംകൂർ മഹാരാജാക്കന്മാർക്ക് അക്കാലംവരെ പത്തൊമ്പത് ആചാരവെടിയുണ്ടായിരുന്നത് ഇരുപത്തൊന്ന് ആചാരവെടിയാക്കി ബ്രിട്ടീഷു ഗവർമ്മെണ്ടിൽനിന്നനുവദിച്ചുകൊടുത്തു. അതിനെസ്സംബന്ധിച്ചുള്ള നീട്ടു സ്വീകരിക്കുന്നതിനായി 1074-ൽ ഒരു

പ്രത്യേക ഓർഡറും കൂടി. തിരുനെൽവേലിമുതൽ കൊല്ലംവരെ തീവണ്ടി നിർമ്മാണത്തിനു വേണ്ട വേലകളും 1074-ൽ ആരംഭിച്ചു.

1076 ചിങ്ങത്തിൽ മാവേലിക്കര രാജകുടുംബത്തിൽനിന്നും രണ്ടു തമ്പുരാട്ടിമാരെ ദത്തെടുത്തു. ഇതു മാവേലിക്കരെനിന്നുള്ള രണ്ടാമത്തെ ദത്താണ്. ഈ തമ്പുരാട്ടിമാർ ഇപ്പോഴത്തെ സേതുലക്ഷ്മീബായി മഹാറാണി റീജന്റു തിരുമനസ്സുകൊണ്ടും സേതുപാർവ്വതീബായി ജൂനിയർ മഹാറാണിതിരുമനസ്സുകൊണ്ടുമാണ്.

1076 തുലാമാസത്തിൽ വൈസ്രായി കർസൺ പ്രഭുവും പത്നിയും തിരുവിതാംകൂറിൽ വന്നു. വൈസ്രായിമാരിൽ ഒരാൾ തിരുവിതാംകൂറിൽ വരികയെന്നത് ആദ്യമായിരുന്നതിനാൽ അതിനെസ്സംബന്ധിച്ച ആഘോഷങ്ങളെല്ലാം വളരെ കേമമായിരുന്നു.

1076 കന്നി 25-ാംനു ഭരണിതിരുനാൾ തിരുമനസ്സുകൊണ്ടും അക്കൊല്ലത്തിൽത്തന്നെ ഇടവം 24-ാംനു ചതയം തിരുനാൾ തിരുമനസ്സുകൊണ്ടും, മിഥുനം 2-ാംനു ആററിങ്ങൽ മൂത്തതമ്പുരാൻ റാണി ലക്ഷ്മീബായി സി. ഐ. തിരുമനസ്സുകൊണ്ടും നാടുനീങ്ങി.

1077 ധനുമാസത്തിൽ എഡ്വേർഡ് ചക്രവർത്തിയുടെ കിരീടധാരണം സംബന്ധിച്ച് ഡൽഹിയിൽവെച്ചു നടത്തിയ ആഘോഷങ്ങളിൽ പങ്കുകൊള്ളുന്നതിനായി മഹാരാജാവു തിരുമനസ്സിലേയും വൈസ്രായി ക്ഷണിച്ചിരുന്നു. അതനുസരിച്ചു ദിവാൻ മുതലായ ഉദ്യോഗസ്ഥന്മാരോടുകൂടി മഹാരാജാവ് ഡൽഹിക്കു എഴുന്നള്ളി. ആ അവസരത്തിൽ ജി. സി. ഐ. ഇ. എന്ന സ്ഥാനവും ഡൽഹി ദർബാർ മെഡലും മഹാരാജാവു തിരുമനസ്സിലേക്ക് നല്കുകയും ചെയ്തു.

1079 ധനുമാസത്തിൽ കൊച്ചിരാജാവ് തിരുമനസ്സുകൊണ്ട് അവിടത്തെ രണ്ടു രാജകുമാരന്മാരോടും ദിവാൻമുതലായ ഉദ്യോഗസ്ഥന്മാരോടും കൂടി തിരുവനന്തപുരത്ത് എഴുന്നള്ളുകയും ഒന്നു രണ്ടു ദിവസം മഹാരാജാവിന്റെ അതിഥിയായിത്താമസിക്കയും ഉണ്ടായി.

## 11. പരിഷ്കാരങ്ങൾ.

പട്ടാളഡിപ്പാർട്ടുമെന്റിലും വിദ്യാഭ്യാസഡിപ്പാർട്ടുമെന്റിലും ചില പരിഷ്കാരങ്ങൾ ചെയ്തു. സാങ്കേതിക വിഷയങ്ങൾ വിദേശങ്ങളിൽ പോയി പഠിച്ചുവരുവാൻ സ്കോളർഷിപ്പുകൾ ഏർപ്പെടുത്തി. ഒരു സർവ്വെ സ്കൂളും ഒരു മെഡിക്കൽ സ്കൂളും സ്ഥാപിച്ചു. അഞ്ചൽ എഴുത്തു കൂലിയുടെ നിരക്കും അഞ്ചൽ രജിസ്ട്ര് കൂലിയും കുറച്ചു.

ഞ്ചെൽ ഡിപ്പാർട്ടുമെണ്ടിൽ മണിയാർഡറർപ്പാട് നടപ്പിൽ വരുത്തി. വെള്ളികൊണ്ടുള്ള റെറചക്രം നിൎത്തി, അതിന്റെ സ്ഥാനത്തു ചെമ്പുതുട്ടുകഠം നടപ്പാക്കി. ഇവ കൂടാതെയും പല ഏർപ്പാടുകളും കൃഷ്ണസ്വാമിരായർ ദിവാനായിരിക്കുന്ന കാലത്ത് നടപ്പിൽ വരുത്തീട്ടുണ്ട്. 1079-ൽ ദിവാൻ കൃഷ്ണസ്വാമിരായർ പെൻഷൻവാങ്ങി ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞു. ബ്രിട്ടീഷുഗവൎമ്മെണ്ടിൽനിന്ന് അദ്ദേഹത്തിനു ദിവാൻ ബഹദൂർ, സി. ഐ. ഇ. എന്നീ സ്ഥാനങ്ങഠം ലഭിച്ചിട്ടുണ്ട്. ദിവാൻ ശങ്കരസുബ്ബയ്യൻ നാല്പത്തഞ്ചുസംവത്സരത്തോളം കാലവും ദിവാൻ കൃഷ്ണസ്വാമിരായർ 20 സംവത്സരത്തോളവും തിരുവിതാംകൂർ സർവീസിൽ പല ഉദ്യോഗങ്ങളുമായി ഇരുന്നിരുന്നവരാണ്. കൃഷ്ണസ്വാമിരായർ ഉദ്യോഗത്തിൽനിന്നു പിരിഞ്ഞ് മതിരാശിയിൽ സ്വന്തം ഗൃഹത്തിൽ വളരെക്കാലം വിശ്രമസുഖം അനുഭവിച്ച് അടുത്ത കാലത്താണു ചരമഗതിയെ പ്രാപിച്ചത്.

12. ദിവാൻ വി. പി. മാധവരാവു.

കൃഷ്ണസ്വാമിരായർ 1079-ൽ പെൻഷൻ വാങ്ങി ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞപ്പോഠം അക്കാലത്ത് മൈസൂരിലെ റവന്യൂകമ്മീഷണരും സീനിയർ കൌൺസിലറുമായിരുന്ന വി. പി. മാധവരാവുവിനെ തിരുവിതാംകൂർ ദിവാനായി നിയമിച്ചു. മാധവരാവു 1079 മീനം 12-ാംനു യാണ് ദിവാനുദ്യോഗത്തിൽ പ്രവേശിച്ചത്. ഇദ്ദേഹം രണ്ടു കൊല്ലത്തോളം മാത്രമേ തിരുവിതാംകൂറിൽ ദിവാനായി ഇരുന്നുള്ളുവെങ്കിലും ആ കാലത്തിനുള്ളിൽ ജനങ്ങഠംക്ക് അനേകം ഗുണങ്ങഠം ചെയ്തിട്ടുണ്ട്.

13. പരിഷ്കാരങ്ങൾ.

വി. പി. മാധവരാവു ദിവാനായിരിക്കുന്ന കാലത്താണ് ശ്രീമൂലംപ്രജാസഭ ഒന്നാമതായി ഏർപ്പെടുത്തിയത്. പൊതുജനങ്ങളുടെ ആവശ്യങ്ങഠം ഗവൎമ്മെണ്ടിനെ നേരിട്ട് അറിയിപ്പാൻ സൌകൎയ്യമുണ്ടാകുന്നതിനും ഗവൎമ്മെണ്ടിൽ നിന്നും നടത്തുന്ന നടപടികളെപ്പററി പൊതുജനങ്ങളുടെ അഭിപ്രായം അറിയുന്നതിനും മററുമായി ഏൎപ്പെടുത്തിട്ടുള്ള ഈ സഭ പ്രജകഠംക്ക വലിയൊരനുഗ്രഹമാണെന്നുള്ളതിനു സംശയമില്ല. ദിവാൻ മാധവരാവു ഈ സഭയെ വളരെ ഉൽകൃഷ്ടമായ നിലയിൽ നടത്തുകയും ചെയ്തു. അതുപോലെ തന്നെ ജനങ്ങഠംക്ക വലിയ ക്ലേശത്തിനും നഷ്ടത്തിനും കാരണമായിത്തീർന്നിരുന്ന നെല്ക്കരം നിൎത്തി. ഗവൎമ്മെണ്ടിലേക്കുള്ള കരമെല്ലാം പണമായി അടയ്ക്കുവാൻ നിശ്ചയിച്ചതും ഈ ദിവാന്റെ കാലത്താണ്. കണ്ടെഴുത്തു വകുപ്പിലെ വേലകളും കോതയാററണകെട്ടുന്നതും വേഗത്തിൽ

അവസാനിപ്പിക്കുന്നതിനായി കൂടുതൽ ഉദ്യോഗസ്ഥന്മാരെ നിയമിച്ചു പ്രത്യേകം ഏർപ്പാടുകൾ ചെയ്തതും കൊല്ലം തിരുനൽവേലി തീവണ്ടി നടപ്പാക്കിയതുംമറ്റും ഈ ദിവാന്റെ കാലത്തുണ്ടായ പ്രധാന പരിഷ്കാരങ്ങളിൽപ്പെട്ടവയാണ്.

### 14. പ്രധാനസംഭവങ്ങൾ.

കൊല്ലം 1080 ധനുമാസത്തിൽ കൊച്ചിരാജാവു തിരുമനസ്സിലെ ക്ഷണമനുസരിച്ച് മഹാരാജാവ് എറണാകുളം തൃപ്പൂണിത്തുറ മുതലായ സ്ഥലങ്ങളിലെഴുന്നള്ളി. അക്കൊല്ലത്തിൽത്തന്നെ കുംഭമാസത്തിൽ മദിരാശിയിലേക്കും എഴുന്നള്ളി. ആ മീനത്തിൽ കാശിയിലെ മഹാരാജാവ് തിരുവിതാംകൂറിലെത്തി മഹാരാജാവിന്റെ അതിഥിയായിത്താമസിക്കയുമുണ്ടായി.

### 15. വി. പി. മാധവരായ ഉദ്യോഗം വിട്ടത്.

1081 മീനത്തിൽ മാധവരായരുവിനെ മൈസൂരിലെ ദിവാനുദ്യോഗത്തിനു ക്ഷണിച്ചതിനാൽ അദ്ദേഹം ആ മീനം 13-ാംനു തിരുവിതാംകൂറിലെ ദിവാനുദ്യോഗം രാജിവെച്ചു മൈസൂർക്കു പോയി. ആ ഒഴിവിൽ അക്കാലത്തു പേഷ്കാരായിരുന്ന രാജാ രാമറാവുവിനെ താൽക്കാലത്തേക്ക് ആക്ടിങ്ങ് ദിവാനായി മഹാരാജാവ് നിയമിക്കുകയും ചെയ്തു.

### 16. പള്ളിക്കെട്ടുകല്യാണം.

പൂരാടംതിരുനാൾ ആറ്റിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലെ പള്ളിക്കെട്ട് 1081 മകരം 24-ാംനു വളരെ ആഘോഷത്തോടുകൂടി നടത്തി. തിരുമനസ്സിലെ വരനായ വലിയകോയിത്തമ്പുരാനായിത്തെരഞ്ഞെടുത്തത് അനന്തപുരത്തു കൊട്ടാരത്തിലെ രാഘവവർമ്മ കോയിത്തമ്പുരാനെയാണ്. പള്ളിക്കെട്ടടിയന്തിരം ഭംഗിയായി നടന്ന കാര്യത്തിൽ ആക്ടിങ്ങ് ദിവാൻ രാജാരാമറാവു പ്രത്യേകം മേൽനോട്ടം വഹിച്ചിരുന്നു.

### 17. ദിവാൻ എസ്സ്. ഗോപാലാചാരി.

1082 ചിങ്ങത്തിൽ എസ്സ്. ഗോപാലാചാരിയെ സ്ഥിരം ദിവാനായി നിയമിച്ചു. ഈ ദിവാൻ വളരെ കാര്യപ്രാപ്തിയും സത്യനിഷ്ഠയും ഉള്ള ആളായിരുന്നു. കാര്യത്തിന്റെ ഗൌരവലാഘവങ്ങളെല്ലാതെ ആളെ നോക്കി പ്രവർത്തിക്കുന്ന സമ്പ്രദായം അദ്ദേഹത്തിനുണ്ടായിരുന്നില്ല. 1082 ചിങ്ങം 1-ാംനു മുതൽ ഒരു കൊല്ലത്തോളം മാത്രമേ ഇദ്ദേഹം ദിവാനായിരുന്നുള്ളു. എങ്കിലും പല വകുപ്പുകളിലും അനേകം പരിഷ്കാരങ്ങൾ അതിനിടയിൽ ഉത്സാഹത്തോടെ നടത്തി

18. പ്രധാന സംഭവങ്ങൾ.

1082 ധനുവിൽ മഹാരാജാവ് മതിരാശിയിൽ എഴുന്നള്ളി ഗവൎണ്ണരെ സന്ദൎശിച്ചു. ആ മകരത്തിൽ ഗവൎണ്ണരും പത്നിയും തിരുവിതാംകൂറിൽ വരികയും പതിവുപോലെ മഹാരാജാവുമായി കൂടിക്കാഴ്ച മുതലായവ നടക്കുകയും ഉണ്ടായി. മേടം 12-ാംനു മൂലംതിരുനാൾ ആററിങ്ങൽ ഇളയതമ്പുരാൻ തിരുമനസ്സിലെ പള്ളിക്കെട്ട് ദിവാൻ ഗോപാലാചാരിയുടെ മേൽനോട്ടത്തിൽ വളരെ മംഗളമായി നടത്തി. തിരുമനസ്സിലെ വരനായ കൊച്ചുകോയിത്തമ്പുരാനായിത്തെരഞ്ഞെടുത്തത് കിളിമാനൂർ കൊട്ടാരത്തിലെ രവിവൎമ്മക്കോയിത്തമ്പുരാൻ ബി. ഏ. യെ ആണ്.

19. ദിവാൻ രാജഗോപാലാചാരി.

1082 അവസാനത്തിൽ ദിവാൻ മിസ്റ്റർ. ഗോപാലാചാരി ഉദ്യോഗത്തിൽനിന്നു പിരിഞ്ഞു. അതിന്നുശേഷം പി. രാജഗോപാലാചാരിയെ 1083 ഇടവമാസത്തിൽ സ്ഥിരം ദിവാനായി നിയമിച്ചു. അദ്ദേഹം ആ തുലാം 8-ാംനു ഉദ്യോഗത്തിൽ പ്രവേശിക്കയുംചെയ്തു. 1083 മുതൽ 1089 വരെയാണ് അദ്ദേഹം ദിവാനായിരുന്നിട്ടുള്ളത്.

20. പ്രധാനസംഭവങ്ങൾ.

1084 വൃശ്ചികത്തിൽ കിച്ചനർപ്രഭു തിരുവനന്തപുരത്ത് വരികയും പതിവുപോലെ പല വിരുന്നു മുതലായത് ഉണ്ടാകയും ചെയ്തു. 1085 ധനുവിൽ വൈസ്രായി മതിരാശി വന്നിരുന്ന അവസരത്തിൽ അദ്ദേഹത്തെക്കാണ്മാനായി മഹാരാജാവ് മതിരാശിക്കെഴുന്നള്ളി. അക്കൊല്ലം ഇടവത്തിൽ എഡ്വേർഡ് ചക്രവൎത്തി ലോകാന്തരം പ്രാപിച്ചതിനെസ്സംബന്ധിച്ച് തിരുവിതാംകൂർ ദുഃഖമാചരിച്ചു. 1086 ചിങ്ങം 3-ാംനു മഹാരാജാവ് തിരുമനസ്സിലെ ജൂബിലി മഹോത്സവം രാജ്യത്തിലെല്ലാം ആഘോഷിച്ചു. 1087 വൃശ്ചികം അവസാനത്തിൽ ജാൎജ്ജ് ചക്രവൎത്തിയുടെ കിരീടധാരണം സംബന്ധിച്ചുള്ള ദർബാർ ഡൽഹിയിൽവെച്ചു നടത്തിയ അവസരത്തിൽ വൈസ്രായിയുടെ ക്ഷണമനുസരിച്ച് മഹാരാജാവും ഡൽഹിയിലേക്കെഴുന്നള്ളിയിരുന്നു. അക്കൊല്ലത്തിൽത്തന്നെ കപൂർത്തല രാജ്യത്തിലെ മഹാരാജാവ് തിരുവനന്തപുരത്ത് വന്നിരുന്നു.

1088 തുലാം 22-ാംനു വ്യാഴാഴ്ച ആററിങ്ങൽ ഇളയതമ്പുരാൻ തിരുമനസ്സിലെ സീമന്തപുത്രനായി ചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ട് (ഇപ്പോഴത്തെ മഹാരാജാവ്) തിരുവവതാരംചെയ്തു.

1089 വൃശ്ചികത്തിൽ മഹാരാജാവു തിരുമനസ്സുകൊണ്ട് വൈസ്രായിയെ സന്ദൎശിക്കാനായി മതിരാശിക്കെഴുന്നള്ളിയിരുന്നു. അ

[illegible] മകരമാസത്തിൽ ഈജിപ്തിലെ രാജകുമാരൻ ഫൂസഫ് കമൽ പാഷ്, തിരുവിതാംകൂറിൽ വന്നിരുന്നു.

## 21. പരിഷ്കാരങ്ങൾ.

ദിവാൻ രാജഗോപാലാചാര്യർ തിരുവിതാംകൂർ മുഴുവനും സഞ്ചരിച്ചു ഗവർമെണ്ടു വക എല്ലാ വകുപ്പുകളും സൂക്ഷ്മമായി പരിശോധിച്ച് ഓരോ വകുപ്പിലും കാലത്തിനനുസരിച്ചു പരിഷ്കാരങ്ങൾ ഏർപ്പെടുത്തി. ഓരോ ഡിപ്പാർട്ടുമെൻറിലെയും ജോലിക്രമമനുസരിച്ച് ശമ്പളക്കാർക്ക് ശമ്പളക്കൂടുതൽ കൊടുത്തു. രാജ്യത്തെ വരവു ചെലവുകളിൽ അദ്ദേഹം പ്രത്യേകം ദൃഷ്ടിവെച്ചിരുന്നു. കൃഷി, കച്ചവടം, കൈത്തൊഴിൽ ഇവയെ വർദ്ധിപ്പിക്കുന്നതിനു വേണ്ട സഹായങ്ങളും ചെയ്തുകൊടുത്തു. ദിവാൻ രാമരായരുടെ കാലത്ത് ആരംഭിച്ചിരുന്ന സെററിൽമെൻറു മുഴുവനാക്കിച്ച് ആ വകുപ്പിലെ അധികശമ്പളക്കാരെ പിരിച്ചു വിട്ടു. നഗരപരിഷ്കരണക്കമ്മററികളുടെ എണ്ണം വർദ്ധിപ്പിച്ചു. 1910-ൽ ജനസംഖ്യയുടെ കണക്കെടുത്തു. പ്രാഥമിക വിദ്യാഭ്യാസം ഫീസ്സുകൂടാതെ നൽകേണ്ടതാണെന്നു തീർച്ചപ്പെടുത്തി. അതിനു വേണ്ട ഏർപ്പാടുകളും ചെയ്തു. വിദ്യാഭ്യാസവകുപ്പിൽ യൂറോപ്യൻ പ്രധാനാദ്ധ്യാപകർക്കും നാട്ടുകാരായ പ്രധാനാദ്ധ്യാപകർക്കും ശമ്പളവ്യത്യാസമുണ്ടായിരുന്നത് നിർത്തൽ ചെയ്ത് എല്ലാ പ്രധാനാദ്ധ്യാപകർക്കും ഒരേ തോതിൽ ശമ്പളം നിശ്ചയിച്ചു. പുലയർ പറയർ മുതലായ ജാതിക്കാരുടെ മേൽഗതിക്കുവേണ്ടി പല സഹായങ്ങളും ചെയ്തുകൊടുത്തു. നായർ റെഗുലേഷൻ പാസ്സാക്കി. ഇങ്ങനെ പൊതുജനങ്ങൾക്കും രാജ്യത്തിനും ഗുണത്തിനായി പല ഏർപ്പാടുകളും ദിവാൻ രാജഗോപാലാചാര്യരുടെ കാലത്തുണ്ടായിട്ടുണ്ട്.

1089 മേടം 28-ാംനു രാജഗോപാലാചാരി ദിവാനുദ്യോഗത്തിൽ നിന്നു പിരിഞ്ഞു. അതിനുശേഷം ബ്രിട്ടീഷിൽ ഓരോ വലിയ ഉദ്യോഗങ്ങൾ വഹിക്കയും ഒടുവിൽ പെൻഷൻപററി കുറച്ചുകാലം വിശ്രമം സ്വീകരിക്കയും ചെയ്തു. 1103 വൃശ്ചികമാസത്തിൽ അദ്ദേഹം പരലോകപ്രാപ്തനായി.

## 22. ദിവാൻ കൃഷ്ണൻനായർ.

രാജഗോപാലാചാരി ദിവാനുദ്യോഗത്തിൽ നിന്നു പിരിഞ്ഞതിനുശേഷം അക്കാലത്ത് ഹൈക്കോടതിയിലെ ഒന്നാം ജഡ്ജിയായിരുന്ന മിസ്റ്റർ എം. കൃഷ്ണൻനായരെ ദിവാനായി നിയമിച്ച് മഹാരാജാവു നീട്ടുകൊടുത്തു. കൃഷ്ണൻനായർ 1089 ഇടവം മുതൽ 1095 കർക്കടകം വരെയാണ് ദിവാനായിരുന്നിട്ടുള്ളത്.

### 23. പ്രധാനസംഭവങ്ങൾ.

1090 തുലാമാസത്തിൽ മതിരാശിഗവൎണ്ണരും പത്നിയും തിരുവിതാംകൂറിൽ വന്നിരുന്നു. ആ കൎക്കടകമാസത്തിൽ ബറോഡയിലെ മഹാരാജാവും മഹാറാണിയും തിരുവനന്തപുരത്ത് വരികയും മൂന്നു ദിവസത്തോളം മഹാരാജാവു തിരുമനസ്സിലെ അതിഥികളായിത്താമസിക്കയും ചെയ്തു.

1092 കന്നി 2-ാംനു ഞായറാഴ്ച ആററിങ്ങൽ ഏളയതമ്പുരാൻ തിരുമനസ്സിലെ പുത്രിയായി കാൎത്തികതിരുനാൾ പെൺവഴിത്തമ്പുരാൻ തിരുവവതാരം ചെയ്തു. 1093 കന്നി 8-ാംനു മഹാരാജാവ് തിരുമനസ്സിലെ ഷഷ്ടിപൂൎത്തി മഹോത്സവം വളരെ ആഘോഷത്തോടുകൂടി രാജ്യത്തിലെല്ലാം കൊണ്ടാടി. 1093 ധനു 18-ാംനുക്ക് 1918 ജനുവരി 1-ാംനു-മുതൽക്ക് കൊല്ലം മുതൽ തിരുവനന്തപുരംവരെ തീവണ്ടി നടപ്പാക്കി. 1095 വൃശ്ചികത്തിൽ മതിരാശിയിൽ വന്നിരുന്ന വൈസറായിയെക്കാണുന്നതിനുവേണ്ടി മഹാരാജാവ് മതിരാശിക്ക് എഴുന്നള്ളി.

കൃഷ്ണൻനായർ ദിവാനായിരുന്ന കാലത്താണ് യൂറോപ്പിൽ ഭയങ്കരമായ യുദ്ധമുണ്ടായത്. ആ യുദ്ധത്തിനുവേണ്ടി തിരുവിതാംകൂറിൽനിന്ന് ഇംഗ്ലീഷുകാൎക്ക് ധനംകൊണ്ടും മററും സഹായങ്ങൾ ചെയ്തുകൊടുത്തു. യൂറോപ്പിലെ യുദ്ധംനിമിത്തം ഇന്ത്യയും യൂറോപ്പും മററുമായുള്ള സാമാനങ്ങളുടെ പോക്കുവരവിനു തടസ്ഥം നേരിട്ടതുകൊണ്ടുംമററും നാട്ടിലെങ്ങും വലിയ ക്ഷാമം ബാധിച്ചു. ഈ നാട്ടിലുള്ളവൎക്കു വേണ്ട ആഹാരസാധനങ്ങൾ ഇവിടെയുണ്ടാകുന്ന വിളവുകൊണ്ടു മതിയാകാതെയും വന്നു. അതിനാൽ ബൎമ്മാ മുതലായ അന്യരാജ്യങ്ങളിൽനിന്നു ഗവൎമ്മെണ്ട് നെല്ലും അരിയും മററും വരുത്തി ജനങ്ങൾക്കു കൊടുപ്പിച്ചു വേണ്ട സഹായങ്ങൾ ചെയ്തു. 1095 മിഥുനം അവസാനത്തിൽ കൃഷ്ണൻനായർ ദിവാനുദ്യോഗത്തിൽനിന്നു പെൻഷൻ പററിപ്പിരിഞ്ഞു.

### 24. ദിവാൻ രാഘവയ്യാ.

മിസ്റ്റർ എം. കൃഷ്ണൻനായർ ദിവാനുദ്യോഗത്തിൽനിന്നു പിരിഞ്ഞതിനുശേഷം മിസ്റ്റർ ടി. രാഘവയ്യാ പന്തുലുഗാരുവിനെ മഹാരാജാവ് ദിവാനായി നിയമിച്ചു. അദ്ദേഹം 1095കൎക്കടകം മുതൽ 1100 ഇടവം വരെയാണ് ദിവാനായിരുന്നിട്ടുള്ളത്.

### 25. പ്രധാന സംഭവങ്ങൾ.

1096 കന്നിമാസത്തിൽ മതിരാശിഗവൎണ്ണർ വില്ലിംഗ്ടൺ പ്രഭുവും പത്നിയും തിരുവിതാംകൂറിൽ വരികയും പതിവുപോലെയുള്ള

കൂടിക്കാഴ്ച വിരുന്ന്, മുതലായതും നടക്കുകയും ഉണ്ടായി. അക്കൊല്ലം ഇടവം 20-ാംനു- മഹാരാജാവ് ബേങ്കളൂക്ക് എഴുന്നള്ളുകയും ഏകദേശം ഒരു മാസത്തോളം അവിടെത്താമസിക്കയും ചെയ്തു. പിന്നെ അവിടെനിന്ന് മൈസൂക്ക് എഴുന്നള്ളി മൈസൂർമഹാരാജാവിനെ സന്ദർശിച്ചതിനുശേഷം മിഥുനം 23-ാംനു-യാണ് തിരികെ എഴുന്നള്ളിയത്. 1097 മകരമാസത്തിൽ വെയിൽസ് രാജകുമാരൻ മതിരാശിയിൽ എത്തിയിരുന്ന അവസരത്തിൽ ഗവർണരുടെ ക്ഷണമനുസരിച്ച് മഹാരാജാവ് മതിരാശിക്ക് എഴുന്നള്ളിയിരുന്നു. അവിടെവെച്ച് മഹാരാജാവും രാജകുമാരനും തമ്മിൽ കൂടിക്കാഴ്ച മുതലായതും ഉണ്ടായി. ആ കുംഭമാസത്തിൽ കൊച്ചിമഹാരാജാവ് തിരുമനസ്സുകൊണ്ട് തിരുവനന്തപുരത്ത് എഴുന്നള്ളുകയും മഹാരാജാവിന്റെ അതിഥിയായി മൂന്നുദിവസത്തോളം താമസിക്കയും ഉണ്ടായി.

1097 മീനം 9-ാംനു- ബുധനാഴ്ച ആററിങ്ങൽ ഏളയതമ്പുരാൻ തിരുമനസ്സിലെ പുത്രനായി ഉത്രാടം തിരുനാൾ കൊച്ചുതമ്പുരാൻ തിരുവവതാരം ചെയ്തു. 1098 കുംഭമാസത്തിൽ മഹാരാജാവ് തൃപ്പൂണിത്തുറ, തൃശ്ശിവപേരൂർ മുതലായ സ്ഥലങ്ങളിലേക്കെഴുന്നള്ളുകയും കൊച്ചിമഹാരാജാവിന്റെ അതിഥിയായിത്താമസിക്കയും ഉണ്ടായി. 1098 കർക്കടകമാസത്തിൽ ഇന്ത്യാചക്രവർത്തി മഹാരാജാവിനെ ഒരു ആണറി കർണൽ ആയി നിയമിച്ചു. 1099 കന്നി 16-ാംനു-യ്ക്ക് 1923 ഒക്ടോബർ 1-ാംനു- മുതൽ മതിരാശിസംസ്ഥാനത്ത് നാട്ടുരാജാക്കന്മാർ ഭരിച്ചുവരുന്ന തിരുവിതാംകൂർ, കൊച്ചി, പുതുക്കോട്ട, ബംഗാനപ്പള്ളി, ശാന്തൂർ എന്നീ അഞ്ചു രാജ്യങ്ങൾക്കും ഇന്ത്യയുടെ ഗവർണർ ജനറാളുടെ ഒരു ഏജൻറുവഴിക്ക് ഇന്ത്യാഗവൺമെൻറുമായി നേരിട്ടുള്ള ബന്ധമാകിത്തീർന്നു. 1099 ധനു 15-ാംനു- ഞായറാഴ്ച ആററിങ്ങൽ മൂത്തതമ്പുരാൻ (മഹാറാണിറീജൻറു) തിരുമനസ്സിലെ പുത്രിയായി ഉത്രം തിരുനാൾ ആററിങ്ങൽ കൊച്ചുതമ്പുരാൻ തിരുവവതാരം ചെയ്തു.

## 26. പരിഷ്കാരങ്ങൾ.

ദിവാൻ മിസ്റ്റർ രാഘവയ്യാ വളരെ സമർത്ഥനായ ഒരു റവന്യൂ ഉദ്യോഗസ്ഥനായിരുന്നു. അതിനാൽ അക്കാലത്ത് റവന്യൂവകുപ്പ് ആകപ്പാടെ ഒന്നു പരിഷ്കരിച്ചു. ആദായനികുതിവകുപ്പ് ഏർപ്പെടുത്തി. ആ രണ്ടു വകുപ്പുകളും ഒരു കമ്മീഷണരുടെ കീഴിലാക്കി. വനം വക ഡിപ്പാർട്ടുമെൻറു പരിഷ്കരിക്കയും കൺസർവേറററുടെ ആഫീസ്സു കൊല്ലത്തുനിന്നു തിരുവനന്തപുരത്തേക്കു മാറുകയും ചെയ്തു. കൃഷിവായ്പ സംബന്ധിച്ച നിയമങ്ങളിൽ പല ഭേദഗതികളും ചെയ്ത്

ജനങ്ങൾക്ക് അധികശ്രമം കൂടാതെ പണം കടംവാങ്ങുവാൻ സൌക
ൎയ്യം ചെയ്തുകൊടുത്തു. പരസ്യസഹായവകുപ്പ് പരിഷ്കരിച്ച് അതി
ലെ ഉദ്യോഗസ്ഥന്മാരുടെ സംഖ്യ വൎദ്ധിപ്പിച്ചു. അഞ്ചൽ വകുപ്പ്
ആകപ്പാടെ ഒന്നു പരിഷ്കരിക്കയും അഞ്ചൽക്കൂലിയുടെ നിരക്ക് അല്പം
വൎദ്ധിപ്പിക്കയും ചെയ്തു. സൎക്കാർസൎവീസിലുള്ളവൎക്ക് ശമ്പളക്കൂടുതൽ
കൊടുക്കുന്നതിൽ ഒരു വ്യവസ്ഥ വരുത്തുവാൻവേണ്ടി ഒരു ശമ്പളക്ക
മ്മററി ഏൎപ്പെടുത്തി ആ കമ്മററിയുടെ ശുപാൎശയനുസരിച്ച് എല്ലാ
ഡിപ്പാൎട്ടുമെൻറിലുള്ളവൎക്കും ശമ്പളക്കൂടുതൽ നൽകുകയും ചെയ്തു.
1098 ചിങ്ങം 1-ാംനു- ദേവസ്വംവകുപ്പ് റവന്യൂവകുപ്പിൽനിന്നുവേർ
തിരിച്ച് ഒരു പ്രത്യേക കമ്മീഷണരുടെ കീഴിലാക്കി. വിദ്യാഭ്യാസവ
കുപ്പിലും പല പരിഷ്കാരങ്ങളും ചെയ്തു. തിരുവനന്തപുരം കാളേജി
ലെ കലാ (ആർട്ട്സ്) വിഭാഗങ്ങളും ശാസ്ത്ര (സയൻസ്) വിഭാഗങ്ങ
ളും വേർതിരിച്ച് കലാവിഭാഗങ്ങളെ തൈക്കാട്ടു പണിചെയ്തിരുന്ന പു
തിയ കെട്ടിടത്തിലേക്കു മാററി. പഴയ കാളേജിന് സയൻസുകാളേ
ജ് എന്നും, പുതിയ കാളേജിനു ആർട്ട്സ് കാളേജ് എന്നും പേരു
കൊടുത്തു. വിദ്യാഭ്യാസവിഷയത്തിൽ താഴ്ന്ന പടിയിൽ നില്ക്കുന്ന
സമുദായങ്ങളിലെ കുട്ടികൾക്കു ഫീസിന്റെ കാൎയ്യത്തിൽ ചില ആനു
കൂല്യങ്ങളും ചെയ്തുകൊടുത്തു. സംസ്കൃതകാളേജിലും ചില പരിഷ്കാര
ങ്ങൾ ചെയ്തു. തിരുവിതാംകൂറിൽ ഒരു സൎവ്വകലാശാല സ്ഥാപിക്കു
ന്നതിനെപ്പററി വേണ്ട അന്വേഷണങ്ങൾ നടത്തി റിപ്പോർട്ടു ചെയ്യു
വാൻ ഒരു കമ്മററിയും ഏൎപ്പെടുത്തി. നിയമനിൎമ്മാണസഭയുടെ ച
ട്ടങ്ങൾ പുതുക്കുന്നതിന്നായി ഒരു റെഗുലേഷൻഏൎപ്പെടുത്തുകയും അത്
1097-ലെ രണ്ടാംറെഗുലേഷനായി പാസ്സാക്കുകയുംചെയ്തു. അതു
പ്രകാരം സഭയിലെ സാമാജികന്മാരുടെ സംഖ്യ 50 ആയിത്തീൎന്നു.
ബഡ്ജററിനെപ്പററി വോട്ടുചെയ്യുന്നതിനും പൊതുജനങ്ങളെസ്സംബ
ന്ധിക്കുന്ന കാൎയ്യങ്ങളെപ്പററി നിശ്ചയങ്ങൾ കൊണ്ടുവരുന്നതിനും ചോ
ദ്യങ്ങളും ഉപചോദ്യങ്ങളും ചോദിക്കുന്നതിനും നിയമസഭയ്ക്ക് അധികാ
രങ്ങൾ നൽകി. തിരഞ്ഞെടുപ്പുകാൎയ്യത്തിലും സാമാജികസ്ഥാനത്തി
ലും പുരുഷന്മാരോടു പൂൎണ്ണമായ വിധത്തിലുള്ള സമത്വം സ്ത്രീകൾക്കും
ഉണ്ടെന്നു തീൎച്ചപ്പെടുത്തി.

### 27. വെള്ളപ്പൊക്കംകൊണ്ടുള്ള നാശം.

1099 കൎക്കടകത്തിൽ തിരുവിതാംകൂർ, കൊച്ചി, മലയാളജില്ല
എന്നീ സ്ഥലങ്ങളിലെല്ലാം ഒരു വലിയ വെള്ളപ്പൊക്കം ഉണ്ടായി.
അതുനിമിത്തം മിക്ക ഭാഗങ്ങളിലും വളരെ അധികം നാശം സംഭവി
ച്ചു. നദികളിലെല്ലാം വളരെ ദിവസത്തോളം തുടൎച്ചയായി വെള്ളം

പൊങ്ങുകയും ആ വെള്ളത്തിന്റെ ഒഴുക്കിൽപ്പെട്ട് അനവധി ഭവനങ്ങളും കന്നുകാലികളും വിളവുകളും ചില സ്ഥലങ്ങളിൽ മനുഷ്യർപോലും നശിക്കയും ചെയ്തു. പുത്രദാരാദികളും വീടും ഭക്ഷണസാധനങ്ങളും ഇല്ലാതെ അസംഖ്യം ജനങ്ങൾ സങ്കടങ്ങളും അനുഭവിച്ചു. ഇവരെ രക്ഷിക്കുന്നതിനായി പൊതുജനങ്ങളും ഗവൺമെന്റും വേണ്ട ശ്രമങ്ങൾ നടത്തി. ഉടനെ വേണ്ട സഹായത്തിനായും പുനരുദ്ധാരണത്തിനായും ഗവൺമെന്റിൽനിന്ന് ഒരു വലിയ സംഖ്യ അനുവദിച്ചു കൊടുത്തു. പൊതുജനങ്ങളും അരിയും പണവും വസ്ത്രങ്ങളും വീട്ടുരോഗവും നടന്നുപിടിച്ച് നിരാശ്രയരായ ആ സാധുക്കളെ കഴിയുന്നേടത്തോളം സഹായിച്ചു. വെള്ളപ്പൊക്കം കൊണ്ടുനശിച്ച ഗതാഗതമാർഗ്ഗങ്ങൾ, പാലങ്ങൾ മുതലായത് നന്നാക്കിക്കാൻ വേണ്ടിയും ഗവൺമെന്റിൽനിന്ന് വളരെപ്പണം ചെലവാക്കേണ്ടിവന്നു.

28. മഹാരാജാവ് നാടുനീങ്ങിയതു.

ഏറ്റവും ഉൽകൃഷ്ടമായ വിധത്തിൽ ഇരുപത്തൊമ്പതു സംവത്സരകാലം രാജ്യഭരണം ചെയ്തുവന്ന രാജർഷിയായ ശ്രീമൂലം തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ട് 1099 കർക്കടകമാസം 15-ാംനു-യോടുകൂടി ജ്വരബാധിതനായിത്തീരുകയും അതു മൂർച്ഛിച്ച് ആ കർക്കടകം 23-ാംനു- രാത്രി പതിനൊന്നേമുക്കാൽ മണിക്ക് അവിടുന്ന് ഇഹലോകവാസം ഉപേക്ഷിക്കയും ചെയ്തു. രോഗം നിമിത്തം വളരെ അവശനായിത്തീർന്നിരുന്ന അവസരത്തിൽപോലും അവിടുന്നു രാജ്യഭരണകാര്യത്തിൽ പ്രത്യേകം നിഷ്കർഷിക്കയും അതിനെസ്സംബന്ധിച്ചുള്ള രേഖകൾ മുറക്കു തുല്യം ചാർത്തി അയച്ചുവരികയും ചെയ്തുവന്നിരുന്നു. തിരുമനസ്സിലെ കൃത്യനിഷ്ഠ അത്രത്തോളം ഉൽകൃഷ്ടമായിരുന്നു. കോലത്തുനാട്ടിൽനിന്ന് ദത്തെടുത്ത റാണിമാരിലെ അവസാനപുത്രൻ ഈ ശ്രീമൂലം തിരുനാൾ മഹാരാജാവ് തിരുമനസ്സുകൊണ്ടാണ്.

---

## പതിമൂന്നാം പ്രകരണം.

### മഹാറാണി സേതുലക്ഷ്മീബായി.

മൂലം തിരുനാൾ മഹാരാജാവ് നാടുനീങ്ങിയതിനു ശേഷം കൊല്ലം 1100 ചിങ്ങമാസം 17-ാംനു- ചിത്തിര തിരുനാൾ ഇളയ രാജാവ് തിരുമനസ്സുകൊണ്ട് മഹാരാജാവായി സ്ഥാനാരോഹണം ചെയ്തു. എന്നാൽ അവിടേക്ക് പ്രായപൂർത്തിവന്നിട്ടില്ലാത്തതിനാൽ പ

തിനെട്ടുവയസ്സു തികഞ്ഞു ഭരണാധികാരം സിദ്ധിക്കുന്നതുവരെ മഹാരാജാവിന്റെ പേരിൽ രാജകുടുംബത്തിലെ മൂത്തപെൺവഴിത്തമ്പുരാനായ സേതുലക്ഷ്മീബായി ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സുകൊണ്ട് ആ ചിങ്ങം 17-ാംനു- മുതൽക്കുതന്നെ റീജൻറായി സ്ഥാനാരോഹണം ചെയ്തു് രാജ്യഭരണം ആരംഭിച്ചു. ഈ സ്ഥാനാരോഹണം സംബന്ധിച്ചുണ്ടായ ദർബാറിൽ വെച്ച് റീജൻറ് ആററിങ്ങൽ മൂത്തതമ്പുരാൻ തിരുമനസ്സിലേക്കും ആററിങ്ങൽ ഇളയതമ്പുരാട്ടി തിരുമനസ്സിലേക്കും ഇന്ത്യാഗവർമ്മെണ്ടിൽനിന്ന് മഹാറാണി എന്ന സ്ഥാനം ലഭിച്ചു.

1. ധർമ്മകൃത്യങ്ങൾ.

1099-ലെ വെള്ളപ്പൊക്കം നിമിത്തം ജനങ്ങൾക്കുണ്ടായ സങ്കടങ്ങൾ പരിഹരിക്കുന്നതിനായി മഹാറാണി പ്രത്യേകം നിഷ്കർഷിച്ചുവന്നു. ഗവർമ്മെണ്ടിൽനിന്നു വളരെപ്പണം അനുവദിച്ചു് കൊടുത്തതിനു പുറമെ മഹാറാണിതിരുമനസ്സിലെ സ്വന്തം വകയിൽ നിന്നുകൂടി ആ സാധുക്കൾക്കു സഹായത്തിന്നായി കുറെപ്പണം അയച്ചുകൊടുത്തു. കഷ്ടനഷ്ടങ്ങളുടെ പരിഹരണത്തിനുള്ള ശ്രമങ്ങളും പുനരുദ്ധാരണശ്രമങ്ങളും പ്രത്യേക മേൽനോട്ടത്തോടുകൂടി നടത്തുന്നതിന്നായി റവന്യൂകമ്മീഷണരെ ചുമതലപ്പെടുത്തി. സാധുക്കൾക്കു വിലകൂടാതെയും മററുള്ളവക്ക് അസ്സൽ വിലയ്ക്കും പുരപണിക്കുള്ള സാധനങ്ങൾ കൊടുക്കുന്നതിനു വനംവകുപ്പിലെ ഉദ്യോഗസ്ഥന്മാരെയും ചുമതലപ്പെടുത്തി. പണ്ടാരകൃഷി വക നെല്ല് വളരെത്താണവിലയ്ക്കു വിൽക്കുന്നതിനുള്ള ഏർപ്പാടുകൾ ചെയ്തു. കൃഷിവായ്പവകുപ്പിലേക്കുള്ള തുക ഒരു ലക്ഷത്തിൽനിന്ന് അഞ്ചുലക്ഷം രൂപയാക്കി വർദ്ധിപ്പിക്കയും അതിൽ അഞ്ചുലക്ഷം രൂപയും വെള്ളപ്പൊക്കം കൊണ്ടു നഷ്ടം സംഭവിച്ച പ്രദേശങ്ങളിലെ ജനങ്ങളെ സഹായിക്കുന്നതിന്നായി നീക്കിവെക്കുകയും ചെയ്തു. അതിൽ ഒരുലക്ഷം രൂപ പരസ്പരസഹായ സംഘങ്ങൾ വഴിയായി ജനങ്ങൾക്കു കൊടുക്കുന്നതിനാണ് ഏർപ്പാടുചെയ്തത്. കൊല്ലം, കോട്ടയം എന്നീ ഡിവിഷനിലെ ചില പ്രദേശങ്ങളിൽ 1100-ാമാണ്ടത്തെ കന്നിപ്പൂവിലെ കരം പിരിവ് നിർത്തിവെക്കാൻ കല്പനയും കൊടുത്തു.

2. ദിവാൻമാറിസ് ഇ. വാട്ട്സ്.

ദിവാൻ ബഹദൂർ ടി. രാഘവയ്യാ ബി. എ., സി. എസ്. ഐ. അവർകൾ മഹാരാജാ തിരുമനസ്സിലെ രാജ്യഭാരം തുടങ്ങിയതിനുശേഷം പതിനഞ്ചുമാസത്തോളംകൂടി ദിവാനായിരുന്നു. പിന്നെ 1100 ഇടവം 6-ാംനു- തിരുവിതാംകൂറിലെ ഉദ്യോഗത്തിൽ നിന്നു പിരിഞ്ഞു

ബ്രിട്ടീഷു് സർവീസിലേക്കു തിരികെപ്പോയി. ആ ഇടവം 6-ാംനു മു
തൽ മിഥുനം 10-ാംനുവരെയും ചീഫ് സിക്രട്ടരിയായിരുന്ന ആർ. കൃ
ഷ്ണപിള്ള അവർകൾ ആക്ടിങ്ങ് ദിവാനായി രാജ്യകാൎയ്യങ്ങൾ നട
ത്തിവന്നു. ആ മിഥുനം 10-ാംനു മുതൽ മിസ്റ്റർ മാറിസ്. ഇ. വാ
ട്ട്സ് ദിവാൻ ഉദ്യോഗത്തിൽ പ്രവേശിച്ചു് രാജ്യകാൎയ്യങ്ങൾ നടത്തി
ത്തുടങ്ങി.

3. പ്രധാനസംഭവങ്ങൾ.

1101 തുലാമാസത്തിൽ മദിരാശി ഗവർണർ ഗോഷൻപ്രഭു
വും പത്നിയും തിരുവനന്തപുരത്തു് വന്നിരുന്നു അതു് ഒരു സ്വകാ
ൎയ്യസന്ദർശനം മാത്രമായിരുന്നു. കീഴ്പ്പതിവനുസരിച്ചു് കനകക്കു
ന്നുകൊട്ടാരത്തിൽവെച്ചു വിരുന്നു്, വെടിക്കെട്ടു മുതലായവ ഉണ്ടായി.

1102 തുലാമാസം 6-ാംനു വെള്ളിയാഴ്ച മഹാറാണി തിരുമ
നസ്സിലെ പുത്രിയായി കാർത്തികതിരുനാൾ ആററിങ്ങൽ കൊച്ചുതമ്പു
രാൻ തിരുവവതാരം ചെയ്തു.

1102 മകരം 22-ാംനു ചിത്തിരതിരുനാൾ മഹാരാജാവു തിരുമ
നസ്സിലെ തിരുമാടമ്പു് അടിയന്തിരം വളരെ ആഘോഷത്തോടുകൂടി
നടത്തി. ആ കുംഭമാസത്തിൽ തൃപ്പടിയേററം അടിയന്തിരവും ന
ടത്തി.

1103 കന്നിമാസത്തിൽ കൊച്ചിയിലെ രാജ്യഭാരം ചെയ്ത
മഹാരാജാവു് തിരുമനസ്സുകൊണ്ടു് തിരുവനന്തപുരത്തു് എഴുന്നള്ളുക
യും മഹാറാണി റീജൻറു് തിരുമനസ്സിലെ അതിഥിയായി ഒരാഴ്ചയോ
ളം താമസിക്കയും ചെയ്തു. ആ വൃശ്ചികമാസത്തിൽ ബ്രിട്ടീഷിന്ത്യ
യിലെ സർവ്വസൈന്യാധിപൻ സർ, വില്യം ബെർഡ്‌വുഡ്ഡ് എന്ന യൂ
റോപ്യനും തിരുവിതാംകൂർ സന്ദർശിപ്പാൻ വന്നിരുന്നു. ആ ധനുമാ
സത്തിൽ ചിത്തിരതിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു് കൽക്ക
ത്ത, ഡെൽഹി, കാശി, ബോംബെ മുതലായ പ്രദേശങ്ങളിലേക്കെഴു
ന്നള്ളുകയുണ്ടായി. മകരം 28-ാംനുയോടുകൂടി തിരുവനന്തപുരത്തു്
തിരികെ എഴുന്നള്ളുകയും ചെയ്തു

4. പരിഷ്കാരങ്ങൾ.

രാജ്യം ഭരിക്കുന്ന മഹാരാജാക്കന്മാരെയോ മഹാറാണിമാരെയോ
മുഖം കാണിക്കാൻ ചെല്ലുന്നവർ പട്ടു മുതലായ കാഴ്ചദ്രവ്യങ്ങൾ കൊ
ണ്ടുചെല്ലണമെന്നുണ്ടായിരുന്ന ഏർപ്പാടു് നിറുത്തൽചെയ്തു. ദർബാർ കൂ
ടുന്ന അവസരങ്ങളിൽ ക്ഷണിച്ചു വരുത്തുന്ന ഉദ്യോഗസ്ഥന്മാരിൽ യൂ
റോപ്യന്മാർക്കും അവരുടെ സ്ത്രീകൾക്കും മാത്രമേ ഇരിപ്പാൻ അനുവാദ

ഷ്ടെണ്ടായിരുന്നുള്ളു. നാട്ടുകാരായ ഉദ്യോഗസ്ഥന്മാരും മറ്റും നിന്നുകൊ ള്ളണമെന്നായിരുന്നു വെച്ചിരുന്നതു്. ആ ഏർപ്പാടു് തീരെ അന്യായ മാണെന്നു കണ്ടു ദർബാറിനു കാണിച്ചു വരുന്നവർക്കെല്ലാം ഇരി ക്കാൻ വിരോധമില്ലെന്നു മഹാറാണി അനുവദിച്ചു് കല്പനകൊടുത്തു. ക്ഷേത്രങ്ങളിൽ ആടു്, കോഴി മുതലായ ജന്തുക്കളെ ഹിംസിക്കുന്ന ഏർപ്പാടു് മേലിൽ പാടില്ലെന്നു വ്യവസ്ഥചെയ്തു. മിസ്റ്റർ വാട്സി നെ ദിവാനാക്കിയപ്പോൾ ഒരു ഹിന്ദുവല്ലാത്ത അദ്ദേഹത്തിൽ ദേവ സ്വം ഭരണത്തിന്റെ മേലധികാരം ഏൽപ്പിക്കുന്നതു ശരിയല്ലെന്നു ക ണ്ടു് അതുവരെ അസ്സിസ്റ്റന്റ് ദിവാനായിരുന്ന ആർ. കൃഷ്ണപിള്ള അവർ കളെ ദേവസ്വം ഭരണത്തിന്റെ മേലധികാരിയാക്കി നിശ്ചയിച്ചു് അ ദ്ദേഹത്തിനു ശമ്പളക്കൂടുതലും അധികാരവും കല്പിച്ചനുവദിച്ചുകൊ ടുത്തു.

അടുത്തുതന്നെ ഒരു സർക്കാർ സഹായബാങ്കു് സ്ഥാപിപ്പാൻ വേണ്ട ഏർപ്പാടു് ചെയ്തു. കരകൃഷി വസ്തുക്കളുടെയും ശ്രീപാദംവക വസ്തു ക്കളുടെയും കരം നെല്ലായി അടച്ചുവന്നിരുന്നതു മേലിൽ പണമായി അടച്ചാൽ മതിയെന്നു വ്യവസ്ഥപ്പെടുത്തി. വൈക്കം സത്യാഗ്രഹകാ ലത്തിൽ കഴിയുന്നേടത്തോളം ആനുകൂല്യം ചെയ്തുകൊടുത്തു സ ത്യാഗ്രഹം നിർത്തിവെപ്പിച്ചു.

മേൽപ്പറഞ്ഞവയെല്ലാം മഹാറാണി റീജന്റു തിരുമനസ്സിലെ ഭരണം ആരംഭിച്ചിട്ടുണ്ടായ പരിഷ്കാരങ്ങളിൽ പ്രധാനപ്പെട്ട ചിലതു മാത്രമാണു്. പ്രജകളുടെ ക്ഷേമവും ഐശ്വര്യവും വർദ്ധിക്കണമെന്ന വിചാരത്തോടുകൂടി ഈ രാജ്യം ഇപ്പോൾ ഭരിച്ചുവരുന്ന മഹാറാണി റീജന്റു തിരുമനസ്സുകൊണ്ടു് ആയുരാരോഗ്യൈശ്വര്യങ്ങളോടുകൂടി വ ളരെക്കാലം വാണരുളുവാൻ സാക്ഷാൽ ജഗദീശ്വരനായ ശ്രീപത്മ നാഭൻ കരുണയോടെ അനുഗ്രഹിപ്പൂതാക!

---

